# വ്രതചൂഡാമണി

അഥവാ

## ഹിന്തുക്കളുടെ വിശേഷ ദിവസങ്ങൾ




ഗ്രന്ഥകൎത്താവ്,

ഏ. കൃഷ്ണമേനോൻ.

1103

# വൃത്തചൂഡാമണി.

---

ഗ്രന്ഥകർത്താവു:

**അടിയാട്ട് കൃഷ്ണമേനോൻ**

പണ്ഡിതർ, വിവേകോദയം ഹൈസ്കൂൾ

തൃശ്ശിവപേരൂർ.

---




പ്രസാധകൻ

കെ. ശങ്കരൻമൂസ്സത്

**ജ്ഞാനസാഗരം പുസ്തകശാല,**

തൃശ്ശിവപേരൂർ.

1103

വില ക 1 4 0

---

# അവതാരിക.

'മതത്തോടു സംഘടിപ്പിക്കാത്ത യാതൊരു പ്രവൃത്തിയും ഹിന്തുക്കൾക്കില്ല', എന്നു പാശ്ചാത്യന്മാരും 'മലയാളികൾക്കു വ്രതങ്ങളൊഴിഞ്ഞുള്ള ദിവസങ്ങൾ വളരെ ദുൎല്ലഭമാണു്', എന്നു് ഇതരഭാരതീയസമുദായങ്ങളും അഭിപ്രായപ്പെടുന്നതിൽ അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല. ഭാരതഭൂമിയുടെ മൎമ്മംതന്നെ കൎമ്മമാണു്. കൎമ്മത്തിന്നു സംഭവിക്കുന്ന വൈകല്യമാണു ധൎമ്മലോപം. അതു വരാതെ കഴിഞ്ഞുകൂടേണമെങ്കിൽ ബാഹ്യശുദ്ധിയും ആഭ്യന്തരശുദ്ധിയും അപരിത്യാജ്യമാണു്. അതിന്നുള്ള ഏകമാൎഗ്ഗമാണു വ്രതാനുഷ്ഠാനമെന്നു നിൎവ്വിശങ്കം പറയാം.

പുരാണനായകന്മാർ നായകന്മാരായിത്തീൎന്നതും അനിതരസാധാരണങ്ങളായ അത്ഭുതകൃത്യങ്ങൾ നിൎവ്വഹിച്ചതും വ്രതാനുഷ്ഠാനത്താൽ നേടിയ ദിവ്യശക്തികൾ മൂലമാണെന്നുള്ള പരമാൎത്ഥത്തിന്നു പതിനെട്ടു പുരാണങ്ങളും സാക്ഷികളാണു്. ആധുനികവിദ്യാഭ്യാസസമ്പ്രദായംകൊണ്ടു ഹൈന്ദവാചാരങ്ങൾ ഓരോന്നോരോന്നായി ഒട്ടുമുക്കാലും നഷ്ടമായിട്ടുണ്ടെങ്കിലും വ്രതങ്ങൾക്കു മാത്രം വലിയൊരു കോട്ടം തട്ടിക്കഴിഞ്ഞിട്ടില്ല. പക്ഷെ പലരും വ്രതങ്ങളാചരിക്കുന്നതു മതിയായ മാതിരിയിലല്ലെന്നേയുള്ളു. അതിനാൽ വ്രതങ്ങളും സാമാന്യമായി, അവയുടെ അനുഷ്ഠാനക്രമങ്ങളും അറിയുന്നതിന്നു താല്പൎയ്യമുള്ള ഭക്തന്മാൎക്കു ഈ 'വ്രതചൂഡാമണി' അല്പമെങ്കിലും സഹായമായിത്തീരുമെങ്കിൽ ഞാൻ കൃതാൎത്ഥനായി.

പുരാതനകാലം തുടങ്ങി ആചരിച്ചുപോരുന്ന വ്രതങ്ങളെ അധികരിച്ചു ശരിയായ നിയമങ്ങൾ വിവരിക്കുന്നതു ഭക്തശിരോമണികളായ പണ്ഡിതവരേണ്യന്മാൎക്കും ദുസ്സാദ്ധ്യമായിരിക്കേ അപക്വബുദ്ധിയായ ഞാൻ ഇതിന്നു കങ്കണം കെട്ടിയതു സാഹസമാണെന്നു് എനിക്കുതന്നെ ബോദ്ധ്യമാണു്. അതുകൊണ്ടു ഓരോന്നും പ്രതിപാദിക്കുന്നതിൽ പുരാണവചനങ്ങളിൽനിന്നും

വ്യതിചലിക്കാതിരിപ്പാൻ ഞാൻ നന്നെ ശ്രദ്ധിച്ചിട്ടുണ്ടു്. വ്രതങ്ങളുടെ ആഗമങ്ങളെക്കുറിച്ചുതന്നെ അഭിപ്രായവ്യത്യാസങ്ങളുണ്ടാകാമെങ്കിലും ഭൂരിപക്ഷം ഭക്തന്മാർ സമ്മതിച്ചിട്ടുള്ള കാരണങ്ങളാണു് ഇവിടെ സ്വീകരിച്ചിട്ടുള്ളതു്.

ഇതിൽ അച്ചടിപ്പിഴ ധാരാളം പററിയിട്ടുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. 'ദീപാവലി, ദിപാവലി,' 'കാളിപൂജ, കാളീപൂജ', എന്നിങ്ങിനെ അനിയതമായ വിധത്തിൽ പലതും വന്നുപോയിട്ടുള്ളതിന്നു ഞാൻ ബാദ്ധ്യസ്ഥനാകുന്നതല്ല. വിഷയങ്ങൾ അവതരിപ്പിക്കുന്നതിൽ അബദ്ധം പിണഞ്ഞിട്ടുണ്ടെങ്കിൽ സജ്ജനങ്ങൾ സദയം ക്ഷമിച്ചു് എന്നെ അനുഗ്രഹിക്കുവാൻ ഞാൻ സവിനയം അപേക്ഷിക്കുന്നു.

ഈ വ്രതചൂഡാമണി ഒന്നാം ഭാഗത്തിന്റെ സകല അവകാശങ്ങളും, തൃശ്ശിവപേരൂർ ജ്ഞാനസാഗരം പുസ്തകശാലയുടെ ഉടമസ്ഥൻ കെ. ശങ്കരൻമൂസ്സതു് അവർകൾക്കു ഞാൻ ഒഴിഞ്ഞുകൊടുത്തിരിക്കുന്നു. ഈ ഒന്നാംഭാഗത്തെ സംബന്ധിച്ചു മേലിലെനിക്കു് ഒരവകാശവുമില്ല. ഈ പുസ്തകം ഞാനെഴുതി അദ്ദേഹത്തിന്നു കൊടുത്തിട്ടു ഒന്നരമാസം തികഞ്ഞിട്ടില്ല. ഇതിത്രയും വേഗത്തിൽ അച്ചടിച്ചു പ്രസിദ്ധീകരിക്കുവാൻ അദ്ദേഹം ഉത്സാഹിച്ചതിന്നു ഞാൻ അദ്ദേഹത്തോടു ഹാർദ്ദമായി നന്ദി പറയുകയും അദ്ദേഹത്തിന്റെ ശ്രമം സഫലമായിത്തീരുവാൻ സച്ചിദാനന്ദസ്വരൂപനോടു പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടു് ഈ അവതാരിക തൽക്കാലം ഉപസംഹരിക്കുന്നു.

കായേനവാചാമനസേന്ദ്രിയൈർവ്വാ
ബുദ്ധ്യാത്മനാ വാ പ്രകൃതേസ്സ്വഭാവാൽ
കരോമിയദ്യത്സകലം പരസ്മൈ
നാരായണായേതി സമർപ്പയാമി.

തൃശ്ശിവപേരൂർ,
10-4-1103

അടിയാട്ടു കൃഷ്ണമേനോൻ.
ഗ്രന്ഥകർത്താ.

## അനുബന്ധം.

ഈ പുസ്തകം എഴുതുവാൻ സഹായമായിത്തീർന്ന പ്രധാന പുസ്തകങ്ങൾ.

1. ശ്രീമഹാഭാഗവതം
2. ദേവീഭാഗവതം
3. മത്സ്യപുരാണം
4. ശ്രീമഹാഭാരതം
5. സ്കാന്ദപുരാണം
6. ശിവപുരാണം
7. ഹാലാസ്യമാഹാത്മ്യം
8. വാത്മീകിരാമായണം
9. അദ്ധ്യാത്മരാമായണം
10. Hindu Fasts and Feasts
11. The Works of Swami Vjvekananda
12. Divine Incarnations, Swami Ramakrishnananda.

# വിഷയാനുക്രമണിക.

# വ്രതചൂഡാമണി.

## ൧. അഷ്ടമിരോഹിണി.

സജ്ജനങ്ങളെ സംരക്ഷിക്കയും, ദുർജ്ജനങ്ങളെ സംഹരിക്കയും ചെയ്തു, ധർമ്മസംസ്ഥാപനത്തിന്നായി സർവ്വാണ്ഡകർത്താവായ ഭഗവാൻ മഹാവിഷ്ണു അവതരിച്ച മംഗളദിനമാകുന്നു ചിങ്ങമാസത്തിലെ അഷ്ടമിരോഹിണി. അഷ്ടമിയും,രോഹിണിയു കൂടിച്ചേരുന്ന ദിവസമായതിനാലാണ് അഷ്ടമിരോഹിണി എന്നു പറഞ്ഞുവരുന്നത്. ഭഗവാന്റെ അവതാരങ്ങളും, ലീലകളും കണ്ടാനന്ദിക്കുവാൻ ഭാഗ്യമില്ലാത്തവരുടെ മുക്തിക്കായി മുനിമുഖ്യന്മാർ വിരചിച്ചുവെച്ചിട്ടുള്ള ഭഗവച്ചരിതങ്ങളാണ് ഇന്ന് അജ്ഞാനാന്ധകാരത്തിൽ കുഴങ്ങുന്നവൎക്കു കെടാവിളക്കുകളെന്നു നിസ്സംശയം പറയാം.

മഹാവിഷ്ണുവിന്റെ മററുള്ള അവതാരങ്ങളെ അപേക്ഷിച്ചു ശ്രീകൃഷ്ണാവതാരത്തിന്നു പ്രാധാന്യം കൂടുതലായിക്കൊടുത്തുവരുന്നതിന്റെ കാരണം ശ്രീകൃഷ്ണനു വിഷ്ണുവിന്റെ പൂൎണ്ണകലയുള്ളതുകൊണ്ടാണ്. ഇതു ശ്രീകൃഷ്ണന്റെ ലീലകൾകൊണ്ടു സ്പഷ്ടമാകുന്നതുമുണ്ട്. പ്രകൃതമനുസരിച്ചു ശ്രീകൃഷ്ണാവതാരം സംക്ഷേപിച്ചു ഇവിടെ ചേൎക്കുന്നു.

ദേവാസുരയുദ്ധത്തിൽ മരിച്ച അസുരന്മാർ അവനിയിൽ രാജാക്കന്മാരായി ജനിച്ചു,

പശുകുലഹരണം പതിവ്രതാനാം
ഭൃശതരദൂഷണമഗ്രഹാരനാശം
ഇതിബഹുവിധദുഷ്ടകൎമ്മമന്നോർ

അതിശയപാപിജനങ്ങളായ അവർ ആരംഭിച്ചു. അപ്പോൾ പരവശയായിച്ചമഞ്ഞ ഭൂമീദേവി,

ഗോരൂപം പരിഗ്രഹിച്ചാളകമിടർ പൂണ്ടു
സാരസാസന ലോകം പ്രാപിച്ചുകരഞ്ഞേററം
വേദനയെല്ലാം വിധാതാവിനോടറിയിച്ചാൾ.

ബ്രഹ്മാവു, ഭൂമിദേവി, ശ്രീനീലകണ്ഠൻ, ദേവകൾ, ഋഷികൾ മുതലായവരോടുകൂടി പാലാഴിയിൽച്ചെന്നു പുരുഷോത്തമനെ സ്തുതിച്ചു. കൃപാവാരിധിയായ ഭഗവാൻ ബ്രഹ്മാദികളുടെ സ്തുതികളാലും നതികളാലും തുഷ്ടനായിട്ടു പരമേഷ്ഠിയുടെ മുമ്പിൽ പ്രത്യക്ഷനായി, താൻ ദേവകീതനയനായി മധുരാപുരിയിലും വിഷ്ണുമായ യശോദാനന്ദനയായി ഗോപവാടത്തിലും അവതരിച്ച് അവനിയുടെ ഭാരം തീർത്തേയ്ക്കാമെന്നരുളിച്ചെയ്തു മറഞ്ഞു. ഭഗവാൻെറ അരുളപ്പാടു ബ്രഹ്മാവു മററുള്ളവരെ അറിയിച്ചശേഷം ഓരോരുത്തനും സമാധാനത്തോടെ മടങ്ങുകയും ചെയ്തു.

മധുരയിലെ രാജാവായ ഉഗ്രസേനപുത്രൻ കംസൻ, തൻെറ സോദരിയായ ദേവകിയെ വസുദേവയാദവന്നു വിവാഹം ചെയ്തുകൊടുത്തു. അദ്ദേഹം വസുദേവന്നു കൊടുത്ത സ്ത്രീധനത്തിന്ന് അവസാനമില്ലായിരുന്നു. സോദരിയിൽ വാത്സല്യാതിരേകനായിരുന്ന കംസൻ, വിവാഹാനന്തരം ദമ്പതിമാരെ സ്വന്തം സ്യന്ദനത്തിൽ കയററി താൻതന്നെ സാരത്ഥ്യം വഹിച്ചു പോകുമ്പോൾ,

ഇവളുടെസുതനഷ്ടമൻ ഭവാനെ
ത്ധടിതി വധിക്കുമറിഞ്ഞുകൊൾക കംസ!"

എന്ന് അശരീരി വാക്കുകേട്ടു കോപാന്ധനായി ഖഡ്ഗം കയ്യിൽ ധരിച്ചു ദേവകിയുടെ കേശപാശം ചുററിപ്പിടിച്ചു ശിരച്ഛേദനത്തിന്നൊരുമ്പെട്ടു. വസുദേവൻ പരിഭ്രമത്തോടെ കംസൻെറ കരവും ഖഡ്ഗവും കടന്നുപിടിച്ചു. അദ്ദേഹം സാന്ത്വനവാക്കുകൾ പലതും പറഞ്ഞുനോക്കി. എന്നിട്ടും കശ്മലനായ കംസൻെറ കോപത്തിന്നു ശമനം വരാഞ്ഞതിനാൽ

നിന്നുടെസഹോദരി പെററിടും പുത്രന്മാരെ
പിന്നെയെന്നിരിയാതെ ഞാനുടൻ കൂടെക്കൂടെ

തന്നീടുന്നുണ്ടുഞാൻ തന്നുടെ കയ്യിൽത്തന്നെ
പിന്നേടമുള്ളിൽച്ചേരും വണ്ണമായ് കൊൾകവേണ്ടു

എന്നു സത്യംചെയ്തപ്പോൾ, മന്ത്രത്താൽ കോപമൊട്ടു കുറഞ്ഞ സർപ്പംപോലെ കംസൻെറ ക്രൌര്യവും തെല്ലൊന്നൊഴിഞ്ഞു. ഒടുവിൽ അവരെ വിട്ടയയ്ക്കയും ചെയ്തു.

ദേവകി താമസിയാതെ ഗർഭംധരിച്ച് ഒരു പുത്രനെ പ്രസവിച്ചു. സത്യസന്ധനായ വസുദേവൻ പുത്രനെ വേവുന്ന ഉള്ളത്തോടുകൂടി കംസനു കാഴ്ചവെച്ചപ്പോൾ കംസൻ "ഇവനെക്കൊണ്ട് എനിക്കണുപോലും ഭയമില്ല. ദേവകിയുടെ തനയന്മാരിൽ,

അഷ്ടമൻതന്നെപ്പുനരപ്പോഴെ മടിയാതെ
വിട്ടതമെ നിക്കിങ്ങു തന്നാലും ഭവാനേവം
വഞ്ചനെവഴിപോലെ കൊണ്ടുപോയ്ക്കളത്താലു"ം

എന്നു പറഞ്ഞു തിരികേ അയച്ചുവെങ്കിലും, പിന്നീടു നാരദവചനംകേട്ട് ആ ബാലനെ മാത്രമല്ല, ദേവകിയുടെ ആദ്യത്തെ ആറുപുത്രന്മാരെ നിഷ്കണ്ടകനായ കംസൻ കൊന്നുകളഞ്ഞു. ദേവകിയുടെ ഏഴാമത്തെ ഗർഭവും തികയാറായി. ഗർഭസ്ഥനായ ശിശു ആദിശേഷൻെറ കലയായിരുന്നതിനാൽ മഹാവിഷ്ണു തൻെറ മായയെ വിളിച്ച് ഇങ്ങിനെ പറഞ്ഞു.

"പ്രഥിതവിന യശോഭാധിരനാം ശൌരിതൻെറ
പ്രഥമമഹിഷിയാകും രോഹിണീ ദേവിതൻെറ
ജഠരകുഹരദേശേ ശേഷതേജോവിശേഷം
ഘടയകുടിലകർമ്മപ്രക്രിയാ സുപ്രവീണേ"

ഭഗവാൻെറ നിദേശം വിഷ്ണുമായ അനുഷ്ഠിച്ചശേഷം ഗോകുലത്തിൽ നന്ദനന്ദനയായവതരിപ്പാൻ ദേവിയും സന്നദ്ധയായി രോഹിണി ശശാങ്കസങ്കാശനായ ഒരു പുത്രനേയും പ്രസവിച്ചു. അദ്ദേഹമാണു താലാങ്കനായ ബലഭദ്രൻ.

ദേവകിയ്ക്കലസിഗർഭമെന്നൊരു വിശേഷ-
മമ്പൊടു മഹീതലേ
കേവലം വിലസിനിളവേ സാദപികേണ
വാണിതു മഹാജനം

ദേവദേവനഖിലേശനവ്യയനമേയ
ശീലനജരാമരൻ
ദേവകിംപുരുഷസേവിതൻ സപദി ദേവ-
കീജഠരമാവിശൽ.

ദേവകി അഷ്ടമഗൎഭം ധരിച്ചുവെന്നറിഞ്ഞപ്പോൾ ദുഷ്ടാഗ്രേസരനായ കംസൻ ദേവകീവസുദേവന്മാരെ കാരാഗാരത്തിലാക്കി ബന്ധിച്ചു. എന്നാൽതന്നെയെന്താണ്?

ലോകങ്ങളെല്ലാം തന്നുള്ളിലെച്ചേൎത്തോരു
വിഷ്ണുദേവനെ തന്നുദരത്തിലാക്കി
മേവിനിന്നീടുന്ന ദേവകീദേവിതൻ
മേന്മയെപ്പാൎക്കിലിന്നാൎക്കു ചൊല്ലാം?

ദേവകിക്ക് അസാധാരണമായ കാന്തിയുണ്ടായതു കണ്ടു കംസന്റെ മനം കലങ്ങി. അയാൾക്കു,

വിദ്വേഷഭക്തി നടക്കുമ്പോഴും നില്ക്കുമ്പോഴു-
മുൾക്കാമ്പിലൊരേടത്തുപോയിരുന്നിടുമ്പോഴും
കുളിക്കുമ്പോഴും ഭുജിക്കുമ്പോഴും യഥാരുചി
കളിക്കുമ്പോഴുറങ്ങുമ്പോഴുമെന്നുവേണ്ട
സൎവ്വകാലവും മനക്കാമ്പിൽ നിന്നിളകാതെ
സൎവ്വലോകേശങ്കലുറച്ചുഭയസ്മൃതി.

ദേവകിയുടെ ഗൎഭം വളൎന്നുവരുംതോറും ദേവാദികളുടെ സങ്കടവും അകന്നുതുടങ്ങി. ദിക്കുകളെല്ലാം അതിശയദീപ്ത്യാ പ്രകാശിച്ചു. ഭൂമിദേവിയും ഭാരമററു തെളിഞ്ഞു. പുഷ്കരാലയങ്ങളിൽ പുഷ്കരങ്ങൾ നിറഞ്ഞു വിരിഞ്ഞു. തരുതതികൾ തളിൎത്തു പൂത്തുകാച്ചു. പക്ഷിമൃഗാദികൾ നിസൎഗ്ഗവൈരം വെടിഞ്ഞ് ഒന്നിച്ചു കളിച്ചുനടന്നു. പൂമരന്ദം പാനംചെയ്തു ഷൾപദങ്ങൾ ആനന്ദത്തോടെ മുരണ്ടുകൊണ്ടു പാറിത്തുടങ്ങി. ശീതളസുഗന്ധമാന്ദ്യാദിഗുണംചേൎന്ന വാതപോതങ്ങളാശാന്തരങ്ങളിൽ വ്യാപിച്ചു. മേദിനീനിൎജ്ജരന്മാരുടെ കുണ്ഡങ്ങളിൽ വീതിഹോത്രനും തെളിഞ്ഞുജ്ജ്വലിച്ചു. സാധുജനങ്ങളുടെ സ്വാന്തം സന്തോഷസമ്പൂൎണ്ണമായി. കംസാദിദുഷ്ടന്മാരുടെ മനസ്സു മങ്ങി. ദേവ

നാരികൾ കൃതതാളമേളമനോഹരംഗാനം ചെയ്തുതുടങ്ങി. ദേവന്മാർ ദുന്ദുഭി തുടങ്ങിയ വാദ്യങ്ങൾ ഘോഷിച്ചു പൂമഴയും ചൊരിഞ്ഞുതുടങ്ങി. മാമുനിമാർ നമസ്കൃതിയും സ്തുതിയുമാരംഭിച്ചു. ദേവകീവസുദേവന്മാരുടെ സർവ്വബന്ധങ്ങളും നീങ്ങി.

കാളമേഘമിടതിങ്ങിനിറഞ്ഞിനഭസ്സു-
ശീതയുമിടിമിന്നലും
മേളമോടു ജലധാരമാരികളുമെത്ര-
യും ദിവിമനോഹരം.

ഇപ്രകാരം ലോകത്രയങ്ങളും പരമാനന്ദാബ്ധിയിലും സൂതികാലയപാലകന്മാർ ഗാഢനിദ്രയിലും കൃശേതരം മുഴുകവേ,

ചിങ്ങമാസത്തിലസിതാഷ്ടമ പിരിഞ്ഞൊരാ-
ങ്ങൾ തങ്ങളിൽച്ചേർന്നിതൊഴും നിശാകാലേ
പന്നഗശായി പരൻപുരുഷൻ വാസുദേവൻ
കാറവാർകുഴലിയിൽനിന്നവതാരംചെയ്താൻ
വിഷ്ണു വിഭവങ്ങളൊത്തു കൃഷ്ണനായവതീർണ്ണ-

നായപ്പോൾ, കലാപരിപൂർണ്ണനായ സുധാംശുവിന്റെ ഉദയത്തിൽ ഭുവനമെന്നപോലെ, പക്ഷീന്ദ്രധ്വജന്റെ ലക്ഷണപ്രഭയാൽ സൂതികാലയം ഉലോം ശോഭിച്ചു. ദേവകിയും വസുദേവനും ഭക്തിഭരിതരായി ഭഗവാനെ സ്തുതിചെയ്തു. ഭഗവാനവരുടെ പൂർവ്വജന്മവൃത്താന്തങ്ങൾ അവരെ ഗ്രഹിപ്പിച്ചു, മേലാൽ ചെയ്യേണ്ടതുമുപദേശിച്ചു ബാലനായിക്കിടന്നു.

ഭഗവദാജ്ഞാനുസരണം, വസുദേവർ ശിശുവായിക്കിടന്ന ഭഗവാനെ എടുത്തു പുറപ്പെട്ടു. കംസൻ ബന്ധിച്ചിരുന്ന കവാടങ്ങൾ താനേ തുറന്നു. വസുദേവൻ പുറത്തുകടന്നു വേഗം നടന്നുതുടങ്ങി. ധാരമുറിയാതെ പെയ്യുന്ന മഴ അവർക്കേല്ക്കാതിരിപ്പാൻ സർപ്പരാജാവായ അനന്തൻ ഫണസഹസ്രങ്ങൾ മീതെ പരത്തിപ്പിടിച്ചു വസുദേവന്റെ പിന്നിൽക്കൂടി. അനന്തന്റെ ഫണാമണികളിൽനിന്നുള്ള പ്രകാശംകൊണ്ടു തെളിഞ്ഞുകാണുന്ന മാർഗ്ഗത്തിൽക്കൂടെ വസുദേവൻ കൊണ്ടുപിടിച്ചുനടന്നു ചെല്ലുമ്പോൾ മദ്ധ്യേകിടക്കുന്ന കാളിന്ദീനദി കടക്കുവാൻ തരമായ

തെ പരവശനായി. അപ്പോൾ ഒരു കുറുക്കൻ എവിടെനിന്നോ ഓടിവന്ന് അദ്ദേഹത്തിന്റെ മുമ്പേ ഓടി നദികടന്നു. അത്ഭുതപരതന്ത്രനായ അദ്ദേഹവും അതുകണ്ടു മുമ്പോട്ടുനടന്നു.

ഓളങ്ങൾതള്ളിപ്പുളിനംപിളൎക്കും
കാളിന്ദിതന്നിൽകവിയുന്ന വെള്ളം
ചീളെന്നശൌരിസ്പൃഷ്ടമാകണക്കാ-
ലോളം കവിഞ്ഞീല ഹരിപ്രഭാവാൽ.

വസുദേവർ നേരെ ഗോകുലത്തിൽ ചെന്നു നന്ദഗോപന്റെ ഗൃഹത്തിൽ കടന്നുനോക്കിയപ്പോൾ എല്ലാവരും സുഖനിദ്രയിലായിരുന്നു. വിഷ്ണുമായയെ യശോദ പ്രസവിച്ചു കിടക്കുന്ന മുറിക്കകത്ത് അദ്ദേഹം കടന്നു സൎവ്വദേവപ്പൊരുളായ കുഞ്ഞിനെ യശോദയുടെ അരികേകിടത്തി വിഷ്ണുമായയേയുംകൊണ്ടു തിരികെപോന്നു കാരാഗൃഹത്തിൽ കടന്നു, കുമാരിയെ ദേവകിയുടെ അരികെക്കിടത്തി. വാതിലുകളും ആദ്യത്തെപ്പോലെ താനേ അടഞ്ഞു. വസുദേവന്റെ കൈകാലുകളിലെ ചങ്ങലകളും അങ്ങനെതന്നെ.

ചിന്മയിമഹാമായാദേവിയും വളൎന്നോഴം
വന്മേഘം മുഴങ്ങിടുംവണ്ണമാഘോഷിച്ചേററം
ക്രന്ദനംചെയ്താളുറങ്ങുന്നവരുണൎന്നുമാ-
റന്നേരമതുകേട്ടു കംസഭൃത്യന്മാരെല്ലാം.

സസംഭ്രമമെഴുന്നേററോടിച്ചെന്നു കംസനെ അറിയിച്ചു. നാനാവിധവികാരത്തോടുകൂടിയ കംസൻ ത്വരയോടെ ഓടിയെത്തി വാതിൽതുറന്നു, ദേവകി കിടക്കുന്ന മുറിക്കുള്ളിൽ പ്രവേശിച്ചു. കൃതാന്തസന്നിഭനായ കംസനെക്കണ്ടു ദേവകി ഭയാതുരയായി, ശിശുവിനെ മാറത്തടക്കിക്കരഞ്ഞുതുടങ്ങി. ആ പെൺപൈതലിനെയെങ്കിലും കൊല്ലാതിരിക്കേണമെന്ന് എത്ര താണപേക്ഷിച്ചിട്ടും ശിലയോടു തുല്യമായ കംസചിത്തം കടുകിനുമിളകിയില്ല. ദേവകി കുട്ടിയെ കൊടുക്കാതെ മാറോടുചേൎത്തു മുറയിടുന്നതുകണ്ടു നിഷ്ഠുരനായ കംസൻ ലോകം വിറക്കുമാറു പൊട്ടിച്ചിരിച്ചുംകൊണ്ടു കുട്ടിയെ ദേവകിയുടെ പിടിയിൽനിന്നും,

പറിച്ചു ചരണങ്ങളെടുത്തു തലതൂക്കി
പുറത്തു പുറപ്പെട്ടു കരുത്തഭാവത്തോടും
തെരിക്കന്നോടിക്കൊണ്ടുചെന്ന വനകതാരിൽ
സ്ഫുരിച്ചിടാതെതന്നെ ഭരിപ്പാനായ്ക്കൊണ്ടോങ്ങു
ശിരസ്സിൻമീതെ പൊങ്ങിച്ചെടുത്തു മുമ്പിൽകണ്ട
പരത്തവട്ടക്കല്ലിലപ്പുറത്തടിച്ചിടുവാൻ
ചുഴററുമന്നേരത്തങ്ങു പിടിച്ച കരങ്ങളെ

വഴുക്കി മായാദേവി, നാലെട്ടു തൃക്കൈകളിലുമുജ്ജ്വലിക്കുന്ന ശൂലം തുടങ്ങിയ ആയുധങ്ങളോടുകൂടി ആശാവകാശങ്ങളെ മന്ദസ്മിത നവചന്ദ്രികയാൽ പ്രകാശിപ്പിച്ചുകൊണ്ടു,

"അടിപ്പതിന്നെങ്കിലുമെന്റെ പാദം
പിടിച്ചു നീയെന്നതു നിർവ്വിവാദം
ഹനിക്കയില്ലെന്നതുകൊണ്ടു ഞാനും
ജനിച്ചതാനും തവ ദണ്ഡധാരൻ"—

എന്നുപറഞ്ഞു മറയുകയും ചെയ്തു.

ഭയാതുരനായ കംസൻ പശ്ചാത്താപത്തോടെ ചെന്നു ദേവകീവസുദേവന്മാരെ തടവിൽനിന്നുമയച്ച് അവരെ സമാധാനിപ്പിച്ചുവെങ്കിലും തന്റെ ദണ്ഡധാരനാരാണെന്നറിഞ്ഞു കൊല്ലുവാൻ ശകടാസുരൻ, പൂതന മുതലായവരെ നാലുദിക്കിലേയ്ക്കും വിട്ടു. കംസന്റെ അനുചരന്മാർ തിരിഞ്ഞുമറിഞ്ഞു ഗോകുലത്തിലെത്തി. നന്ദനന്ദനനായി വളരുന്ന മുകുന്ദൻ ആ അസുരന്മാരെയൊക്കെ കൊല്ലുകയും ചെയ്തു. ആ വർത്തമാനങ്ങൾ കേട്ടു കംസന്റെ ഹൃത്തടം പൊടിഞ്ഞു. രോഹിണീപുത്രനായ ബലരാമനോടും ഗോപന്മാരോടുംകൂടി ഗോപവാടത്തിൽ ലീലയാടുന്ന ബാലകൻ തന്റെ മരുമകനാണെന്നറിയുവാനിടയായപ്പോൾ, ശ്രീകൃഷ്ണനെ മധുരാപുരിയിലേയ്ക്കു വരുത്തി കൊല്ലിക്കേണമെന്നു വിചാരിച്ചു ഒരു ചാപയാഗം ആരംഭിച്ചു. അതു കാണ്മാൻ തന്റെ മരുമക്കളായ ബലഭദ്രനേയും ശ്രീകൃഷ്ണനേയും കൂട്ടിക്കൊണ്ടുവരുവാൻ അക്രൂരനെ കംസൻ തന്റെ തേരും കൊടുത്തയയ്ക്കുകയും ചെയ്തു.

മായാമാനുഷനായ ഭഗവാൻ അക്രൂരാഗമനത്തിന്റെ

വാസ്തവം മനസ്സിലാക്കി. തൻെറ അവതാരോദ്ദേശ്യത്തിൽ ഒരു ഭാഗമായ കംസവധം കഴിക്കുവാൻ കാലമായെന്നു കരുതി, അദ്ദേഹം ബലരാമനോടും സഖാക്കളോടും ചേൎന്നു മധുരയിലെത്തി. കംസൻെറ യാഗശാല തകൎത്തു വാരണവീരനായ കുവലയാപീഡത്തേയും ചാണൂരാദിമല്ലന്മാരേയും കാലാലയത്തിലേക്കയച്ചു കംസനു മോക്ഷവും ദാനംചെയ്തു.

ഉഗ്രസേനനെ മധുരാപുരിയിലെ രാജാവാക്കി വാഴിച്ചശേഷം, കംസൻെറ കൂട്ടാളികളായ യവനന്മാരേയും മററും നശിപ്പിച്ചു ഭൂമിയുടെ ഭാരം നശിപ്പിക്കുവാൻ ഭഗവാൻ അവസരം പ്രതീക്ഷിച്ചുകൊണ്ടു, പശ്ചിമാംഭോധിയിൽ ദ്വാരകാപുരി നിൎമ്മിച്ചുവാഴുന്ന കാലത്തു, രുഗ്മിണി സത്യഭാമ തുടങ്ങിയ പതിനാറായിരം മഹിളാമണികളെ വിവാഹംചെയ്തു. ഭക്തന്മാരായ പാണ്ഡവന്മാരെ രക്ഷിക്കുവാനും ദുഷ്ടന്മാരായ കൌരവന്മാരെ നശിപ്പിക്കുവാനുമായി ഭാരതയുദ്ധം നടത്തി, ഭൂമിയുടെ ഭാരം കുറെക്കുറെയുമവസാനിച്ചു. അക്കാലത്തു ഗൎവ്വിഷ്ഠന്മാരായിച്ചമഞ്ഞ യാദവന്മാരെ മഹൎഷിമാരുടെ ശാപംകൊണ്ടും ഉന്മൂലനംചെയ്തു, ലോകത്തിൽ ധൎമ്മം സ്ഥാപിക്കുവാൻ ഉദ്ധവൎക്കുപദേശവും ചെയ്തു സ്വധാമത്തിലണഞ്ഞു.

പശുപാലകന്മാരുടെ തോഴനായി വൃന്ദാവനത്തിൽ പശുക്കളെ മേച്ചുകളിച്ചുനടന്നവനും, കാളിന്ദിയുടെ തീരത്തിൽവെച്ചു പതിനാറായിരം ഗോപസുന്ദരിമാരെ ഏകസമയത്തിൽ പരമാനന്ദാമൃതമനുഭവിപ്പിച്ചവനും, അസുരാംശജന്മാരായ രാജാക്കന്മാരെ ഒടുക്കി രാജ്യഭാരം നടത്തിവാണവനും, പാൎത്ഥൻെറ തേരു നടത്തിയവനും, ഉദ്ധവൎക്കു് ആത്മോപദേശം ചെയ്തവനുമായി നാനാപ്രകാരത്തിൽ ഭക്തന്മാരെ കൃതാൎത്ഥചിത്തന്മാരാക്കിത്തീൎത്ത ശ്രീകൃഷ്ണപരമാത്മാവിൻെറ അവതാരനാളിൽ ദേവാദികൾ വ്രതമെടുത്തു ലോകരക്ഷക്കും ആത്മരക്ഷക്കുമായി ഭഗവാനെ ഭജിച്ചതുപോലെ മൎത്ത്യന്മാരായ നമ്മളും ചെയ്യേണ്ടതാണെന്നു പറയേണമോ? അസുരന്മാരുടെ ആക്രമണം സഹിക്കാതെ വലഞ്ഞിരുന്ന ദേവന്മാർ വ്രതമെടുത്തിരിക്കവേ, അഷ്ടമി

രോഹണിനാൾ ഭഗവാൻ ഏതുവിധം അവരുടെ മുമ്പിൽ പ്രത്യക്ഷനായോ അതുപോലെതന്നെ ഈ വ്രതം അകൈതവമായ ഭക്തിയോടെ ആചരിക്കുന്ന ഏവനും ഭഗവദ്രൂപം കാണ്മാൻ കഴിയുന്നതുമെന്നാണ്,

> അഷ്ടമിരോഹണിനോമ്പേററാരുണ്ടോ,
> ഉത്രാവുനാട്ടുനമ്പ്യാരുണ്ടോ,
> ഉണ്ണിക്കണ്ണനെ കണ്ടോരുണ്ടോ,

എന്നും മററും നമ്മുടെ ഇടയിൽ ബാലന്മാർ പണ്ടു പാടാറുള്ളതിന്റെ അന്തരാർത്ഥം എന്തു ധരിച്ചിട്ടുള്ളവർ അധികം പേരില്ല. ഭഗവാന്റെ അവതാരദിവസം തീർത്ഥസ്നാനം, ഉപവാസം ദാനം, ഭഗവൽപൂജ മുതലായവ എല്ലാവരും ആചരിക്കേണ്ടതാകുന്നു. അഷ്ടമിരോഹണിവ്രതം നമുക്കേററവും പ്രധാനമാണല്ലോ. അന്നേദിവസം ഉപവസിച്ച് അർദ്ധരാത്രി ചന്ദ്രനുദിക്കുന്നതുവരെ ഭഗവാന്റെ അവതാരം പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു ചെയ്യുന്നതു്. അന്നു പകലും രാവും ഭാഗവതം പാരായണം ചെയ്യാത്ത ഒരു ഹിന്ദുകുടുംബം കാണുന്നതല്ല. വിഷ്ണുക്ഷേത്രങ്ങളിൽ, കൂത്തു പാഠകം, പുരാണവായന മുതലായവ നടത്താറുള്ളതു നമുക്കനുഭവമാണല്ലോ. അർദ്ധരാത്രിക്കുശേഷം ക്ഷേത്രങ്ങളിൽ പുഴുക്കൽനിവേദ്യം വളരെ പ്രധാനമാണ്. കുടിഞ്ഞാൽ ആൺകുട്ടി പിറന്നാൽ പുഴുക്കൽവെയ്ക്കുന്ന സമ്പ്രദായം ഇന്നും നമ്മുടെ ഇടയിൽ നടപ്പുണ്ടല്ലോ. പക്ഷേ ഭഗവാന്റെ അവതാരസമയം പുഴുക്കൽവെക്കുവാനുണ്ടായ ഭാഗ്യം യശോദയ്ക്കാണ്. അർദ്ധരാവിൽ ചന്ദ്രനുദിച്ചു കഴിഞ്ഞാൽ ചിലർ ഭഗവൽപൂജ കഴിച്ചു പാരണ കഴിക്കാറുണ്ടു്. ചിലർ അന്നു മുഴുവൻ നിദ്രയുപേക്ഷിച്ച് ഉപവസിച്ചു പിറേറന്നു പാരണ കഴിക്കുന്നു. രണ്ടുതരം വ്രതക്കാരും അന്നേദിവസം ശാല്യന്നം തീരെ വർജ്ജിച്ചുവരുന്നു. എന്നാൽ ഇക്കാലങ്ങളിൽ ചിലർ രാത്രിപാരണയ്ക്കു പകരം മൃഷ്ടാന്നം ഭുജിച്ചുവരുന്നതു വ്രതത്തിനു ഹാനികരമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ സർവ്വഭൂതങ്ങളിലും ദയ, സന്തൃപ്തി, സർവ്വേന്ദ്രിയോപശാന്തി എന്നീ ഗുണങ്ങൾ

കൊണ്ടാണ ഭഗവാൻ സന്തോഷിക്കുന്നതു്. ഇവയില്ലാത്ത വൻ വ്രതത്തിന്നധികാരിയല്ലെന്നാണ ജ്ഞാനികളുടെ മതം. അവരുടെ കമ്മങ്ങഠം നിഷ്ഫലങ്ങളായി ഭവിക്കുകയും ചെയ്യുമത്രേ. അതിനാൽ വ്രതമാചരിക്കുന്നവർ ഈ സംഗതികളിൽ അവശ്യം ശ്രദ്ധവെക്കേണ്ടതാണ്.

കുറെക്കാലംമുമ്പു ഭക്തകളായ ചില സ്ത്രീരത്നങ്ങഠം വ്രതമനുഷ്ഠിച്ചിരുന്നതുകൂടാതെ, ഭഗവാനെ പ്രസവിക്കുവാൻ ദേവകീദേവി ശയിച്ചിരുന്നതുപോലെ, അവരും ഗർഭഗൃഹത്തിൽ കിടക്കാറുണ്ടായിരുന്നുവത്രേ. അതുകണ്ടു് അവർ ബുദ്ധിഭ്രമമുള്ളവരാണെന്നു ചിലർ പറഞ്ഞതായും കേഠംവിയുണ്ടു്. അതു ബുദ്ധിഭ്രമമാണെന്നു പറഞ്ഞവർ, അമ്പാടിയിലെ ഗോപികളേയും, പഴംകളഞ്ഞു തൊലി ഭഗവാനു കൊടുത്ത വിദുരപത്നിയേയും കാണാതിരുന്നതു വളരെ നന്നായി.

പഴയകാലങ്ങളിൽ ശ്രീകൃഷ്ണവിഗ്രഹം, പലവിധപുഷ്പമാല്യങ്ങളാലും വിഭൂഷണങ്ങളാലുമലങ്കരിച്ചു തൊട്ടിക്കട്ടിലിൽ കിടത്തി പാട്ടുപാടി ആട്ടുക പതിവായിരുന്നു. ഉത്തരഇന്ത്യയിൽ ഇപ്പോഴുമങ്ങനെ ചെയ്യാറുണ്ടു്.

ഭഗവാൻ തന്റെ ദുഷ്ടമാതുലനെ സംഹരിച്ചതുകൊണ്ടു് അതിനുശേഷം അഷ്ടമിരോഹണിനാഠം ജനിക്കാറുള്ള ആൺകുട്ടികളെ അവരുടെ അമ്മാമന്മാർ രഹസ്യമായി വധിച്ചിരുന്നുവത്രേ. അതു് ആ കുട്ടികളുടെ ദുഷ്കമ്മഫലമെന്നല്ലാതെ മറെറാരുത്തരവും പറയുവാനില്ല. ആ അന്ധവിശ്വാസം കേരളീയരുടെ ഇടയിൽ വ്യാപിക്കാതിരുന്നതു ഭാഗ്യംതന്നെ. ആസേതുഹിമാചലം അതിയായ ആഘോഷത്തോടെ കൊണ്ടാടിവരുന്ന ഭഗവദവതാരദിനം കേരളത്തിലും ഒട്ടും താഴ്ന്നനിലയിലല്ല നടത്തിവരുന്നതെന്നുള്ളതു നമുക്കഭിമാനജനകംതന്നെ.

ഭഗവാൻ ലോകരക്ഷക്കായി പല കാലങ്ങളിലും പല രൂപത്തിൽ അവതരിച്ചിട്ടുണ്ടല്ലോ. ആ ശുഭദിനങ്ങളിലും നാമിതുപോലെ സൽക്കമ്മങ്ങളനുഷ്ഠിക്കേണ്ടതാണ്. അതുകൊണ്ടു അവയിലധികം പ്രചാരമായതു് ഇവിടെ ചേക്കുന്നു.

മത്സ്യാവതാരം—ചൈത്രമാസത്തിൽ കൃഷ്ണപക്ഷത്തിലെ ത്രയോദശി ദിവസമാകുന്നു.

കൂർമ്മാവതാരം—ജ്യേഷ്ഠമാസത്തിൽ കൃഷ്ണദ്വാദശിനാൾ.

വരാഹാവതാരം—ചൈത്രമാസത്തിൽ കൃഷ്ണപഞ്ചമി.

നരസിംഹാവതാരം—വൈശാഖമാസത്തിൽ ശുക്ലചതുർദ്ദശിനാൾ സന്ധ്യയ്ക്ക്.

വാമനാവതാരം—ഭാദ്രപദമാസത്തിൽ ശുക്ലദ്വാദശിദിവസമാകുന്നു. ശ്രോണത്തിന്റെ അവതാരത്താൽ അതിന്നു ശ്രവണദ്വാദശിയെന്നു പറഞ്ഞുവരുന്നു.

പരശുരാമാവതാരം—മാർഗ്ഗശീർഷമാസത്തിൽ ശുക്ലദ്വിതീയ.

ശ്രീരാമാവതാരം—ചൈത്രമാസത്തിൽ ശുക്ലനവമിനാൾ മദ്ധ്യാഹ്നസമയത്താകുന്നു.

ബലരാമാവതാരം—വൈശാഖമാസത്തിൽ ശുക്ലതൃതീയ.

ശ്രീകൃഷ്ണാവതാരം—ശ്രാവണമാസത്തിൽ രോഹിണി ചേർന്ന കൃഷ്ണാഷ്ടമിനാൾ അർദ്ധരാത്രിയിൽ ചന്ദ്രോദയത്തിന്നുശേഷമാകുന്നു.

കൽക്ക്യവതാരം—ഭാദ്രപദമാസത്തിൽ ശുക്ലദ്വിതീയ.

ദത്താത്രേയാവതാരം—വൈശാഖമാസത്തിൽ കൃഷ്ണപക്ഷത്തിലെ ദശമി.

വ്യാസാവതാരം—ആഷാഢമാസത്തിൽ വെളുത്ത വാവ്.

ഗരുഡാവതാരം ശ്രാവണമാസത്തിൽ ശുക്ലപഞ്ചമി.

## ൨. ചിങ്ങമാസത്തിലെ അത്തം.

അസുരചക്രവർത്തിയായിരുന്ന മഹാബലി മൂന്നു ലോകങ്ങളുമടക്കി വാഴുന്ന കാലം ദേവാദികളുടെ പ്രാർത്ഥനപ്രകാരം മഹാവിഷ്ണു വാമനനായി അവതരിച്ചു മഹാബലിയുടെ രാജ്യം മുഴുവനും മൂന്നടിയാലളന്നെടുത്തു് അദ്ദേഹത്തിനെ പാതാളത്തിലേക്കയച്ചു. വാമനാവതാരം 'തിരുവോണത്തിൽ' വിസ്തരിച്ചിട്ടുണ്ടു്. മഹാബലി ഭൂലോകം വിട്ടപ്പോൾ തനിക്കു കൊല്ലത്തിലൊരുനാ

ൾ ഭൂമിയിൽവന്നു താമസിപ്പാൻ അനുവാദം കൊടുക്കേണമെന്നു ഭഗവാനോടപേക്ഷിച്ചപ്പോൾ, കരുണാർദ്രനായ ഭഗവാൻ,

അന്നൊരു കല്പനയരുളിച്ചെയ്തു
എന്നാചാവണിയോണത്തുനാൾ
വന്നിടുകയെന്നരുളിച്ചെയ്തു
പൂവിട്ടോണം വരുമളവിൽ.

മഹാബലിയുടെ എഴുന്നള്ളത്തു പ്രമാണിച്ചുകൊണ്ടാണു അത്തംനാൾ മുതൽ പൂവിട്ടു തുടങ്ങുന്നതെന്നു ഒരുപക്ഷം. അത്തംനാളായാൽ കേരളീയർക്കു, പ്രത്യേകിച്ചു ബാലികാബാലന്മാർക്കു അത്യുത്സാഹവും സന്തോഷവുമായി. 'അത്തംപത്തോണം' എന്നു പറഞ്ഞു മോദിക്കാത്ത മലയാളികൾ മലനാട്ടിലുണ്ടായിരുന്നില്ല.

മുററത്തു നടുവിലൊരു തിണ്ണയുണ്ടാക്കി, അതിന്മേലാണു പൂവ്വറത്തു കൊണ്ടിടുക പതിവു്. പൂവറുത്തു കൊണ്ടിടുകമാത്രമല്ലാതെ മററൊരു വിശേഷവും ഇപ്പോൾ കാണുന്നില്ല. അതു സംബന്ധിച്ച പല ചടങ്ങുകളും കേൾക്കുവാനുണ്ടു്. വിവാഹംകഴിയാത്ത പെൺകുട്ടികളാണത്രെ പൂവിടേണ്ടതു്. ഇപ്രകാരം ചെയ്യുന്നതു് അവർക്കു മംഗല്യമുണ്ടാകുവാനാകുന്നു. കന്യകമാർ പ്രഭാതത്തിലെഴുന്നേററു സ്നാനം ചെയ്തു.

ചേലകൾ ചാകന്തുടുത്തു, ചന്ദനം കളഭങ്ങളും
ചന്തമോടണിഞ്ഞു പിന്നെ സിന്ദൂരത്തിലകം തൊട്ടു്

അഞ്ജനമതാൽ കണ്ണെഴുതി, കാർകുന്തലും കോതികെട്ടി, അംഗങ്ങൾതോറും ആഭരണങ്ങൾ അണിഞ്ഞു തോഴിമാരോടുകൂടി പൂക്കൊട്ടയുമെടുത്തു പൂവറുക്കുവാൻ പുറപ്പെടും. ഓരോരിടങ്ങളിൽ ചെന്നു പലതരം പൂക്കളറുത്തു് അത്യാദരവോടുകൂടി ഗൃഹത്തിലെത്തി തറമെഴുകി ശുദ്ധമാക്കിയശേഷം,

നിറപറപൂവൊടുനിറനാഴികളും
പരമൊടു ദീപവിളക്കുംവെച്ചു്
പൂവൊടു ഗന്ധം കിണ്ടിയിൽവെള്ളം
[illegible]വറിലയും നൽപലകവെച്ചു്,

കന്യകമാർ ചുററമിരുന്നു വാഴ്ക്കുരവയിട്ട് ആദിത്യനെ തൊഴുതു കുമ്പിട്ടു പാട്ടുപാടിക്കൊണ്ടുതന്നെ പൂവിടുന്നു.

നിറപാളം വണങ്ങിടുന്നേൻ
മല്ലികപ്പൂ ഞാനിടുന്നേൻ
മംഗല്യവിധി കഴിവാൻ
ചെന്താമരപ്പൂവിടുന്നേൻ
സന്തതിലഭിപ്പതിന്നായ്
ചെമ്പകപ്പൂ ഞാനിടുന്നേൻ
മുന്നമുള്ള പാപം നീങ്ങാൻ
കൊന്നപ്പൂവോ ഞാനിടുന്നേൻ
ഇച്ഛയോടനുഗ്രഹിപ്പാൻ
അത്തപ്പൂവോ ഞാനിടുന്നേൻ



ഇങ്ങിനെ ഓരോന്നു പാടിക്കൊണ്ടു പൂത്തറയുടെ മദ്ധ്യത്തിൽ പൂവിട്ടുകഴിഞ്ഞാൽ തറയുടെ ഓരോ ഭാഗത്തും ദേവന്മാരെ ഉദ്ദേശിച്ചു തന്നെ പൂവിടുന്നു. കിഴക്കുഭാഗത്തു പുഷ്പമിട്ടു ആദിത്യനെയും, തെക്കുഭാഗത്തു പൂവിട്ടു പിതൃപതിയെയും പടിഞ്ഞാറു ഭാഗത്തു പൂവിട്ടു ഗംഗാഭഗവതിയെയും, വടക്കെ പൂവിട്ടു വൈശ്രവണനെയും, നാലു കോണുകളിലും പൂവിട്ടു ദിൿപാലന്മാരെയും വന്ദിക്കും. അതു കഴിഞ്ഞാൽ പൂത്തറയിൽ പത്തുനിലയിൽ പൂനിരത്തും. ഓരോ നിലയിലും ഓരോ ദേവന്മാരെയും ധ്യാനിക്കുന്നു. ഒന്നാം നിലയിൽ ഗണപതി, രണ്ടാം നിലയിൽ ശിവശക്തി, മൂന്നാം നിലയിൽ ശിവൻ, നാലാം നിലയിൽ ബ്രഹ്മാവു്, അഞ്ചാം നിലയിൽ പഞ്ചപ്രാണങ്ങൾ, ആറാം നിലയിൽ ഷൺമുഖൻ, ഏഴാം നിലയിൽ ഗുരുനാഥൻ, എട്ടാം നിലയിൽ ദിൿപാലന്മാർ, ഒമ്പതാം നിലയിൽ ദേവേന്ദ്രൻ, പത്താംനിലയിൽ ശ്രീവിഷ്ണുഭഗവാൻ. ഇതാണു ക്രമം.

ഇങ്ങിനെ പൂവിട്ടശേഷം ഭൂമിദേവിയെയും ഗംഗാഭഗവതിയെയും ആദിത്യനെയും വന്ദിച്ചു വാഴ്ക്കുരവയിട്ടു വീണ്ടും ആർപ്പുവിളിക്കും. ഇപ്രകാരം ചെയ്യുന്നതായാൽ കന്യകമാൎക്കു സമ്പൽസുഖസമൃദ്ധികൾ താനേ വന്നു ചേരുന്നതാകുന്നു. ഈ സമ്പ്രദായ

ങ്ങളൊന്നും ഇപ്പോഠം നടപ്പിൽ കാണ്മാനില്ല. വല്ലപ്പോഴും വല്ല പൂക്കളും പറിച്ചിട്ടുകയെന്നല്ലാതെ ഒരു വ്യവസ്ഥയുമില്ലാതെവന്നിരിക്കുന്നു. അത്തംതൊട്ടു മുററത്തു പൂവിടേണമെന്നുമാത്രം മറന്നുപോയിട്ടില്ല. ഈ അവസരത്തിൽ അത്തച്ചമയത്തെപ്പററിയും തെല്ലൊന്നു പ്രസ്താവിക്കാം.

മഹാബലി ചക്രവൎത്തിയായിരിക്കുന്ന കാലത്തു അദ്ദേഹത്തിൻെറ രാജ്യത്തിൻെറ പടിഞ്ഞാറെ അതിൎത്തിയിലായി ഒരു ക്ഷേത്രം തീൎപ്പിച്ച് അതിൽ മഹാദേവനെ പ്രതിഷ്ഠിച്ചു. തൃക്കാക്കരയെന്നാണ് ആ സ്ഥലത്തിൻെറ പേര്. എടപ്പിള്ളി തീവണ്ടിയാപ്പീസ്സിന്നു സമീപമാണ് ഈ സ്ഥലം. മഹാബലി പണികഴിപ്പിച്ച ക്ഷേത്രത്തിൻെറ വലുപ്പവും വിസ്താരവും തീൎച്ചയാക്കുവാൻ നിൎവ്വാഹമില്ലാതെയാണു വന്നിരിക്കുന്നത്. എങ്കിലും പഴയ ക്ഷേത്രത്തിൻെറ അവശിഷ്ടങ്ങളായ പലതും അതിന്നടുത്തു കാണുന്നതുകൊണ്ട്, അതു വളരെ വിസ്താരമുള്ളതായിരുന്നുവെന്നല്ലാതെ മറെറാന്നും നിൎണ്ണയിച്ചുകൂടാ. തൃക്കണാമതിലകത്തിൻെറ ക്ഷയത്തിന്നെന്നപോലെ ഇതിൻെറ ക്ഷയത്തിന്നും ഒരു കാരണം പറഞ്ഞുകേഠംക്കുവാനുണ്ട്.

മഹാബലി ചക്രവൎത്തി തൃക്കാക്കരക്ഷേത്രം പണിചെയ്യിച്ച ശേഷം, ഇന്നുചിങ്ങമാസത്തിൽ തിരുവോണംപോലെ തൃക്കാക്കരയിൽ നിത്യോത്സവം തീൎച്ചയാക്കി. മഹാബലിയുടെ ഭരണശേഷവും അതു നടന്നു വന്നുവത്രെ. അതുകാരണത്താൽ അവിടെ അനവധിബ്രാഹ്മണർ നിത്യ ഭജനക്കാരായും ഉണ്ടായിരുന്നു. അക്കൂട്ടത്തിൽ വടക്കൻദേശക്കാരനായ ഒരു ദരിദ്രബ്രാഹ്മണനും കൂടി. തൃക്കാക്കര ക്ഷേത്രത്തിൽ നടന്നുവന്നിരുന്ന സദ്യയുടെ വട്ടങ്ങഠം കേട്ടിട്ടാണ് അദ്ദേഹം അവിടെ ചെന്നത്. വിശേഷിച്ചു ഇല്ലത്തു സ്വത്തും തിരെ ഉണ്ടായിരുന്നില്ല.

അദ്ദേഹത്തിന്നു അവിടെ അടുത്ത ഇല്ലത്തുകാരായ നമ്പൂരമാരെ പരിചയമില്ലാതിരുന്നതിനാൽ അമ്പലത്തിൽതന്നെയാണു താമസിച്ചുവന്നിരുന്നത്. അമ്പലത്തിൻെറ മണ്ഡപത്തൂണുകഠം സ്വൎണ്ണം കൊണ്ടുള്ള വാഴക്കുലകളെകൊണ്ട് അലങ്കരിച്ചിരു

ന്നു. ഒരു ദിവസം രാത്രി അതിലൊരെണ്ണം കാണാതായി. ക്ഷേത്രത്തിലെ ഭരണാധികാരികൾ അന്വേഷണം നടത്തിയതിൽ പതിവായി ആ സാധു ബ്രാഹ്മണൻ മാത്രമേ അവിടെ രാത്രിസമയത്തു കിടക്കാറുണ്ടായിരുന്നുള്ളുവെന്നറിഞ്ഞപ്പോൾ, അദ്ദേഹമായിരിക്കണം വാഴക്കുല അപഹരിച്ചതെന്നു വിചാരിച്ച് അദ്ദേഹത്തെപ്പിടിച്ച് അവർ ഭേദ്യംചെയ്തു. അഗതിയായ ആ ബ്രാഹ്മണനു് അതിനെക്കുറിച്ചു യാതൊന്നും അറിഞ്ഞുകൂടായിരുന്നു. തുമ്പുണ്ടാകാഞ്ഞതിനാൽ അവരദ്ദേഹത്തെ വിട്ടയച്ചു. കുറേദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒന്നുകൂടി നഷ്ടമായി. അപ്പോഴും ആ ദരിദ്രബ്രാഹ്മണനെയല്ലാതെ മററാരെയും സംശയിക്കുവാനുണ്ടായില്ല. അദ്ദേഹത്തെ അവർ ആദ്യത്തേതിലധികം ഉപദ്രവിച്ചു. ആ പാപത്തിന്റെ എല്ലുനുറുങ്ങി. എന്നിട്ടും തെളിവു കിട്ടാഞ്ഞതുകൊണ്ടു വിട്ടയയ്ക്കുകയും ചെയ്തു. ഇനി അവിടെ താമസിക്കുന്നതു ഒട്ടും ഉചിതമല്ലെന്നു് അദ്ദേഹം വിചാരിച്ചു പോകുവാൻ യാത്രയായപ്പോൾ ക്ഷേത്രത്തിന്റെ നടയിൽ നിന്നുകൊണ്ടു്,

"എന്റെ സത്യസ്വരൂപ! ഇവിടെ അതികേമമായി സദ്യ നടക്കുന്നതായികേട്ടിട്ട് എന്റെ ദാരിദ്ര്യം നിമിത്തം ഞാൻ ഇല്ലംവിട്ട് ഇങ്ങോട്ടു പോന്നതാണല്ലോ. അതുകാരണം നിരപരാധിയായ ഞാൻ ഈ മുഷ്കരന്മാരുടെ കയ്യിൽനിന്നു് എത്രമാത്രം ചവിട്ടും കുത്തും കൊള്ളേണ്ടിവന്നു? ഇനിമേൽ എന്നേപ്പോലെയുള്ള സാധുക്കൾ ഇവിടെവന്നു് ഇങ്ങിനെയുള്ള കഷ്ടതകളനുഭവിക്കാതിരിക്കുവാൻ ഈ ക്ഷേത്രം താമസംകൂടാതെ നശിച്ചുപോകട്ടേ" എന്നു ശപിച്ചു. "വലിയ മഹർഷികൾ ചൊന്നാൽ ഫലമാവാക്കിന്റെ പിന്നിലോടിവരും" എന്നതു സത്യമായിത്തിരുകയും ചെയ്തു.

തൃക്കാക്കരെയിൽ കർക്കടകമാസത്തിൽ തിരുവോണം മുതൽ ഉത്സവം പതിവുണ്ടായിരുന്നു. ചിങ്ങമാസത്തിൽ തിരുവോണമാണു് ഉത്സവത്തിന്റെ അവസാനദിവസം. അതുകൊ

ണ്ടാണത്രെ എല്ലാ മലയാളികളും ഓണം വളരെ കേമമായി കൊണ്ടാടിവരുന്നത് എന്നും ചിലർ പറയാറുണ്ട്.

തൃക്കാക്കരെയിൽ ആകെ ഇരുപത്തേഴു ദിവസം ഉത്സവം നടക്കുന്നു. കർക്കടകമാസത്തിൽ തിരുവോണം ദിവസം കൊടികയറിയാൽ പിന്നെ ഒമ്പതു ദിവസത്തേയ്ക്കു കൊടികയററം സംബന്ധിച്ച പാട്ടുമായിരിക്കും. പത്താം ദിവസം ദേവനെ ആനപ്പുറത്തു പുറത്തെയ്ക്കെഴുന്നെള്ളിക്കുന്നു. ആ എഴുന്നെള്ളിപ്പു വിട്ടുകൾതോറും വരുന്നതിന്റെ ലക്ഷണമായിട്ടാണ് അത്തം മുതൽ മുററത്തു പൂവിടുന്നതെന്നും ഒരുപക്ഷമുണ്ട്. ദേവന്റെ അധികാരത്തിൽപ്പെട്ട വിട്ടുകൾതോറും എഴുന്നെള്ളിപ്പോടുകൂടി ചെല്ലുമ്പോൾ ജനങ്ങൾ വഴിപാടായി ദേവനു നെല്ലും പണവും കൊടുക്കുക പതിവുണ്ട്. ഇപ്പോൾ നടക്കുന്ന പൂരപ്പാ നമുക്കനുഭവമല്ലേ? ഇതു തൃക്കാക്കരെയിലുണ്ടായിരുന്ന ഉത്സവത്തെനുകരിച്ചുതുടങ്ങിയതായിരിക്കണം. ഒടുവിലത്തെ ഒമ്പതു ദിവസങ്ങളിലാണ് ഏററവും പൊടിപൂരമായി ഉത്സവം നടത്തിവന്നിരുന്നത്. കൊച്ചിരാജാവ് ഈ ക്ഷേത്രത്തിലെ അകക്കോയ്മയായിരുന്നതിനാൽ ഉത്സവം പതിനെട്ടാംദിവസം രാജോചിതമായ പ്രഭാവത്തോടുകൂടി തൃക്കാക്കരെ ക്ഷേത്രത്തിൽ എഴുന്നരുളി ഉത്സവം കഴിയുന്നതുവരെ അവിടെ താമസിക്കാറുണ്ടായിരുന്നു. ഈ ക്ഷേത്രത്തെ സംബന്ധിച്ച ചില അധികാരങ്ങൾ സാമൂതിരിപ്പാടിന്നും ഉണ്ടായിരുന്നതിനാൽ അദ്ദേഹവും അകമ്പടിക്കാരോടുകൂടി അവിടെ എഴുന്നരുളാറുണ്ടായിരുന്നു. ഇപ്പോൾ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് അത്തച്ചമയം ആഘോഷിക്കുന്നത് അതിന്റെ ലക്ഷണമാണ്.

തൃക്കാക്കരക്ഷേത്രമിപ്പോൾ തിരുവിതാംകൂർ സംസ്ഥാനത്തിൽപെട്ടതാണ്. തൃക്കാക്കരെയിലുണ്ടായിരുന്ന ഉത്സവം എന്നു മുതൽക്കാണു നിന്നതെന്നും മററുമുള്ള വിവരങ്ങളറിയുവാൻ ഇപ്പോൾ വളരെ പ്രയാസമായിരിക്കുന്നു.

# ൩. ഓണം.

അമ്മേ! വസുന്ധരേ! നമ്മെ വറട്ടിയോ-
രിമ്മാസം കൎക്കടം യാത്രയായി.
പണ്ടു മഹാബലി വാമനമൂൎത്തിക്കായ്
കൊണ്ടു മഹാത്യാഗം ചെയ്തു നിന്നെ.
മാതാവേ! മേദിനി! നിന്മക്കൾ പൂജിപ്പു
ജാതാദരം ചിങ്ങമാസംതോറും
ചേണാൎന്നോരാത്യാഗവൈഭവം കാണിപ്പാൻ
"ഓണ"മാം നല്ലനാൾ നന്നടുത്തു.

ആകാശമണ്ഡലത്തിൽ കാളാംബുദപാളികളിലൊളിച്ചിരുന്ന നളിനീകാമുകൻ പ്രസന്നനായി പുറത്തു വന്നു ചരാചരസമൂഹങ്ങളെ കരാവലിയാൽ [illegible] ചെയ്തുതുടങ്ങി. കുറേനേരം കരഞ്ഞു വലഞ്ഞ കുഞ്ഞുങ്ങളെപ്പോലെ വാരിവാഹങ്ങളും തളൎന്നുനില്പായി. ആകാശത്തിലെ കോലാഹലങ്ങളും ഏതാനും ഒതുങ്ങി. ഭൂമണ്ഡലവും കണ്ണിന്നാനന്ദകരമായിച്ചമഞ്ഞു. തരം തെററി ഏറമ്പിയിരുന്ന അംഭോനിധി ഒട്ടു പാകത്തിലായി. തടം തകൎത്താൎത്തു പാഞ്ഞിരുന്ന വാഹിനികളുടെ തള്ളിച്ചയും ഒന്നു നിലച്ചു. വാപീകൂപങ്ങളിലെ ജലം ഇപ്പോഴും കുറഞ്ഞിട്ടില്ലെന്നു പറയാം. ജനങ്ങൾക്കു, സാഹ്ലാദം പുറത്തിറങ്ങി ഓരോ തൊഴിലുകൾ നോക്കിത്തുടങ്ങാറായി. എവിടെ നോക്കിയാലും പുഷ്പങ്ങളും ഫലങ്ങളും അത്യന്തം സുലഭമായിരിക്കുന്നു. അളിവൃന്ദങ്ങൾ ഹുങ്കാരാവം പുറപ്പെടുവിച്ചുംകൊണ്ടു ഇഷ്ടംപോലെ മധുവുണ്ടു പറന്നു നടക്കുന്നു. ശ്രീദേവിക്കു നടനംചെയ്വാൻ കനകപ്പൊടി പരത്തിയ രംഗംപോലെ ഉല്ലസിക്കുന്ന നെൽവിളഞ്ഞ കണ്ടങ്ങൾ ആൎക്കും കൌതുകം നൽകാതിരിക്കുന്നില്ല. നേന്ത്രവാഴത്തോട്ടങ്ങളിൽ,

പച്ചക്കുളിക്കിലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്ത പഴങ്ങളും

ഉച്ചത്തിലങ്ങിനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചു ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നില്ക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തദാ
ബാലാനിലൻ വന്നു തട്ടുന്ന നേരത്തു
കോലാഹലം നൃത്തമാടും ദലങ്ങളും,

ഏറ്റവും സന്തോഷദം തന്നെയാണ്. മഞ്ഞു, മഴ, വെയിലെന്നിവ ആവശ്യാനുസരിച്ചുണ്ടായി, ധാന്യങ്ങളും സസ്യങ്ങളും സമൃദ്ധമായി ഒരു പുതിയ വത്സരത്തെ അവതരിപ്പിക്കുന്ന ചിങ്ങമാസം ആബാലവൃദ്ധം കേരളീയർക്ക് ഒരു മഹോത്സവകാലമാകുന്നു. സ്ത്രീപുരുഷഭേദമെന്നിയെ ഉത്സാഹംകൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു കാലം ചിങ്ങമാസമാണ്. മലയാളത്തിലെ എല്ലാകാലങ്ങളിലുംവെച്ചു സുഭിക്ഷമായതു ചിങ്ങമാസമായതുകൊണ്ടാണു മലയാളികൾ ചിങ്ങംമുതൽ വത്സരം കണക്കാക്കിവരുന്നത്.

തൃക്കാക്കര മഹാദേവന്റെ പറപ്പുറപ്പാടു കഴിഞ്ഞു മടങ്ങിയെഴുന്നള്ളുന്നത് അത്തം നാളാണെന്നും മററും ഇതിന്നുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ക്ഷേത്രത്തിലെ ഒമ്പതു ദിവസമാണ് ഉത്സവം അതികോലാഹലമായി നടന്നുവന്നിരുന്നത്. ആ ഉത്സവത്തിന്റെ അവസാന വാസരമായ തിരുവോണം തൃക്കാക്കരക്ഷേത്രത്തിലെന്നപോലെ കേരളത്തിലെ ഓരോ കുടുംബത്തിലും വെച്ചു നടത്തിയിരുന്നതിന്റെ ചിഹ്നമാണ് ഇന്നു നാം കൊണ്ടാടാറുള്ള തിരുവോണമെന്നു ചില പഴമക്കാർ അഭിപ്രായപ്പെടുന്നുണ്ട്. ചിങ്ങമാസത്തിലെ തിരുവോണം എന്താണെന്നു ചോദിച്ചാൽ അതു കണ്ടറിയുകതന്നെവേണം എന്നു മാത്രമേ പറഞ്ഞുകൂടൂ.

ഇല്ലങ്ങൾതോറുമലങ്കരിച്ചു
ചെത്തിയടിച്ചു മെഴുകിത്തേച്ചു
നൽത്തറയിട്ടു കളമെഴുതി
തുമ്പമലരാദിപുഷ്പങ്ങളും
അമ്പോടണിത്തറതന്നിൽ ചാർത്തി

പത്തുനാൾമുമ്പു വന്നത്തംതൊട്ടു-
ങ്ങെത്രയും ഘോഷങ്ങളെന്നേവേണ്ടു.

'കാണം വിററും ഓണം ഉണ്ണണം' എന്നു പറഞ്ഞുവരാറുള്ളതു് എത്രയും വാസ്തവമാണ്. കുടിൽ തൊട്ടു കൊട്ടാരംവരെ ഓണത്തിന്നു വട്ടം കൂട്ടുന്നതിലുള്ള ശുഷ്കാന്തി ബഹു കേമംതന്നെ.

ദൂരദിക്കുകളിലേക്കു പോയിരിക്കുന്നവർ പോലും വീട്ടിലെത്തുകയും ഓണത്തിന്നു വട്ടങ്ങൾ കൂട്ടുകയും ചെയ്യുന്നു. മാമാങ്ക കാലങ്ങളിലെന്നപോലെ പരദേശികളായ വ്യാപാരികൾ സഞ്ചി നിറയ്ക്കുവാൻ കൌതുകസാധനങ്ങളുംകൊണ്ടു പുറപ്പെട്ടുതുടങ്ങും. അവരെത്താതെ കേരളത്തിൽ ഒരു മൂലയുമുണ്ടാകയില്ല. ചീപ്പ്, കണ്ണാടി, സോപ്പ് മുതലായവ ഒരു വകക്കാർ; തോത്തുമുണ്ടു, പാവുമുണ്ടു് എന്നിവ മറെറാരു കൂട്ടർ; ശീലത്തരങ്ങൾ വേറെ സംഘക്കാർ, ഇങ്ങിനെ പല ജാതിക്കാരും വീടുകൾ തോറും കയറിയിറങ്ങി വില പറയുന്നതും പേശുന്നതും മററും അക്കാലത്തു് ഒരു രസംതന്നെയാണ്.

ഓണത്തിന്നു മുമ്പു നാലാം നാൾ ഓണം വരുവാനുള്ള മൂലമാണ്. സാമാനങ്ങളെല്ലാം അന്നേക്കൊരുങ്ങണം. അത്തം കഴിഞ്ഞു മുറിച്ചു പുകവെച്ചു കായകൾ പൊന്നുകൊണ്ടു വാർത്തെടുത്തപോലെ മൂലത്തിന്നുമുമ്പിൽ കലവറയെ അലങ്കരിക്കും. നേന്ത്രപ്പഴത്തെപ്പററി ഒരു രസികൻ ഇങ്ങിനെ പറഞ്ഞിട്ടുണ്ടു്.

നേന്ത്രക്കാ പുക വെയ്ക്കണം പുനരെട്ടു-
ത്താമ്മാറു തൂക്കീടണം
ചന്തത്തിൽ ചില പുള്ളിവീണവതിര-
ഞ്ഞൊപ്പം നറുക്കീടണം
ചെമ്മേ ചേമ്പിലകൊണ്ടടച്ചു നിഭൃതം
വേവിച്ചു രംഭാഫലേ
തമ്മിൽച്ചേൎന്നു വരാതവണ്ണമുടനേ
നിൎത്തിപ്പരത്തീടണം.

അതിന്നിടയ്ക്കു പെൺകിടാങ്ങൾക്കു മോടിപിടിപ്പിക്കുവാനുള്ള വസ്ത്രാഭരണാദികൾ പോരാതെ അവർ മുഖം കറുപ്പിച്ചു പിറുപിറുക്കുവാനും വാശിപിടിക്കുവാനും തുടങ്ങും.

മക്കൾസ്ത്രീമാരുടെ വാക്കു കേൾപ്പിൻ
തന്റെ കണവനോടൊന്നു ചൊന്നു
ചേലയെനിക്കൊന്നു വേണമെങ്കിൽ
ഒന്നാംതരംതന്നെ വേണമല്ലോ
കണ്ടാലും നല്ല വിശേഷം വേണം.
ഇങ്ങിനെ കേട്ടപ്പോൾ മറെറാരുത്തി
തന്റെകണവനോടൊന്നുചൊന്നാൾ
നാണക്കേടൊന്നുമെബോധിക്കേണ്ട
നല്ലതരമൊക്കെനോക്കിക്കൊൾവിൻ.
അന്നേരംമറെറാരുകന്യകയും
തന്നുടെമാതാവിനോടുചൊന്നാൾ
ഓണപ്പുടവയിനിക്കില്ലമ്മേ
നാണക്കേടായിട്ടുവന്നുകൂടി.
അച്ഛൻകൊണ്ടന്നാലെനിക്കുവേണ്ട
ഏട്ടന്റെമകൾക്കങ്ങിരുന്നുപൊട്ടെ
ഓണംകഴിഞ്ഞാലെനിക്കുവേണ്ട

ചിലർ താലി, തോട, കാതില, കമ്മൽ മുതലായവയ്ക്കോപ്പം കൊടുത്തു തിളുതിളങ്ങുംവണ്ണം സൂക്ഷിച്ചു വെക്കുന്നു. പട്ടുറൌക്കകളും ജാക്കറ്റുകളും പുതിയതായി തുന്നിപ്പിക്കുന്നു. മട്ടി, ചന്ദനത്തിരി, അഷ്ടഗന്ധം മുതലായവ ധൂപിക്കുമ്പോഴും വരുന്ന സുഗന്ധത്തെകവർന്നുകൊണ്ടു മാരുതകിശോരനും അങ്ങുമിങ്ങും തുള്ളി നടക്കുന്നു.

പൂരാടത്തിനു മുമ്പ് 'ഇടിയും പൊടി'യും കഴിഞ്ഞു കലവറയും നിറഞ്ഞു, എല്ലാവരുടെ കണ്ണും തെളിഞ്ഞിരിക്കുമ്പോഴേക്കും, മരാശാരി അവണപ്പലക, മണ്ണാൻ മടിശ്ശീല, കല്ലാശാരി വെററില, കരിവാൻ കറിക്കത്തി, തട്ടാൻ ചെവിത്തോണ്ടി എന്നിങ്ങിനെ ഓരോ തരക്കാർ ഓരോ സാധനം 'ഓണം വെക്കുന്നതിന് അവരവർക്കുള്ള അവകാശവും കൊടുത്ത് ഉത്രാടം ദിവസമായാൽ ഓണം തന്നെയായി.

ഉത്രാടമസ്തമിച്ചീടുമന്നേരം
ഹസ്തിമുഖവനുമുണ്ടെന്നല്ലോ

പുത്തരിനല്ലരിപ്പുടയും
നല്ലകരുപ്പെട്ടിനാരങ്ങയും
വെള്ളവെററിലയും ചെമ്പഴുക്ക
വെള്ളിവിളക്കും കൊളുത്തിവെച്ചു
ദീപധൂപങ്ങളും പുഷ്പമെല്ലാം
ഇത്തരമോരോന്നൊരുക്കിടേണം
നൽത്തറനന്നായണിഞ്ഞുകൊണ്ടു്,

മണ്ണുകൊണ്ടു 'തൃക്കാക്കരയപ്പനെ' ഉണ്ടാക്കി പുഷ്പങ്ങളെക്കൊണ്ടു് അണിയിച്ചു്, ആൺകുട്ടികൾ ആർപ്പുവിളിയും പെൺകുട്ടികൾ വായ്ക്കുരവയുംകൊണ്ടു ദിക്കുകൾ മാറെറാലികൊള്ളിക്കുന്നു. ഉത്രാടമസ്തമിച്ചാൽ മഹാബലി തൻെറ രാജ്യം സന്ദർശിക്കാനെഴുന്നള്ളുമ്പോൾ അദ്ദേഹത്തെ എതിരേല്ക്കുവാനാണു് ഈവിധം ആഘോഷിക്കുന്നതെന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. തൃക്കാക്കരെ അമ്പലത്തിലെ വലിയ വിളക്കും തിരുവോണം ദിവസമായ പിറേറന്നാളാണു്.

ഏതു വിദ്യ ശീലിച്ചവർക്കും അവരവരുടെ അഭിരുചിയനുസരിച്ചു വിനോദിക്കുവാനുള്ള ഒരു അവസരമാണു് ഓണം നാലു ദിവസം. പകിടകളി, ചതുരംഗക്കളി മുതലായവകൊണ്ടു ചിലർ ഉദയാസ്തമനങ്ങൾതന്നെ അറികയില്ല. മേലനങ്ങുവാൻവയ്യാത്ത രസികന്മാർ കൂട്ടർകൂടി ശീട്ടുകളിയിൽ മയങ്ങി ദിവസം കഴിക്കുന്നു. 'മുറിച്ചിട്ടാൽ തെറിക്കുന്നവരുടെ' പന്തുകളികളും, ചെറിയ ആൺകുട്ടികളുടെ ചാട്ടുകളിയും തലപ്പന്തും മററും കാണുകതന്നെ വേണം. ചിലർ കുമ്മാട്ടികെട്ടിക്കളിക്കുന്നു. വേറെ ചിലർ പ്രേതംകെട്ടിക്കളിക്കുന്നു. തല്ലറിയുന്നവർ ഒന്നിച്ചുകൂടി രണ്ടു ചേരികളായിത്തിരിഞ്ഞുനിന്നു തല്ലുക പതിവുണ്ടായിരുന്നതു് ഇപ്പോൾ ഏകദേശം ഇല്ലാതായിരിക്കുന്നുവെന്നുതന്നെ പറയാം. അതിൻെറ ഒരു വകഭേദമായി ഇപ്പോൾ കയ്യാങ്കളി ചിലേടങ്ങളിൽ കാണ്മാനുണ്ടു്. സ്ത്രീകളുടെ ആട്ടവും പാട്ടുകളും പന്തടികളും അതുപോലെത്തന്നെ. ഇപ്പറഞ്ഞതൊക്കെയും പഴയകാലങ്ങളിലെ സമ്പ്രദായങ്ങളായിരുന്നു. ഇക്കാലത്തു വെട്ടിവെളുപ്പിച്ച കാട്ടിലെ കുററികളെന്നപോലെ ചില ദിക്കുകളിൽ മാത്രമേയു

ള്ളു. പടിഞ്ഞാറൻ കാററു കേരളത്തിലും തട്ടിയതോടുകൂടി മിക്കതും അതിൻെറ ഗതിയിൽ പറന്നുപോയിക്കഴിഞ്ഞു. പാണ്ടി, പഞ്ചാരി, തായമ്പക മുതലായ മേളങ്ങൾ ചെണ്ടയിൽ കൊട്ടിവരുന്നതുപോലെ പണ്ടു വില്ലിൽ കൊട്ടാറുണ്ടായിരുന്നു. വേദാന്തകേസരിയായിരുന്ന ഉദ്ദണ്ഡശാസ്ത്രികൾ ഓണക്കാലത്തിവിടെ വന്നു പരദേശത്തുചെന്ന് ഇങ്ങിനെ പറകയുണ്ടായി.

കൂജ്യന്തേ പൃഥുകതതയശ്ചാപതാഡീന്യഥോച്ചൈ
സ്സ്വർഭ്വാനാഢ്യാഃ പതിഭിരനിശം ക്രീഡയന്ത്യംഗനാഃ
ബംഭ്രാമ്യന്തേ സകലപുരുഷാ വല്ലഭാഭ്യഃ പ്രദാതും
ചിത്രം വസ്ത്രം ശ്രവണകുതുകം വത്സരേ കേരളേഷു.

[ കുട്ടികളെല്ലാം ആർത്തുവിളിച്ചു വില്ലുകൊട്ടുന്നു. സ്ത്രീകൾ ധനം മോഹിച്ചു ഭർത്താക്കന്മാരൊന്നിച്ചു വിഹരിക്കുന്നു. പുരുഷന്മാർ ഭാര്യമാൎക്കു ചിത്രവസ്ത്രങ്ങൾ കൊടുപ്പാനായി പണമന്വേഷിച്ചു ചുററിത്തിരിയുന്നു. മലയാളത്തിലെ ഓണക്കാലം വളരെ നേരമ്പോക്കുള്ളതാണ്.]



കൈലാസവാസിയുടെ ഭക്തോത്തമനായ മഹാബലി ചക്രവൎത്തി തൻെറ രാജ്യത്തേയും പ്രജകളേയും സന്ദൎശിപ്പാൻ വരുന്ന ദിവസമാണ് ഓണമെന്ന ഐതിഹ്യത്തിൻെറ കാരണവും പ്രസ്താവിക്കാം. ശുക്രമാമുനിയുടെ അനുഗ്രഹംകൊണ്ടു മഹാശക്തനായിത്തീൎന്ന മഹാബലി അസുരപ്പടയോടുകൂടി സുരലോകത്തു ചെന്നു സുരന്മാരോടെതിൎത്തു. സുരേശ്വരൻ സമരത്തിൽ പരാജയം പ്രാപിച്ചു സ്വസ്ഥാനംവിട്ടു ദൂരെപ്പോയൊളിച്ചു. മഹാബലി ദേവലോകത്തിൽ കടന്നു ഭൃത്യാമാത്യാദിസമേതനായിട്ടു വാസവും തുടങ്ങി. അതുകൊണ്ടും അദ്ദേഹത്തിന്നു മതിയായില്ല. ശതാശ്വമേധങ്ങൾകൊണ്ടു വിശ്വപതിയായ ലക്ഷ്മീപതിയേയും പ്രീതനാക്കേണമെന്നു വിചാരിച്ചു യാഗവുമാരംഭിച്ചു.

നഷ്ടദേവേന്ദ്രത്വവും ദൈത്യാധിപത്യവും നോക്കുന്നേടത്തെല്ലാം അമംഗലവും കണ്ടു ദേവമാതാവായ അദിതീദേവി ഭൎത്താവായ കാശ്യപപ്രജാപതിയെ വന്ദിച്ച് അതിന്നുള്ള നിവൃത്തിമാൎഗ്ഗമുപദേശിക്കേണമെന്നു യാചിച്ചു. അദ്ദേഹം, പന്ത്രണ്ടു

ദിവസംകൊണ്ടു ലക്ഷ്മീവല്ലഭനെ പ്രത്യക്ഷനാക്കുവാൻ അദിതീദേവിക്കു "പയോനാമം" എന്ന മഹാവ്രതമുപദേശിച്ചു. കാശ്യപനാൽ ഉപദിഷ്ടമായ മാർഗ്ഗം അദിതീദേവി അതിഭക്തിയോടെ ആചരിച്ചു. കൃത്യമായി പന്ത്രണ്ടാം ദിവസം മഹാവിഷ്ണു പ്രത്യക്ഷനായിട്ട്, എന്തു വരമാണു വേണ്ടതെന്നു അദിതീദേവിയോടു ചോദിച്ചു. അദ്ദേഹം തന്റെ തനയനായവതരിച്ചു, ദേവകളുടെ സങ്കടം തീർക്കണമെന്ന് അദിതീദേവി ആവശ്യപ്പെടുകയും, അവരുടെ അപേക്ഷ നിറവേററുന്നതാണ് എന്നു ഭഗവാൻ പറഞ്ഞു മറയുകയും ചെയ്തു.

ധാമസമന്നിയെ താർമകൾ മണവാളൻ അദിതിയുടെ ഗർഭസ്ഥനായി. അതു മനസ്സിലായപ്പോൾ ദേവന്മാരും മഹർഷിമാരും ഭഗവാനെ സ്തുതിച്ചുതുടങ്ങി. ദിക്കുകളൊക്കെ പ്രകാശിച്ചു. പുഷ്കരചക്രത്തിൽ അർക്കാദിഗ്രഹങ്ങൾ സുസ്ഥാനങ്ങളിലുറച്ചു. ഭൂമിയും പുളകോൽഗതയായി. നിസർഗ്ഗസുകുമാരിയായ പ്രകൃതിശ്രീയും വിലസിത്തുടങ്ങി. ദേവവാദ്യങ്ങൾ താനേ മുഴങ്ങിത്തുടങ്ങി.

നമസ്തേ നാരായണ! നമസ്തേ നരകാന്തക!
നമസ്തേ മുരഹര! മധുകൈടഭാരാതേ!
നമസ്തേ ഹൃഷീകേശ! നമസ്തേ ഭക്തപ്രിയ!
നമസ്തേ സമസ്തേശ! നമസ്തേ നമോസ്തുതേ.

ഇങ്ങിനെ വിരിഞ്ചി മുഖ്യന്മാർ വാഴ്ത്തുന്നനേരം,

ചിങ്ങമാസത്തിൽ കൃഷ്ണപക്ഷപോദശിതിഥൌ
വദന്നാമമിച്ചവിഷ്ണുക്ഷമജിൽകാലേ, ദിനേ—
ശോന്നതേ, ദിനമദ്ധ്യേപുരുഷോദയേശ്ശുഭേ,

അതിദിയുടെ ഗർഭസ്ഥനായിരുന്ന ജഗന്നാഥൻ ഭൂമിയിലവതാരംചെയ്തു. വാമനരൂപിയായ ഭഗവാനെക്കണ്ടു് അദിതീകാശ്യപന്മാർ സ്തുതിച്ചുകൊണ്ടു നില്ക്കവേ, ഭഗവാൻ വിഷ്ണുചിഹ്നത്തെ മറച്ചു വടുരൂപിയായി വിളങ്ങി. കാശ്യപപ്രജാപതി അപ്പോൾ ജാതകർമ്മവും ഉപനയനവും ഒരുമിച്ചുതന്നെ കഴിച്ചു. ബ്രഹ്മചാരിയായിനിന്ന ഭഗവാനു ചിഹ്നങ്ങളോരോന്നും ഓരോ ദേവന്മാർ കാഴ്ചവെച്ചു.

ബ്രഹ്മസൂത്രത്തെ ബൃഹസ്പതി, മേഖലതാതൻ
ബ്രഹ്മജാതിയ്ക്കു കൃഷ്ണാജിനമങ്ങവനിയും
ദണ്ഡമബ്ജജൻ, മാച്ഛാദനകൌപീനമച്ഛമേ
ദണ്ഡമെന്നിയേ വനസ്പതികൾ, ഛത്രംമാതാ,
പുണ്ഡരീകജൽ കമണ്ഡലുവും, സരസ്വതി
പുണ്യമാലികാം, ഭിക്ഷാമംബികാ ഭഗവതി

പിന്നെയും അനവധി കാഴ്ചകൾ വാങ്ങിക്കൊണ്ടു ഭഗവാൻ ഭിക്ഷാടനം ചെയ്തുകൊണ്ട്, നർമ്മദാതീരത്തിൽ മഹാബലി വാജിമേധം ചെയ്യുന്ന ശാലയിലേയ്ക്കു കടന്നു ചെന്നു. തേജോനിലയനായ ബ്രഹ്മചാരിയിൽ, ഋത്വിക്കുകളുടെ കണ്ണുകൾ, വലിച്ചെടുത്താൽ കിട്ടാത്തവണ്ണം തറച്ചു. അവരത്ഭുതപരവശരായി ബ്രഹ്മചാരിയെ പ്രശംസിക്കുന്നതു കേട്ടു മഹാബലി തന്റെ ഗുരുവിനോടുകൂടിച്ചെന്ന് അർഘ്യപാദ്യാദികളാൽ അദ്ദേഹത്തെ പൂജിച്ചു. കോമളനായ വടുവിനെ അദ്ദേഹവും അളവററ ആനന്ദത്താൽ പുകഴ്ത്തി. അദ്ദേഹമെവിടെനിന്നു വരുന്നുവെന്നും, അദ്ദേഹത്തിന്റെ മാതാപിതാക്കന്മാരാരെന്നു ചോദിച്ചതിന്നു:—

"ഞാനനാഥനപോധന നന്ദനൻ നിരാധാരി
ദീനനായ് മഹാത്മാക്കളാധാരമായുള്ളവൻ
താതനപോന്നിതു സഹായികളെല്ലാരും തന്നെ
സാനന്ദം പലേടത്തും സഞ്ചരിയ്ക്കയും ചെയ്യും
പോരവരവരെല്ലാ മന്നന്നു പലതരം
ഓരോരോ നിമിത്തങ്ങൾക്കോരോന്ന ചൊല്ലിച്ചൊല്ലി;

ദാനവാന്വയത്തിൽ ഇതുവരെ ജനിച്ചുവളർന്നവരിൽ ഏററവും യോഗ്യനും ധർമ്മിഷ്ഠനുമായ മഹാബലി, ദീനന്മാരുടെ അഭീഷ്ടമെല്ലാം മടിക്കൂടാതെ ദാനംചെയ്യുന്നുവെന്നു കേട്ടിട്ടു ഞാനിപ്പോളിവിടേയ്ക്കു പോന്നതുമാണ്." ഇങ്ങിനെ വടുവിന്റെ വാക്കുകൾകേട്ടിട്ടു, എന്തുതന്നെ കൊടുപ്പാനും സന്നദ്ധനാണെന്നു മ മഹാബലി പറഞ്ഞു. വടുവാകട്ടെ, അന്യന്മാരെക്കൊണ്ടു അല്ലലില്ലാതെ ഒരിടത്തിരുന്നു സ്വച്ഛന്ദമായി തപസ്സുചെയ്യാൻ മൂന്നടി മണ്ണു മാത്രമേ തനിയ്ക്കാവശ്യമുള്ളുവെന്നു പറഞ്ഞു. വടു ഒരു രാജ്യംപോലും ആവശ്യപ്പെട്ടാൽ കൊടുപ്പാൻ തയ്യാറായിരുന്ന

മഹാബലി ഇതുകേട്ടപ്പോൾ വേണമെങ്കിൽ ഒരു രാജ്യംതന്നെ എടുത്തുകൊള്ളുവാൻ വടുവിനെ നിർബ്ബന്ധിച്ചു. മൂന്നടി ഭൂമിയൊഴികെ മറെറാന്നും വേണ്ടായെന്നു വടുവും ഖണ്ഡിച്ചു പറഞ്ഞു, അതു സമ്മതമാണെങ്കിൽ ദാനം ചെയ്തതിന്റെ അടയാളമായി കയ്യിൽ വെള്ളമൊഴിച്ചുകൊടുക്കേണമെന്നും ആവശ്യപ്പെട്ടു കയ്നീട്ടി. അങ്ങിനെതന്നെ എന്നു മഹാബലി സമ്മതിച്ചു, വടുവിന്റെ കയ്യിൽ വെള്ളമൊഴിച്ചുകൊടുപ്പാൻ കിണ്ടിയെടുത്തപ്പോൾ, ശുക്രമുനി വടുവിന്റെ,

കായാവിൻ മലർനിരയോടെതിർ മെയ്യും മുഖ-
കാന്തിയെഴും സരസിജത്തെ വെല്ലുന്ന ചൊറ്റുകളും
സാരസമുള്ളായുധ ഭൂഷണ ചാപശരങ്ങളും
സ്മേരസുന്ദരമൊളിതൂകാന വിലാസവും
ശ്രീവത്സശോഭയും മലർമാനിനീവിലാസവും,

കണ്ടു പരമാത്മാ മനസ്സിലാക്കി, അദ്ദേഹം മഹാബലിയെ കൈകൊണ്ടു മാടിവിളിച്ചു, ദാനം ചെയ്യരുതെന്നും, അങ്ങിനെ ചെയ്യുന്നപക്ഷം വടുരൂപിയായി വന്നിരിക്കുന്ന വിഷ്ണുഭഗവാൻ മൂന്നടികൊണ്ടു മഹാബലിയുടെ രാജ്യംമുഴുവനും അളന്നെടുക്കുമെന്നുംപറഞ്ഞു. വിഷ്ണുഭഗവാൻ തന്നോടുയാചിക്കുന്നതായാൽ തനിക്കുള്ള സർവ്വസാമ്രാജ്യത്തിനു സസന്തോഷമർപ്പിക്കുവാൻ ഒരുക്കമാണെന്നുപറഞ്ഞു് ദാനവാരിയൊഴിച്ചുകൊടുപ്പാൻ മഹാബലികയ്യിൽ കരകമെടുത്തു. തന്റെ വാക്കുനിരസിച്ചതിനാൽ ശുക്രമുനി കോപാവിഷ്ടനായി മഹാബലിയെ ശപിച്ചു. എങ്കിലുമദ്ദേഹം തന്റെ നിശ്ചയത്തിൽ നിന്നു നിവൃത്തനായില്ല. അപ്പോൾ ശുക്രമുനി ഒരു കരടായി കിണ്ടിയുടെ മുരൽക്കുള്ളിലടഞ്ഞിരുന്നു.

“അങ്ങേക്കു മൂന്നടി മണ്ണിതാ ഞാൻ തന്നിരിക്കുന്നു” വെന്നു മഹാബലി സത്യവാക്കുച്ചരിച്ചുംകൊണ്ടു വെള്ളമൊഴിക്കുമ്പോൾ ഒരു തുള്ളിപോലും വീഴാഞ്ഞതുകണ്ടു ബ്രഹ്മചാരി കാര്യം മനസ്സിലാക്കി, ഒരു കോലെടുത്തു മുരലിലൊന്നു കുത്തി. കരടായിക്കിടന്നിരുന്ന ശുക്രൻ കണ്ണൊററ വേദനയോടെ ഒരു ഭാഗത്തേക്കു ചരിഞ്ഞപ്പോൾ വെള്ളവും വീണു.

മാനവാരിയും ഗ്രഹിച്ചീടിനോരളവിങ്കൽ
മാനവാരിയും വളർന്നീടിനാനക്ഷണം
മാനവാരിയെക്കണ്ടു മാനവാരിന്ദ്രൻ താനും
മാനവാരിതം ഗ്രഹിച്ചീടിനാൻ കൂടത്തന്നെ
മാനവാനായ ശുക്രവാണി ഞാൻ കേളായ്കയാൽ
മാനവാനായേനെന്നു തന്നുള്ളിൽ തോന്നിക്കൂടി.
മാനവാരികൾ വാഴ്ത്തിഘോഷം ചെയ്യുകയുംവണ്ണം
മാനവാരിക്കു പുഷ്പം വന്നടുത്തിതു മോദാൽ
മാനവാരിയെ കൊണ്ടു മാനവാരിയും തത്ര
താനഥ ബലിഹൃ കൃതക്രോധിയായ് ചമഞ്ഞുടൻ,

ഒന്നാമത്തെ അടികൊണ്ടു ഭൂമിയും പാതാളവും, രണ്ടാമത്തെ അടികൊണ്ടു സ്വർഗ്ഗവും അളന്നെടുത്തു. മൂന്നാമത്തെ അടിക്കു സ്ഥലം കാണാതെ പാദം പൊക്കിനില്ക്കുമ്പോൾ, ഖിന്നമാനസനായ മഹാബലി ഭഗവാനെ നമസ്കരിച്ചു, മൂന്നാമത്തെ അടി തൻെറ ശിരസ്സിൽവെച്ചു സത്യം രക്ഷിക്കേണമെന്നപേക്ഷിച്ചതുകേട്ടു ഭഗവാൻ അപ്രകാരം ചെയ്കയും ചെയ്തു. അനന്തരം ഭഗവാൻ തൻെറ ഭക്തനായ മഹാബലിയെ പാതാളത്തിലൊരു സ്ഥലംതിട്ടപ്പിച്ചു അവിടെ താമസിപ്പിച്ചു. അദ്ദേഹം വാണിരുന്ന രാജ്യം കൊല്ലത്തിലൊരുതവണവന്നു സന്ദശിച്ചുകൊള്ളുവാൻ ഭഗവാൻ അന്നു് അനുവാദം കൊടുത്തിട്ടുണ്ടു്. അദ്ദേഹത്തിൻെറ വരവുദിവസമാണു് 'തിരുവോണം.'

ഓണമേ! വെൽവൂതാക! മാബലി മലയാളം
കാണുവാനെഴുന്നെള്ളി വന്നീടും സുദിനമേ;
ഏതൊരു നിത്യശ്രീമാൻവാണരുളുക മൂലം
പാതാളത്തേരുകളും മാതെയായ് സ്വർഗ്ഗത്തേക്കാൾ
മൂർത്തിമത്ത്യാഗംതാനാമത്തിരുവടിതൃക്കൺ
പാർത്തനുഗ്രഹിക്കുന്നതേതുനാട്ടിനുമോണം.

---

## 4. ദീപാവലി.

കേരളത്തിൽ മാത്രമല്ല, ഭാരതഖണ്ഡത്തിൻെറ ഏതുഭാഗത്തും കൊണ്ടാടാറുള്ള ഒരു വിശേഷദിവസമാണു ദീപാവലി.

മററചില ദിക്കുകളിലുള്ളതുപോലെ കേരളത്തിലതിന്നു പ്രാധാന്യമില്ലെന്നും പറയാവുന്നതാണു. തുലാമാസത്തിൽ കൃഷ്ണചതുർദ്ദശി നാളാണു ദിപാവളി. ശ്രീകൃഷ്ണൻ നരകാസുരനെ വധിച്ചതു് ആ ദിവസമായതുകൊണ്ടാണു് അതിന്നു നരകചതുർദ്ദശിയെന്നു പറഞ്ഞുവരുന്നതു. നരകാസുരവധം ഭാഗവതത്തിൽ വിസ്തരിച്ചുപറഞ്ഞിട്ടുണ്ടെങ്കിലും ഇവിടെ ഒന്നു ചുരുക്കിപ്പറയാം.

പ്രാഗ്ജ്യോതിഷമെന്ന രാജ്യത്തിൽ നരകാസുരൻ തന്റെ സ്നേഹിതനായ മുരനോടും ഭൃത്യന്മാരോടും വാണുകൊണ്ടിരിക്കുമ്പോ, ഭൂമിയിലുള്ള രാജാക്കന്മാരെ വ്യഥാ ഹിംസിച്ചു്, അവരുടെ സുന്ദരിമാരായ കന്യകമാരെ, അവൻ അന്യായമായി പിടിച്ചുകൊണ്ടുപോയി കാരാഗാരത്തിലാക്കി. ഇങ്ങിനെ പലകാലം കഴിഞ്ഞു.

അന്നേരമൊരുദിനം ചെന്നിട്ടു സുരലോകം
വെന്നുദേവേന്ദ്രനാദി ദേവകൾ തമ്മെപ്പിന്നെ
വാനവർ കോൻതന്മാതൃകുണ്ഡലം തട്ടിപ്പറി-
ച്ചിന്ദ്രച്ഛത്രവും കൊണ്ടു പോന്നിതു നരകനും

അതിനാൽ ദേവേന്ദ്രൻ ദ്വാരകാപുരിയിൽചെന്നു ശ്രീകൃഷ്ണനോടു സങ്കടമുണർത്തിച്ചു. ഭഗവാൻ സത്യഭാമയോടുകൂടി ഗരുഡാരൂഢനായിചെന്നു മുരാസുരനേയും നരകാസുരനേയും കൊന്നു ഭഗദത്തനെ പ്രാഗ്ജ്യോതിഷത്തിലെ രാജാവാക്കിയശേഷം, കാരാഗൃഹത്തിൽ കിടക്കുന്ന രാജ്യകന്യകമാരെ വിട്ടുവിച്ചു ദ്വാരകയിലേക്കു തിരിച്ചു. അനന്തരം ദേവലോകത്തിൽചെന്നു അദിതിയുടെ കുണ്ഡലവും ദേവേന്ദ്രന്റെ ഛത്രവും കൊടുത്തു തിരികേ ദ്വാരകയിൽചെന്നു,

മുന്നമങ്ങുവെച്ചോരു രാജകന്യകമാരെ
നന്ദജൻകൃഷ്ണനോരോ നാരിമാർക്കോരോരൂപം
ധരിച്ചുവേട്ടിടിനാൻ ഷോഡശസഹസ്രമ-
ങ്ങൊരായമിച്ചൊരുദിന മേകദാമുഹൂർത്തത്താൽ.

നരകാസുരനെ വധിച്ചു ഭഗവാൻ മടങ്ങിയതു പ്രഭാതത്തിലായിരുന്നു. ഉടനെ സ്നാനാദികൾ കഴിച്ചു ശരീരശുദ്ധിവരുത്തി

ഭഗവാനും പതിനാറായിരം കന്യകമാരും വിമുക്തന്മാരായ രാജാക്കന്മാരും ഒരു ലഘുഭക്ഷണം കഴിക്കുകയുണ്ടായത്രേ. **നാമിന്നു** കൊണ്ടാടിവരുന്ന ദീപാവലി അതിന്റെ അനുകരണമാണ്. ദീപാവലി നാൾ പ്രഭാതത്തിൽ ചുടുവെള്ളത്തിൽ കുളിച്ചു പലവിധം പലഹാരങ്ങൾ ഭക്ഷിക്കുകയും പടക്കം മുതലായവ വെടിക്കെട്ടുകൾ കത്തിക്കുകയും മാത്രമേ കേരളീയർ ചെയ്യുന്നുള്ളൂ. പ്രഭാതത്തിൽ കുളിരുണ്ടായിരുന്നതുകൊണ്ടു ഭഗവാൻ ചുടുവെള്ളത്തിൽ കുളിച്ചതുകൊണ്ടാണത്രേ ഇന്നിവിടങ്ങളിലുള്ളവരും അന്നാൾ സ്നാനത്തിനു ചുടുവെള്ളമുപയോഗിക്കുന്നത്. എന്നാൽ ഭഗവാന്റെ കൃത്യം ലോകോപകാരമായിരുന്നതുകൊണ്ടു ദീപാവലി ദിവസം പുണ്യതീർത്ഥങ്ങളിൽ സ്നാനം ചെയ്തു നിഷ്കാമകർമ്മങ്ങളിക്കാലങ്ങളിലും ചിലർ അനുഷ്ഠിച്ചുവരുന്നുണ്ടു.

ദീപാവലി വൈശ്യന്മാർക്കാണു പ്രധാനം. ബോംബായി സംസ്ഥാനക്കാരായ ബനിയന്മാരെന്ന ജാതിക്കാർക്കാണ് ഇതധികം വിശേഷം. ശ്രീകൃഷ്ണഭഗവാന്റെ സഖാക്കളായിരുന്ന ഗോപന്മാരുടെ സന്തതിപരമ്പരയാണ് ഇപ്പോൾ കണ്ടുവരുന്ന ബനിയന്മാരെന്നാണു പറഞ്ഞുവരുന്നതു. ഹിന്ദുക്കൾക്കു ഗോക്കളോടു വളരെ സ്നേഹമുണ്ടെന്നതു അവിതർക്കമാണെങ്കിലും ബനിയന്മാർ അവയെ ദേവികളെപ്പോലെയാണു കരുതുന്നത്. മലയാളികൾക്കു ചിങ്ങമാസത്തിൽ തിരുവോണംപോലെയാണു ബനിയന്മാർക്കു "ദീപാവലി" അന്ന് അവർ പുതിയ പട്ടുവസ്ത്രമേ ധരിക്കയുള്ളൂ. വീടുകളിലെല്ലാടവും വിളക്കുകൾ കൊളുത്തിവെക്കുകയും ചെയ്യും. ബാലന്മാർ തുടങ്ങി വൃദ്ധന്മാർവരെ സന്തോഷമത്തന്മാരായി കളികളും പാട്ടും ആട്ടവുംകൊണ്ടു കഴിച്ചുകൂട്ടും. പ്രഭാതത്തിൽ ചില്ലറയായി കരിമരുന്നു പ്രയോഗവുമുണ്ടാകാറുണ്ടു. ദ്രവ്യങ്ങളും മറ്റും കോടിവസ്ത്രങ്ങൾ മുതലായവ, നാം ഓണത്തിനെന്നപോലെ, അന്നാണ് അവർ ലോഭമില്ലാതെ കൊടുക്കുന്നതു.

ദീപാവലി എന്ന ശബ്ദത്തിന്റെ അർത്ഥമാലോചിച്ചുനോക്കിയാൽ മുൻപറഞ്ഞതല്ല ശരിയായ കാരണമെന്നു ചിലർ വാ

ദിക്കാറുണ്ട്. വെറും 'ദീപങ്ങളുടെ കൂട്ടം' എന്ന അവരുടെ അഭിപ്രായമെടുത്താലും അവരുടെ വാദം നിരർത്ഥകമാണെന്നു നമുക്കു തെളിയിക്കാം. കുറേ വിളക്കുകൾ തെളിയിക്കുവാൻ മാത്രം ഒരു ദിവസം നിശ്ചയിക്കുകയെന്നതിൽ യാതൊരടിസ്ഥാനവും നാം കാണുന്നില്ല. അതിനാൽ നമുക്കതുമൊന്നു പരിശോധിക്കാം.

നരകചതുർദ്ദശി കൃഷ്ണപക്ഷത്തിലാണ്. ഭഗവാൻ നരകാസുരനെ സംഹരിച്ചതു് അർദ്ധരാത്രിക്കു ശേഷമാണ്. ആ സമയത്താകട്ടേ, ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു പെരുമ്പറയടിക്കുകയും ദേവനാരീഗണങ്ങൾ ആടിപ്പാടി നൃത്തംവെയ്ക്കുകയുംചെയ്തു. ഋഷിപുംഗവന്മാർ സ്തോത്രങ്ങളാൽ ഭഗവാനെ സ്തുതിച്ചു. ഇപ്രകാരം സ്തുത്യനായ ഭഗവാൻ ആപാദം ശോണിതമണിഞ്ഞു വിജയലക്ഷ്മിയെ വരിച്ചുകൊണ്ടു പതിനാറായിരം കന്യകകളോടുകൂടി ദ്വാരകാപുരിയിലേയ്ക്കെഴുന്നള്ളുമ്പോൾ ദ്വാരകാവാസികൾ ആനന്ദത്തോടും അഭിമാനത്തോടും ദീപാവലിയോടുകൂടെ ചെന്നു ദൂരെനിന്നുതന്നെ ഭഗവാനേയും കന്യകകളേയും എതിരേറ്റ് ആർപ്പുവിളിച്ചുംകൊണ്ടു ദ്വാരകയിലേയ്ക്കാനയിച്ചു സൽക്കരിച്ചതിന്റെ ഫലമാണു ദീപാവലിയെന്നു നാമകരണം ചെയ്തതു. കൃഷ്ണപക്ഷമായിരുന്നതിനാൽ ആ സമയത്തു കന്യകമാർക്കു ദീപങ്ങളുടെ സഹായം അത്യന്താപേക്ഷിതവുമായിരുന്നു.

ചില ദിക്കുകളിൽ ദീപാവലിനാൾ കാളിയേയും ലക്ഷ്മിയേയുമാണു പൂജിക്കുന്നതു്. കാളി പൂജയ്ക്കു പ്രധാനം ബംഗാൾരാജ്യമാണ്. ലക്ഷ്മിയെന്നാൽ 'സമ്പത്തു്' എന്നു നാം വ്യവഹരിക്കാറുണ്ടല്ലോ. നാം കർക്കടകമാസത്തിൽ ശ്രീഭഗവതിയെ പൂജിക്കുന്നതുപോലെ ഉത്തരേന്ത്യക്കാർ നരകചതുർദ്ദശിനാൾ പൂജിക്കുന്നു. നാം വിദ്യാരംഭകാലമെന്നു പറഞ്ഞു നടത്തിവരുന്ന സരസ്വതിപൂജനാൾ എഴുതുകയോ വായിക്കുകയോ ചെയ്യാതെ സരസ്വതീദേവിയെ ധ്യാനിച്ചു വരുന്നതുപോലെ ദീപാവലിയുടെ രണ്ടുദിവസം മുമ്പുതന്നെ ഉത്തരഭാരതീയർ കച്ചവടം മുതലാ

യ എല്ലാതൊഴിലുകളും നിറുത്തിവെച്ചു, പണമിടപെട്ട സകല കണക്കുപുസ്തകങ്ങൾക്കും ആ മൂന്നു ദിവസങ്ങളിലും അവർ പൂജ കഴിച്ചുവരുന്നു. അവരപ്രകാരം ചെയ്യുന്നതു സമ്പൽസമൃദ്ധിക്കാണെന്നു പറയേണ്ടതില്ലല്ലോ.

നരകചതുർദ്ദശിനാൾ ദീപങ്ങൾ നിരക്കെക്കൊളുത്തി വെയ്ക്കാതിരുന്നാൽ നരകം (അതികഠിനമായ ക്ലേശം) അനുഭവിക്കുവാനിടയാകുമെന്നാണു വൃദ്ധന്മാർ പറയുന്നത്. നരകചതുർദ്ദശിനാൾ ദീപാവലികൊണ്ടു തിളങ്ങുന്ന ഭവനങ്ങൾതോറും ലക്ഷ്മീഭഗവതി ചെന്ന് അതിലെ നിവാസികളെ അനുഗ്രഹിക്കുകയും ദീപങ്ങളില്ലാത്ത ഗൃഹങ്ങളിലുള്ളവരെ ശപിക്കുകയും ചെയ്യുന്നു. കുറേകാലങ്ങൾക്കു മുമ്പ് ഏതോ കാരണവശാൽ ഒരു പട്ടണത്തിൽ ദീപാവലിദിവസം രാത്രി വിളക്കുകൾ കത്തിച്ചു വെയ്ക്കുവാൻ സാധിക്കാഞ്ഞതിനാൽ പിന്നത്തെ ദീപാവലി വരുന്നതിന്നു മുമ്പിൽ ആ പട്ടണത്തിൽ പലവിധരോഗങ്ങളും ബാധിക്കുകയും തദ്ദേശവാസികൾ ഒട്ടുമുക്കാലും നശിക്കുകയും ചെയ്തിട്ടുണ്ട്.

വിളക്കിൻെറ സഹായമുണ്ടെങ്കിൽ മാത്രമേ നമുക്കു രാത്രി വസ്തുക്കളെ തിരിച്ചറിയുവാനും അവയോടു നമുക്കു പെരുമാറുവാനും സാധിക്കയുള്ളൂ, എന്നു മാത്രമല്ല നമുക്കു പ്രവൃത്തിയെന്തെങ്കിലും ചെയ്യുവാനും വിളക്കുകൂടിയേ കഴിയൂ. അതുകൊണ്ടു വിളക്കിൻെറ സഹായംകൊണ്ടു വസ്തുബോധമാണു നമുക്കു സിദ്ധിക്കുന്നതു്. വേറൊവിധം പറയുന്നതായാൽ വിളക്കു ജ്ഞാനത്തിൻെറ നിലയിലാണു സ്ഥിതിചെയ്യുന്നത്. ജ്ഞാനമുണ്ടെങ്കിൽ നാം അധർമ്മം വർജ്ജിക്കുകയും ധർമ്മമാചരിക്കുകയും ചെയ്യുന്നു. ലോകത്തിൽ നശിക്കാത്തതായിട്ടൊന്നുണ്ടെങ്കിൽ അതു ധർമ്മമാകുന്നു. അതുപോലെ വിളക്കില്ലാതിരിക്കുന്ന അവസ്ഥയിലാണു അന്ധകാരംകൊണ്ടുള്ള ഉപദ്രവമുണ്ടാകുന്നതു, അഥവാ അജ്ഞാനം മനുഷ്യരെ ബാധിച്ചു ജീവിതം നിഷ്പ്രയോജനമാക്കിത്തീർക്കുന്നതു. അജ്ഞാനത്തിൻെറ ഫലം അധർമ്മമാണെന്നതിന്നു വാദമുണ്ടോ? അധർമ്മംകൊണ്ടു നാശവും ഫലം. ധർമ്മം ചെ

യ്യുന്നവൎക്കു ഉൽക്കൎഷവും അധൎമ്മം ചെയ്യുന്നവൎക്കു അപകൎഷവും സംഭവിക്കുന്നതു നമ്മുടെ ദൃഷ്ടികൾകൊണ്ടുതന്നെ നാം കാണുന്നതല്ലേ. അതിനാൽ മുൻപറഞ്ഞ പട്ടണത്തിലുള്ളവർ നാശത്തെ പ്രാപിച്ചുവെന്നു പറഞ്ഞാൽ, അവൎക്കു വിധിച്ചിട്ടുള്ള ധൎമ്മം അവർ കൃത്യസമയത്തു അനുഷ്ഠിക്കാതെ അലസന്മാരായി കാലം കഴിച്ചതുകൊണ്ടു അതിന്റെ ഫലമായ ദുൎയ്യോഗം അവരനുഭവിക്കതന്നെ ചെയ്യുമെന്നാകുന്നു.

ഉത്തരേന്ത്യയിൽ വീടുകളിൽ അവധിയില്ലാതെ വിളക്കുകൾ വെയ്ക്കുന്നതിന്നു പുറമേ ആ തിഥിയെ ആദരിക്കുംവിധം പതിന്നാലു വിളക്കുകൾ ഒരു കൂട്ടമായി വീട്ടിന്റെ അകത്തും മുററത്തും നടുവേവെയ്ക്കുകയും ആ ദിവസം പതിന്നാലു ഇലകൾ കൊണ്ടു ഒരു ഇലക്കറിയും വിശേഷാൽ ഉണ്ടാക്കുകയും ചെയ്യുന്നു.

## 5. മകരസംക്രാന്തി.

ജ്യോതിശ്ശാസ്ത്രപ്രകാരം പറയുന്ന മേടം തുടങ്ങിയ പന്ത്രണ്ടു രാശികളിൽ സൂൎയ്യൻ ഓരോ രാശിയിലും ഓരോ മാസകാലം സ്ഥിതിചെയ്തു ആ മാസാവസാനത്തിൽ അടുത്ത രാശിയിലേയ്ക്കു സംക്രമിക്കുന്നുണ്ടു. സൂൎയ്യനങ്ങനെ സംക്രമിക്കുന്നതിന്നാണു നാം സംക്രാന്തിയെന്നു പറയുന്നതു. അതിനാൽ ഒരു വൎഷത്തിൽ ആകെ പന്ത്രണ്ടു സംക്രാന്തികളുമുണ്ടു. എല്ലാസംക്രാന്തികളും ഒരുപോലെ പ്രാധാന്യമുള്ളവയാണെങ്കിലും മകരസംക്രാന്തി, വിഷുസംക്രാന്തി, കൎക്കിടകസംക്രാന്തി എന്നിങ്ങനെ ചില സംക്രാന്തികൾ നമുക്കു കുറേ വിശേഷമുള്ളവയായിട്ടാണു നാം കരുതിവരുന്നതു.

സൂൎയ്യന്റെ ഗതി അംബരമദ്ധ്യത്തിൽക്കൂടെയാണു എന്നു നാം മൊത്തമായിട്ടു പറയാറുണ്ടെങ്കിലും വാസ്തവം നോക്കിയാലങ്ങനെയല്ല. സൂൎയ്യൻ ആറുമാസം ഉത്തരഭാഗത്തേയ്ക്കു ചരിഞ്ഞും പിന്നെ ആറുമാസം ദക്ഷിണഭാഗത്തേയ്ക്കു ചെരിഞ്ഞുമാണു ചരിക്കുന്നതു. ഉത്തരഭാഗത്തേയ്ക്കു തിരിഞ്ഞുള്ള ഗതിക്കു

ഉത്തരായനമെന്നും ദക്ഷിണഭാഗത്തേയ്ക്കു തിരിഞ്ഞുള്ള ഗതിക്കു ദക്ഷിണായനമെന്നും പറയുന്നു. അതിൽ ഉത്തരായനത്തിലേയ്ക്കു കടക്കുമ്പോഴാണു മകരസംക്രാന്തി. അതിനാൽ മകരസംക്രാന്തിനാൾ നാം കൂടുതലായി പലകമ്മങ്ങൾ നടത്തുകയും ചെയ്യുന്നു.

ഉത്തരായനാരംഭകാലമായ മകരസംക്രാന്തി പുണ്യകാലമായതുകൊണ്ടു ഹിന്തുക്കൾ പൂർവ്വകാലം തുടങ്ങിത്തന്നെ അന്നാൾ ഗംഗാനദിയിൽ ചെന്നു സ്നാനം ചെയ്യുകയും വ്രതാദികൾ അനുഷ്ഠിക്കുകയും ചെയ്തിരുന്നു. മകരസംക്രാന്തിനാൾ പ്രയാഗയിലും, ഗ്രഹണംനാൾ കാശിയിലും, ശ്രീരാമനവമിനാൾ അയോദ്ധ്യയിലും സ്നാനം ചെയ്യുന്നതുപോലെ പുണ്യമായിട്ടു മറെറാരു കർമ്മവുമില്ലെന്നു പുരാണങ്ങളിലും കാണ്മാനുണ്ട്. ഗ്രഹണം സംക്രമം മുതലായ പുണ്യകാലങ്ങളിൽ നാം ചെയ്യുന്ന കർമ്മങ്ങൾ സ്വാതന്ത്ര്യത്തെ അപേക്ഷിച്ചല്ലാത്തതുകൊണ്ടാണ് ആ കർമ്മങ്ങൾ ശ്രേയസ്കരമാണെന്നു പറയുന്നത്. അതിനാൽ നിഷ്കാമകർമ്മങ്ങളാണ് അനുഷ്ഠേയങ്ങളെന്നു തീച്ചയാണല്ലോ.

മകരം ഒരു ശൂന്യമാസമായതുകൊണ്ടു വിവാഹം തുടങ്ങിയ ശുഭകമ്മങ്ങളൊന്നും നമ്മുടെ പൂർവ്വന്മാർ ആ മാസത്തിൽ ചെയ്തിരുന്നില്ല. സ്ഥലം മാറിത്താമസിക്കുകയോ ദീർഘയാത്ര ചെയ്കയോ പാടില്ലെന്നും നിയമമുണ്ട്. കുംഭമാസവും ശുഭമാസമായി നാം പരിഗണിച്ചിട്ടില്ല. എങ്കിലും ആയ്യാവത്തനിവാസികൾക്കു, കേരളീയക്കു കക്കടകമാസം കഴിഞ്ഞുവരുന്ന ചിങ്ങമാസംപോലെയാണു, മകരം കഴിഞ്ഞുവരുന്ന കുംഭമാസം. ആ മാസത്തിലാണ് അവർ വഷോലകളും മററും നടത്തിവരുന്നത്. ധനികന്മാർ ചാതുർവ്വിധപദാത്ഥങ്ങളോടുകൂടിയ സദ്യകൾ കഴിക്കുന്നതിനു പുറമേ ദരിദ്രന്മാക്കു മൃഷ്ടമായി അഷ്ടികൊടുക്കുകയും ചെയ്യുന്നു.

മകരസംക്രാന്തിനാൾ പ്രയാഗയിൽ സ്നാനം ചെയ്താൽ കോടിജന്മങ്ങൾകൊണ്ടാജ്ജിച്ച പാപങ്ങൾപോലും നശിച്ചു വി

ശുദ്ധനായിത്തീരുമെന്നാണ് ഇതിഹാസങ്ങളിൽ കാണുന്നതു്. ആകപ്പാടെ നോക്കിയാൽ മകരമാസം ലേശം സുഖമുള്ള ഒരു കാലമല്ല. സസ്യാദികൾക്കുപോലും കുമ്പുണ്ടാകാത്ത കാലമാണു മകരമാസം. അതികലശലായി പകൽ ചൂടും അതിനു വിപരീതമായി കഠിനമായ ശൈത്യം രാത്രിയിലുമുണ്ടാകുന്നു. അക്കാലത്താണു വ്യാധികൾക്കു് അങ്കുരമുണ്ടാകുന്നതു്. അതിനാൽ ആരോഗ്യ അനുഷ്ഠാനങ്ങളിൽ നാം ശുഭകർമ്മങ്ങൾ നിഷ്ഠയായും ചെയ്യേണ്ടതാണ്. മാതാപിതാക്കന്മാരില്ലാത്ത പുരുഷന്മാരും വിധവകളും ശിരോമുണ്ഡനംചെയ്തു മകരസംക്രാന്തിനാൾ പ്രയാഗയിൽ സ്നാനം ചെയ്താലുള്ള ഫലം അക്ഷയന്തന്നെയാണെന്നാണു പ്രയാഗാമാഹാത്മ്യം ഘോഷിക്കുന്നതു്. മകരസംക്രാന്തിനാൾ ശിരസ്സിലെ ഒരു രോമമെങ്കിലുമറുത്തു ഗംഗയിലിട്ടു പ്രയാഗയിൽ സ്നാനം ചെയ്യുന്നവൻ പതിനായിരം പുനർജ്ജന്മങ്ങളിൽനിന്നു വിമുക്തനാകുമെന്നു പറഞ്ഞിരിക്കെ ത്രാണിയുള്ള ഹിന്ദുക്കളെല്ലാവരും അവിടെ ചെന്നുകൂടുന്നതു ഒട്ടും ആശ്ചര്യമല്ലതന്നെ.

മകരസംക്രാന്തിനാൾ പ്രയാഗയിൽ വളരെ ആഘോഷത്തോടെ ഒരുത്സവം നടത്തിവരുന്നുണ്ടു്. ലക്ഷോപലക്ഷം ആളുകൾ ഈ പരിശുദ്ധകാലത്തും അവിടെ കൂടാറുണ്ടു്. എന്നാൽ അവിടെ നടക്കുന്ന ഉത്സവം കണ്ടു കളിച്ചു ചിരിച്ചു നേരമ്പോക്കും പറഞ്ഞുകൊണ്ടിരിക്കുന്നതുകൂടാതെ പ്രയാഗയുടെ പരിശുദ്ധിയെപ്പററി ഒരുത്തനെങ്കിലും ആലോചിക്കുന്നുണ്ടോ എന്ന കാര്യം വളരെ സംശയസ്ഥാനത്തിലാണു്. എത്രയോ ദൂരദിക്കുകളിൽനിന്നു പുറപ്പെട്ടു് അനവധി പണവും ചിലവിട്ടു നട്ടംതിരിഞ്ഞു പ്രയാഗയിൽ മകരസംക്രാന്തിനാൾ ചെന്നു ചേരുന്നതു കേവലം രസിക്കുവാൻ മാത്രമാണോ എന്നു ചിലർ ചോദിക്കുവാനുണ്ടായേക്കാം. അല്ല, അവർ സൽകർമ്മം ചെയ്യുന്നതിനാണു് അവിടെയെത്തുന്നതു്. പ്രയാഗാസ്നാനം അവരുടെ പാപത്തെ മാർജ്ജനംചെയ്യുമെന്നു് അവരറിയുകയും ചെയ്യാം. എങ്കിലും അവിടെ ചെന്നുകഴിഞ്ഞാൽ അവിടത്തെ കോലാഹ

ലങ്ങൾകണ്ടു പ്രയാഗയുടെ ദിവ്യത്വം ജനങ്ങൾ തീരെ അപസ്മരിക്കുന്നു. അഥവാ അവിടേയും അവരുടെ അന്തരംഗത്തിൽ മായ കടന്നുകൂടുന്നു. അതിനാൽ ദൈവവിശ്വാസം അവരിൽ നശ്വരമായി ഭവിക്കുന്നു ഇതിനെ അധികരിച്ചു പുരാണപ്രസിദ്ധമായ ഒരു കഥ പറയാം.

ഒരു മകരസംക്രാന്തിനാൾ പ്രയാഗയിൽ ഉത്സവം നടന്നുകൊണ്ടിരിക്കുമ്പോൾ ലോകപിതാക്കളായ പാർവ്വതീപരമേശ്വരന്മാർ ആകാശമാർഗ്ഗത്തിൽകൂടെ പോകയായിരുന്നു. പ്രയാഗയുടെ ഉപരിഭാഗത്തെത്തിയപ്പോൾ ഭഗവതി ഭഗവാനോടിങ്ങനെ പറഞ്ഞു:

"ഭഗവാനേ! കീഴ്പ്പോട്ടു നോക്കു! എത്ര ലക്ഷം ജനങ്ങളാണു പ്രയാഗയിൽ സ്നാനം ചെയ്വാൻ കൂടിയിരിക്കുന്നതു്. ഇവരി ഗംഗയിലിറങ്ങി ഒരു മുങ്ങുമുങ്ങിയാൽ മുക്തിക്കർഹന്മാരാകുമല്ലോ. ഈ ഉത്സവം വർഷംപ്രതി നടക്കുന്നതുകൊണ്ടു അഞ്ചാറു ശതാബ്ദങ്ങൾ കഴിഞ്ഞാൽ ഭൂമിയിൽ ജനങ്ങളില്ലാതായിവരില്ലേ?"

ഭഗവാൻ— "ഇതിലിറങ്ങി മുങ്ങുന്ന ഈ ജനങ്ങൾക്കെല്ലാം മുക്തി സിദ്ധിക്കുമെന്നാണോ ദേവി ധരിക്കുന്നതു്? എയ്! അതു് അബദ്ധംതന്നെ".

ദേവി— "എന്തു് ഗംഗയുടെ പരിശുദ്ധിയെക്കുറിച്ചു വേദങ്ങളിൽ പോലും ഘോഷിച്ചിരിക്കുന്നു. വേദങ്ങൾ തന്നെ സർവ്വാബദ്ധമാണെന്നാണോ അവിടുന്നരുളിച്ചെയ്യുന്നതു്?"

ഭഗവാൻ— "അങ്ങിനെ ഞാൻ പറഞ്ഞില്ലല്ലോ."

ദേവി— "പിന്നെന്താണവിടുന്നരുളിച്ചെയ്തതിന്റെ അർത്ഥം?"

ഭഗവാൻ— "അതു ഞാൻ ദേവിക്കിപ്പോളനുഭവമാക്കി തരാം. അതിനു നമ്മുടെ വേഷമൊന്നു മാറണം. ഞാനേകദേശം എണ്പതുവയസ്സുള്ള ഒരു ബ്രാഹ്മണനാവാം. ദേവി, കഷ്ടിച്ചിരുപതുവയസ്സോടടുത്ത ഒരു തരുണീമണിയുമായിക്കൊള്ളു. ഞാൻ ദേവിയുടെ ഭർത്താവുതന്നെ. ദേവി എന്റെ കയ്യുംപിടിച്ചു പതുക്കെ ഗംഗാതീരത്തേക്കു ചെല്ലുമ്പോൾ ഞാൻ വിറച്ചുവിറച്ചു താഴെവീണു മരിച്ചപോലെ കിടക്കും. അപ്പോൾ ദേവി മാറ

ത്തടിച്ചു നിലവിളിച്ചുകൊണ്ടു് എൻെറ തലയുമെടുത്തു മടിയിൽ വെച്ചിരുന്നുകൊള്ളു. ആ സമയം ദേവിയുടെ സൌന്ദൎയ്യം കണ്ടു ഭ്രമിച്ചു വളരെപേർ ഓടിയെത്തും. ദേവി എന്തുതന്നെ ആജ്ഞാപിച്ചാലും അവർ ചെയ്യുവാനൊരുക്കവുമായിരിക്കും. അപ്പോൾ അവരോടു്,

"നിങ്ങളാരും ഇങ്ങോട്ടടുക്കരുതു്. നിങ്ങൾ പരിശുദ്ധന്മാരാണെന്നു് എൻെറ മുമ്പിൽ സത്യംചെയ്താൽ മാത്രമേ ഇങ്ങോട്ടടുക്കുവാനും എൻെറ ഭൎത്താവിൻെറ മൃതശരീരം തൊടുവാനും പാടുള്ളു." എന്നു പറയുക. എൻെറ വാക്കിൻെറ അൎത്ഥം അപ്പോൾ ദേവിക്കറിയാറാകും."

ഭഗവാനും ഭഗവതിയും വേഷംമാറി പ്രയാഗയിലിറങ്ങി. സൂൎയ്യനപ്പോഴും തീക്ഷ്ണകരനായിട്ടില്ല. ആ വനിതാരത്നം വടിയുംകുത്തി നടക്കുന്ന വൃദ്ധവിപ്രൻെറ പാണിയും ഗ്രഹിച്ചുകൊണ്ടു മന്ദമന്ദം നടന്നു ഗംഗാതീരത്തെത്തുമ്പോഴേയ്ക്കും, ആ വൃദ്ധൻ മറിഞ്ഞുവീണു കൈകാലുകൾ പിടച്ചു ചരമഗതി പ്രാപിച്ചു. നിസ്സഹായിനിയായിച്ചമഞ്ഞ ആ അബലാമാലിക ദുഃഖാൎത്തയായി നിലവിളിച്ചു ഭൎത്തൃശരീരത്തിന്മേൽ വീണുരുണ്ടുതുടങ്ങി. തെല്ലുകഴിഞ്ഞു ആ വൃദ്ധൻെറ ശിരസ്സെടുത്തു മടിയിൽ വെച്ചു പലതും ചൊല്ലി വിലപിച്ചു. ആ പതിവ്രതയുടെ അനാഥസ്ഥിതികണ്ടും അവളുടെ സൌന്ദൎയ്യത്താൽ വിമോഹിതരായും തുരുതുരെ ജനങ്ങളടുത്തുചെന്നു്, അവൾക്കു് എന്തുസഹായവും വേണമെങ്കിൽ ചെയ്തുകൊടുപ്പാൻ ഒരുക്കമാണെന്നു പറഞ്ഞു. അത്രമാത്രമല്ല ചിലർ ആ വൃദ്ധൻെറ ശവസംസ്കാരത്തിനു വേണ്ടുന്ന ശ്രമങ്ങളും ചെയ്തുതുടങ്ങി. അപ്പോൾ ആ സ്ത്രീ അവരോടിപ്രകാരം പറഞ്ഞു.

"അരുതരുതു്. ഇങ്ങോട്ടാരും അടുക്കരുതു്. നിങ്ങൾക്കാൎക്കും ലേശമെങ്കിലും പാപമില്ലെന്നു് എൻെറ മുമ്പിൽ സത്യംചെയ്താൽമാത്രമേ ഇങ്ങോട്ടടുക്കുവാനും എൻെറ ഭൎത്താവിൻെറ മൃതശരീരം തൊടുവാനും പാടുള്ളു."

ഇതു കേട്ടപ്പോൾ, മുമ്പോട്ടു തള്ളിക്കയറി വരുന്നവർ

പിന്നാക്കം വലിഞ്ഞു. അവർ കിംകൎത്തവ്യതാ വിമൂഢന്മാരായിച്ചമഞ്ഞു വട്ടമിട്ടു സകരുണം പരസ്പരം നോക്കിനില്ക്കുവാനല്ലാതെ മറെറാന്നിനും പ്രാപ്തന്മാരായില്ല. നേരം ഉച്ചയായിത്തുടങ്ങി. ആ സാധുസ്ത്രീ വെയിലേററ മണലിൽത്തന്നെ ഇരുന്നു കരയുന്നു. കോടിയിൽപരം ജനങ്ങളതുകണ്ടു വിവശന്മാരാകുന്നു. എന്നാലും ആ പതിവ്രതയുടെ ആഗ്രഹം സാധിപ്പിക്കുവാൻ ഒരുവനും കഴിഞ്ഞില്ല. ആദിത്യനംബരമദ്ധ്യംവിട്ടു പടിഞ്ഞാറോട്ടു ചായുവാനുള്ള വട്ടമായിട്ടും "ഞാൻ പാപരഹിതനാണ്" എന്നു സത്യംചെയ്വാൻ ആ വലിയ പുരുഷാരത്തിൽ ഒരുവൻപോലുമുണ്ടായില്ല. സൂൎയ്യൻ പരാബ്ധിയിലേക്കിറങ്ങുവാൻ ആരംഭിച്ചുതുടങ്ങി. അപ്പോൾ ഒരു യുവാവ് ഓടിച്ചെന്ന് ആ സ്ത്രീയോടിങ്ങിനെ പറഞ്ഞു.

"അമ്മേ! അമ്മെക്കു എന്തുസഹായമാണു ഞാൻ ചെയ്യേണ്ടതെന്നു ദയവുചെയ്തു കല്പിക്കണേ."

സ്ത്രീ— "മകനേ! എൻെറ നിശ്ചയം നീയറിഞ്ഞിട്ടില്ലെന്നുണ്ടോ? എനിക്കു വല്ലസഹായവും ചെയ്വാൻ നീ ഭാവിക്കുന്നുണ്ടെങ്കിൽ നീ പരിശുദ്ധനാണെന്ന് എൻെറ മുമ്പിൽ ആദ്യമായി സത്യം ചെയ്യണം."

യുവാവ് — "അമ്മേ! എന്നെപ്പോലെ മഹാപാപിയായിട്ടൊരാളെക്കാണുവാൻ പ്രയാസമാണ്. എങ്കിലും എനിക്കു ശേഷം പരിഭ്രമവും പരിതാപവും അതുകൊണ്ടു തോന്നുന്നില്ല. ഇതാ നോക്കു! ഈ ഒഴുകുന്നതെന്താണെന്നറിയില്ലേ? കമലാകാമുകൻെറ പാദതീൎത്ഥവും പാൎവ്വതീപ്രാണനായകൻെറ ശിരോഭൂഷണവുമായ ഭഗവതി ഭാഗീരഥിയാണു. ലോകങ്ങളേയും പരിശുദ്ധമാക്കുവാനുള്ള ശക്തി ഗംഗാദേവിക്കുണ്ടെന്നുള്ളതിന്ന് എത്രയെത്ര സാക്ഷികളുണ്ട്? അതിനാലെനിക്കു പരിശുദ്ധനാകുവാൻ ഒരു പ്രയാസവുമില്ല. ഇതാ ഒരാററമുങ്ങും."

എന്നു പറഞ്ഞു അയാൾ ഗംഗയിലേക്കെടുത്തുചാടി. ഉടനെ ഇങ്ങിനെ സത്യംചെയ്തുകൊണ്ടു കയറിവന്നു.

"ഞാൻ പ്രയാഗസ്നാനത്താൽ ഇതാ പരിശുദ്ധനായിരി

കുന്നു. എന്നെപ്പോലെ പരിശുദ്ധിയുള്ളവനിന്നു ലോകത്തിലില്ല. അമ്മേ! ഇനി ഞാനെന്തുവേണമെന്നു കല്പിച്ചാലും.”

യുവാവു തിരഞ്ഞെത്തിയപ്പോൾ സ്ത്രീയെവിടെ? മൃതനായി കിടന്നിരുന്ന വൃദ്ധമഹീസുരനെവിടെ? എല്ലാവരും വിസ്മിതരായി. ഭഗവാനും ഭഗവതിയും സാക്ഷാൽരൂപമെടുത്തശേഷം ഭഗവാൻ പറഞ്ഞു.

“ദേവി! ഞാൻ പറഞ്ഞതിന്റെ സാരം ദേവിക്കിപ്പോൾ മനസ്സിലായല്ലോ. അനേകലക്ഷം ജനങ്ങൾ സ്നാനം ചെയ്യാനിവിടെ കൂടീട്ടുണ്ടെങ്കിലും ഗംഗയുടെ പരിശുദ്ധിയെപ്പറ്റി അവൎക്കെൎക്കെങ്കിലും തോന്നിയോ? ഒരുത്തന്നല്ലേ വിശ്വാസമുണ്ടായുള്ളൂ? അവനുമാത്രമേ മുക്തിയുള്ളൂ. ലോകത്തിൽ ജനങ്ങളില്ലാതായിപ്പോകുമല്ലോ എന്നു വിചാരിച്ചു ദേവി ഭയപ്പെടേണ്ട. ജനങ്ങളെ ഒപ്പിക്കുവാൻ മാത്രമല്ലാതെ അകൈതവമായ ഭക്തിയോടുകൂടി ഗംഗാസ്നാനംചെയ്യാൻ വന്നവരിക്കൂട്ടത്തിലില്ല. പൂൎവ്വികന്മാർ ചിലചട്ടങ്ങളേൎപ്പെടുത്തിയിട്ടുണ്ടെന്നും അതുപോലെ നടക്കേണമെന്നും ധരിച്ചിട്ടുള്ളതല്ലാതെ അതിന്റെ പരമാൎത്ഥമാരുമറിയുന്നവരില്ല. ഇവിടെ വന്നു നിങ്ങൾ സ്നാനംചെയ്യുന്നതിന്റെ ഉദ്ദേശമെന്താണെന്നവരോടു ചോദിച്ചാൽ “ഞങ്ങളിന്നേദിവസം അങ്ങിനെ ചെയ്യേണമെന്നാണു നിശ്ചയം” എന്നേ അവർ മറുപടി പറകയുള്ളൂ. അവർ ധൎമ്മം ഗ്രഹിച്ചിട്ടില്ലെന്നു നമുക്കറിയാം. അതിനാൽ അവരുടെ പ്രവൃത്തിക്കൊരു ഫലം ഇഹത്തിലോ പരത്തിലോ ലഭിക്കുന്നതുമല്ല.

കുരുവൃദ്ധനായ ഭീഷ്മർ ശരശയ്യയിൽ കിടന്നുകൊണ്ടു പരബ്രഹ്മമായ ശ്രീകൃഷ്ണഭഗവാനെ കണ്ടുകൊണ്ടിരിക്കെ തന്റെ ദേഹത്യാഗം ചെയ്യുതും, ഉത്തരായനാരംഭദിവസമായ മകരസംക്രാന്തിനാളാകുന്നു. അതുകാരണത്താലാണു നമ്മുടെ ഇടയിൽ അധികംപേരും ആ ദിവസം ശുഭകൎമ്മം ചെയ്യുന്നതു്. ഭാരതയുദ്ധം നടന്നതു ദക്ഷിണായനകാലത്താണു്. അക്കാലത്തു മരിക്കുന്നതു് അസ്വൎഗ്ഗ്യമാണെന്നു വേദസിദ്ധാന്തം. അതുകൊണ്ടു സ്വച്ഛന്ദമൃത്യുവായ ഭീഷ്മർ ശരീരം ത്യജിപ്പാൻ ഉത്തരായനംവരെ കിടന്നു. ആ സന്ദൎഭവും ഇവിടെ തെല്ലൊന്നെടുത്തുകാണിക്കാം.

കൌരവപാണ്ഡവയുദ്ധത്തിൽ കൌരവസേനാനായകനായിരുന്ന ഭീഷ്മർ യുദ്ധംതുടങ്ങി പത്താംനാൾ അംബാശാപം നിമിത്തം ശിഖണ്ഡിയുടെ ശരമേററു പോർക്കളത്തിൽ പതിച്ചു. ഉടനെ അന്നത്തെയുദ്ധം മതിയാക്കി കൌരവന്മാരും പാണ്ഡവന്മാരും അദ്ദേഹത്തിന്റെ അരികത്തേയ്ക്കോടിയെത്തി. ഭീഷ്മരുടെ ശരീരത്തിൽ ശരശതങ്ങളേററിരുന്നതിനാൽ അദ്ദേഹം വീണപ്പോൾ ശരീരം നിലത്തു തൊട്ടില്ല. അദ്ദേഹം പിന്നെയും അതേകിടപ്പിൽതന്നെ കിടന്നതുകൊണ്ടാണ ശരശയനമെന്നു സുപ്രസിദ്ധമായിത്തീൎന്നതു്. അദ്ദേഹത്തിന്റെ അരികെ നില്ക്കുന്ന വ്യസനാക്രാന്തരായ കൌരവപാണ്ഡവാദികളെ അദ്ദേഹം സമാധാനിപ്പിച്ചുകൊണ്ടു കിടക്കുമ്പോൾ, തലയൊന്നുയൎത്തുവാനെന്തെങ്കിലും കിട്ടിയാൽ നന്നെന്നു് അദ്ദേഹം പറഞ്ഞതുകേട്ടു്,

കുമതികുലകലാപി ദുൎയ്യോധനൻ വൈകാതെ
പട്ടുതലയണ കൊണ്ടുചെന്നീടിനാൻ

അപ്പോൾ ഭീഷ്മർ ചിരിച്ചുംകൊണ്ടു്,

"കഷ്ടം ദുൎയ്യോധന! നീ പൊട്ടനാണു്. ഇതു വെച്ചാലെനിക്കു തൃപ്തിയുണ്ടാവില്ല. നീ സോമവംശത്തിൽ പിറന്നവനാണെന്നു പറഞ്ഞറിയിക്കതന്നെ വേണം. ഉണ്ണീ! അൎജ്ജുന! നീയെന്താണിതു കണ്ടു മിണ്ടാതെ നില്ക്കുന്നതു്? എന്റെ തലയൊന്നുയൎത്തിവെയ്ക്കൂ."

എന്നു കേട്ടപ്പോൾ, അൎജ്ജുനൻ ഗുരുനാഥനെ വന്ദിച്ചു നിന്നനിലയിൽ തന്റെ ഗാണ്ഡീവചാപം

ചപലതരമപ്പോളെടുത്തു മൂന്നമ്പുകൊ-
ണ്ടന്നുംകൊടുത്തുയൎത്തീടിനാൻ മെല്ലവേ.

അതുകണ്ടു് അൎജ്ജുനനെ ഭീഷ്മർ മാത്രമല്ല അവിടെക്കൂടിയിരുന്ന സജ്ജനങ്ങൾ മുഴുവൻ വിവിധം പ്രശംസിക്കുകയും വിജയമാശംസിക്കുകയും ചെയ്തു. അതു കഴിഞ്ഞപ്പോൾ ഭീഷ്മരെ ചികിത്സിപ്പിക്കുവാൻ ദുൎയ്യോധനൻ ഭിഷഗ്വരന്മാരെ വരുത്തി. അതു കണ്ടു് അദ്ദേഹം "ഹരി! നിങ്ങളസംബന്ധം പ്രവൎത്തിക്കാതിരിക്കൂ! വീരോചിതമായ പദമണയുവാൻ,

ശൂരമരണസമയമയനം തെളിഞ്ഞനേരം
ശോഭയിൽവരുന്നോളിക്കാലം നിന്നേൻ

എന്നു വിചാരിച്ചാണു ഞാൻ കിടക്കുന്നതു്. വൈദ്യന്മാരുടെ സാഹായ്യമൊന്നും ഞാനപേക്ഷിച്ചിട്ടില്ല," എന്നു പറഞ്ഞു.

സന്ധ്യാസമയത്തോടുകൂടി പാണ്ഡവരും കൌരവരും പടക്കളത്തിൽനിന്നു മടങ്ങി. പ്രഭാതമായപ്പോൾ വീണ്ടും അവർ ഭീഷ്മരുടെ സമീപത്തിലെത്തി. അപ്പോഴദ്ദേഹം ദാഹം നിമിത്തം അല്പം ശുദ്ധജലം കുടിക്കേണ്ടതിന്നാവശ്യപ്പെട്ടു.

വിമലതരസലിലമൊടു വിവിധതരഭക്ഷ്യവും
വേഗേന കൊണ്ടുവന്നാൻ ദുര്യോധനൻ

അപ്പോൾ ഭീഷ്മർ,

"വിഫലമിതു ശുശ്രൂഷണങ്ങളിതു ദുര്യോധന!
വീര! വിജയ! വിരവൊടു നീർ തരികെന്നാൻ"

അർജ്ജുനൻ പിതാമഹനും ഗുരുവരനുമായ ഭീഷ്മരുടെ കഴൽപണിഞ്ഞു, പാർജ്ജന്യസായകം പ്രയോഗിച്ചു.

ഗംഗാസലിലമലമഴ കൊണ്ടുകൊടുത്തവൻ
സംഗാതനായന്നു ദാഹവും പോക്കിനാൻ

പിന്നെ ഭീഷ്മർ ദുര്യോധനനോടു,

"ദുര്യോധന! നീയിതെല്ലാം സൂക്ഷിച്ചുകണ്ടു മനസ്സിലാക്കിക്കോ. നിനക്കു പകതിരിവു കണ്ടുകാണാനില്ല. ഞാനൊരിക്കൽക്കൂടി പറഞ്ഞുതരാം. നിങ്ങൾതമ്മിൽ കലഹിച്ചു നശിക്കുവാനിനിയും ശ്രമിക്കരുതു്. പകുതിരാജ്യം നീ യുധിഷ്ഠിരനു കൊടുക്കുന്നതാണുത്തമം" എന്നു പറഞ്ഞു.

ദുര്യോധനൻ ഉത്തരമൊന്നും പറയാതെ നിരാശയോടെ പിന്തിരിഞ്ഞു. ഭീഷ്മരുടെ അനുഗ്രഹംവാങ്ങി പാണ്ഡവന്മാരും അകന്നു. അതിൽപിന്നെ യുദ്ധം എട്ടുദിവസങ്ങൾകൂടി നടന്നു. ദുര്യോധനൻ സഹോദരന്മാരോടും സൈന്യങ്ങളോടുമൊന്നിച്ചു് വൈവസ്വതാവാസത്തിലും കടന്നു. യുധിഷ്ഠിരൻ രാജാവായഭിഷിക്തനായി ഭഗവൽകാരുണ്യത്താൽ അശ്വമേധവും നടത്തി. ഭഗവാനതിനുശേഷം ധർമ്മപുത്രാദികളേയും കൂ

ട്ടികൊണ്ടു, ഭക്തോത്തമനായ ഭീഷ്മരുടെ അഭിലാഷം നൽകുവാനായിട്ടു കുരുക്ഷേത്രത്തിലേയ്ക്കു ചെന്നു. അവിടെവെച്ചു ഭീഷ്മരെകൊണ്ടു് അനവധി ധർമ്മങ്ങൾ ധർമ്മപുത്രനു ഭഗവാനുപദേശിപ്പിച്ചു. ഒടുവിൽ ഭീഷ്മർ,

സത്യംപരബ്രഹ്മ സച്ചിന്മയംപര-
മാത്മാനമാത്മനാ കണ്ടുകൊണ്ടാത്മനി
സ്വാത്മാനമാശു യോഗേനലയിപ്പിച്ചു
പത്മനാഭാത്മനാ സായൂജ്യസമ്പദാ
കാരണത്തിങ്കൽ നിലീനനാം ഭീഷ്മരേ
ധീരനാം ധർമ്മസുതൻ വണങ്ങീടിനാൻ
നാരായണഹരേ! നാരായണഹരേ!
നാരായണേതി ജപിച്ചിതെല്ലാവരും

## 6. പാനകപൂജ.

കൈലാസാചലത്തിൽ കോടിമാർത്താണ്ഡപ്രഭയുള്ള രത്നസിംഹാസനത്തിലുപവിഷ്ടനായിരുന്ന ശ്രീപരമേശ്വരനോടു വാമാങ്കസംസ്ഥയായ പാർവ്വതീദേവി, ഒരിക്കൽ പരമാത്മാവിൻെറ സൂക്ഷ്മജ്ഞാനത്തെപ്പററി ചോദിച്ചതു കേട്ടു സന്തുഷ്ടനായ ഭഗവാൻ ദേവിയോടു് ഉപദേശങ്ങൾ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഉണ്ണികളായ ഗണപതിയും സുബ്രഹ്മണ്യനും കണ്ണിന്നാനന്ദകരമാകുംവണ്ണം അവരുടെ അരികത്തിരുന്നു കളിച്ചിരുന്നു. അവരുടെ അസ്പഷ്ടമധുരാലാപങ്ങളും നിരർത്ഥകങ്ങളായ കളികളും കണ്ടപ്പോൾ മാതൃസാധാരണമായ കൌതുകം ദേവിയുടെ ഹൃദയത്തിലങ്കുരിച്ചു. ഭഗവാൻെറ ഗൌരവങ്ങളായ ഉപദേശങ്ങൾ പ്രശ്രയപൂർവ്വം കേട്ടുകൊണ്ടിരുന്ന ദേവിയുടെ കണ്ണും കരളും തനയന്മാരിൽതന്നെ പതിഞ്ഞു. ഭഗവാനിടയ്ക്കു ചിലതു പറഞ്ഞതു കേട്ടതില്ലെന്നുതന്നെയല്ല മനസ്സവിടെയല്ലാതിരുന്നതിനാൽ അപ്രകൃതമായി എന്തോ ചിലതു പറയുകയും ചെയ്തു. അപ്പോഴേ ഭഗവാനു കാര്യം മനസ്സിലായുള്ളു. തൽക്ഷണമദ്ദേഹത്തിന്നു കോപമുജ്ജ്വ

ലിച്ചു. പാൎവ്വതീദേവിക്കൎദ്ധഭാഗം പ്രണയപാരവശ്യത്താൽ താൻ നൽകിട്ടുണ്ടെങ്കിലും ഭഗവത്തത്വശ്രവണത്തിലനാസ്ഥ വന്നതിനാൽ ദേവി ശിക്ഷാൎഹയാണെന്നു തീൎച്ചയാക്കി. അതിനാൽ ഭഗവാൻ ഇങ്ങനെ പറഞ്ഞു.

"കഷ്ടം! കഷ്ടം! പുത്രസ്നേഹം നിമിത്തം എന്റെ വചനങ്ങളെ നിശ്ശേഷം അവമതിച്ചില്ലേ? ഞാൻ പറഞ്ഞതു കേവലം വനരോദനമായും ഭവിച്ചില്ലേ? പുത്രസ്നേഹം അതിയായാൽ അതു് ആപൽകരമാണെന്നു ഞാൻ പാൎവ്വതി! നിന്നെ പഠിപ്പിക്കേണ്ടുണ്ടു്.

എന്നുടെ വാക്കിലേതും ശ്രദ്ധയില്ലാതെ കഷ്ടം!
നന്ദനന്മാരെ കാട്ടും തയ്യാട്ടും നോക്കിനോക്കി
ആനന്ദിച്ചിരിക്കയാൽ നിന്ദിതനായിത്തീൎന്നു
മാനേലും വിലോചനേ! പാൎവ്വതീ! പ്രാണനാഥേ!
ഇന്നു തൊട്ടതിനാൽ നീ മാനുഷസ്ത്രീയായ് ചെന്നു
മന്നിടത്തിങ്കൽ തിങ്കൾമുഖി! വസിക്കേണം"

ഭഗവാനാൽ ശപ്തയായ ദേവി കാൽക്കൽവീണു കരഞ്ഞു വിവിധം അപേക്ഷിച്ചുതുടങ്ങി.

"ശങ്കര! ജഗൽപതേ! ത്വൽപാദമെന്ന്യേമറെറ-
ന്താത്തതാരമെനിക്കൊരു ഗതിയെൻജീവനാഥ!
മൽക്കൃതാപരാധം പൊറുത്തുകൊള്ളേണമേ
കരുണാകര! കാരുണ്യാംബുധേ! വേദാന്തതത്വാൎത്ഥമേ!
അങ്ങയെക്കൂടാതെ ഞാൻ ഭൂതലേ നികൃഷ്ടയാ-
യെങ്ങിനെ വസിക്കേണ്ടു വലഞ്ഞു വിശ്വമൂൎത്തേ!
ശാപമോക്ഷത്തെത്തന്നു നിന്നുടെ ദാസിയാകു-
മെന്നെനീയനുഗ്രഹിക്കേണമേ ഭക്തപ്രിയ!"

ഇങ്ങനെ ദേവിയണത്തിച്ചതു കേട്ടിട്ടു ക്ഷിപ്രപ്രസാദിയായ കൈലാസവാസി ദേവിയോടു കാഞ്ചീപുരത്തു ചെന്നു തപസ്സു ചെയ്യുവാൻ പറഞ്ഞു. തപസ്സുകൊണ്ടു ഭഗവാൻ പ്രീതനായാൽ തിരികെ ദേവിയെ സ്വീകരിക്കയും ചെയ്യാമെന്നു സമാധാനിപ്പിച്ചയയ്ക്കുകയും ചെയ്തു. ദേവി കൈലാസംവിട്ടു ഭൂമിയിലേയ്ക്കിറങ്ങിയപ്പോൾ ഗണപതിയും സുബ്രഹ്മണ്യനും അമ്മയുടെ

കൂടെത്തന്നെപോയി. അവർ മനുഷ്യോചിതമായ വേഷത്തിലും രീതിയിലും നടന്നു കഷ്ടണിച്ചുകൊണ്ട് ഒരു മഹാരണ്യത്തിൽക്കൂടെ പോയിക്കൊണ്ടിരിക്കുമ്പോൾ മരീചിമാലി പശ്ചിമാചലം കയറിമറഞ്ഞു. നിബിഡാന്ധകാരമെവിടേയും വ്യാപിച്ചു. മനുഷ്യർ നിവസിക്കുന്ന ഒരു ലക്ഷണവും അവിടെ കണ്ടില്ല. ഇടയ്ക്കിടെ ക്രൂരങ്ങളായ കാട്ടുജന്തുക്കളുടെ ഭയങ്കരശബ്ദംമാത്രം അവിടത്തെ നിശ്ശബ്ദതയെ ഭഞ്ജിച്ചു. കന്ദർപ്പാരിയെ ഭയപ്പെട്ടിട്ടോ എന്നു തോന്നുമാറുണ്ണം അന്നു ആകാശതലത്തിൽ ശശാങ്കനുമില്ല. ചിൽബിജങ്ങളെപ്പോലെ ഉഡുഗണങ്ങൾമാത്രം തിളങ്ങുന്നുണ്ടായിരുന്നു.

ശിവ! ശിവ! ദേവിയുടേയും കുട്ടികളുടേയും അപ്പോഴത്തെ സ്ഥിതി വിചാരിക്കവയ്യ!

ഹാ! ലോകജനനിയും മക്കൾ തൻകയ്യുംപിടി-
ച്ചോരോലൊലെവീഴും നേത്രവാരിയിൽ നിമഗ്നയായ്
ഘോരമാംവനം തന്നിലിരുട്ടിൽ തപ്പിത്തട-
ഞ്ഞോരോരോന്നോ പോകയും വിധിയെപ്പഴിക്കയും
ക്ഷുൽപിപാസകൾകൊണ്ടും പേടിയാലിടർച്ചുണ്ടും
മുൾപ്പൊന്തകപ്രാണനോടയുമുണ്ണികളും
ദൈവമേ! കഴിയുന്നു നിന്നുടെ പരമാത്മ-
മെവനാണറിയുന്നോൻ പാഹിമാം ദീനബന്ധോ!

അമ്മയുടേയും ജ്യേഷ്ഠന്റേയും ക്ലേശം കണ്ടപ്പോൾ സുബ്രഹ്മണ്യന്നു താനേ ചുണയും ചൊടിയുംവന്നു. ഇനി നടക്കേണ്ടയെന്നു പറഞ്ഞു് അദ്ദേഹമവരെ ആ കാട്ടിൽത്തന്നെയിരുത്തി, ക്ഷണനേരംകൊണ്ടു് ഒരു പർണ്ണാശ്രമവും, ദേവിക്കും ഗണപതിക്കും കിടക്കുവാൻ മൃദുശാദ്വലങ്ങൾകൊണ്ടു രണ്ടു കിടക്കകളുമുണ്ടാക്കി. സുബ്രഹ്മണ്യസ്വാമിയിങ്ങനെ പ്രവൃത്തിച്ചിരുന്നപ്പോൾ ഗണപതി അമ്മയുടെ അങ്കത്തിൽ അവശനായി ശയിക്കുകയായിരുന്നു. അദ്ദേഹം പ്രകൃത്യാ ശാന്തനാണു്. ജ്യേഷ്ഠനായതുതന്നെ ഭക്തികൊണ്ടാണു്. ഒരു ദിവസം ഗണപതിയും സുബ്രഹ്മണ്യനും തമ്മിൽ 'ഞാനാണു ജ്യേഷ്ഠൻ, അല്ല ഞാനാണു ജ്യേഷ്ഠൻ' എന്നൊരു വാദമുണ്ടായി. രണ്ടുപേരും പിടിച്ചവാശി വിടാ

ഞ്ഞതിനാൽ അവർ പാർവ്വതിപരമേശ്വരന്മാരുടെ മുമ്പിൽചെന്നു ബോധിപ്പിച്ചു. അപ്പോൾ പരമേശ്വരൻ ഇങ്ങനെ അരുളിച്ചെയ്തു.

"നിങ്ങൾ രണ്ടുപേരും ഒരേസമയത്ത് ഇവിടെനിന്നു പുറപ്പെട്ടു മൂന്നു ലോകങ്ങളും ചുററി ആദ്യം ആർ വരുന്നുവോ അവനാണു ജ്യേഷ്ഠൻ"

ഇതു കേട്ടപ്പോൾ സുബ്രഹ്മണ്യൻ തൻെറ വാഹനമായ മയൂരത്തിൻെറ കണ്ഠത്തിൽ കയറി യാത്രയായി. ഗണപതിയുടെ വാഹനം മൂഷികനാണ്. അദ്ദേഹം അതിൻെറ പുറത്തുകയറിപ്പുറപ്പെട്ടാൽ സുബ്രഹ്മണ്യനേക്കാൾ മുമ്പു മടങ്ങിയെത്തുവാൻ സാധിക്കയില്ലെന്നു നിസ്സംശയം പറയാം. സുബ്രഹ്മണ്യൻ തിരിച്ചെത്താറായപ്പോൾ അദ്ദേഹം പതുക്കെ എഴുന്നേററു തൻെറ ജനനീജനകന്മാരെ ഒന്നുവലത്തുവെച്ച് അവരുടെ നികടത്തിൽതന്നെ ഇരുന്നു.

സുബ്രഹ്മണ്യൻ മടങ്ങിവന്നു, "ഞാൻ ഗണപതിയേക്കാൾ മുമ്പു മടങ്ങിയെത്തി. അതിനാൽ ജ്യേഷ്ഠൻ ഞാൻതന്നെയാണ്. ഗണപതി ഇവിടെനിന്നും പുറപ്പെട്ടുപോയിട്ടില്ലെന്ന് എനിക്കറിയാം" എന്നു പറഞ്ഞു.

ഗണപതി "നീ പറഞ്ഞതു ശരിയല്ല. ഞാൻ നിന്നേക്കാൾ മുമ്പു ലോകങ്ങളെ പ്രദക്ഷിണം വെച്ചുവന്നു. അതുകൊണ്ടു ജ്യേഷ്ഠൻ ഞാൻതന്നെയാണ്."

പരമേശ്വരൻ—"ഗണപതി! നീ ലോകത്രയങ്ങൾ വലത്തുവെച്ചു വന്നില്ലല്ലോ. പിന്നെയെങ്ങനെയാണു ജ്യേഷ്ഠനാവുന്നതു്?"

ഗണ—"എൻെറ അച്ഛനമ്മമാരാണ് ഇക്കാണുന്ന മൂന്നു ലോകങ്ങൾ. ഞാൻ അച്ഛനേയും അമ്മയേയും ഒരു പ്രാവശ്യം വലത്തുവെച്ചില്ലേ? അതുകൊണ്ടു ഞാൻ മൂന്നുലോകവും വലത്തുവെയ്ക്കതന്നെ ചെയ്തു. എന്നാൽ സുബ്രഹ്മണ്യനു് ഇതു് ഒരു പാരമ്പറിയതുതന്നെയാണ്. അവൻ ക്ഷണനേരം അറകപിച്ചതിൻെറ ഫലമാണിതു്?"

ഗണപതിയുടെ യുക്തി കേട്ടപ്പോൾ പാർവ്വതിപരമേശ്വരന്മാർ സന്തോഷിച്ചു ജ്യേഷ്ഠൻ ഗണപതിതന്നെയെന്നു തീർപ്പു ചെയ്യുകയും ചെയ്തു. ഇനി നമുക്കു പ്രകൃതത്തിലേയ്ക്കുതന്നെ പ്രവേശിക്കുക.

സുബ്രഹ്മണ്യൻ അമ്മയേയും ജ്യേഷ്ഠനേയും പർണ്ണശാലയുടെ അകത്തു കൂട്ടിക്കൊണ്ടുപോയി. അവർ രണ്ടുപേരും ഓരോ കിടക്കയിൽകിടപ്പായി. സുബ്രഹ്മണ്യൻ കാവല്ക്കാരനെപ്പോലെ പർണ്ണശാലയുടെ ദ്വാരത്തു് ഒരു ചൂരല്വടിപിടിച്ചു നില്ക്കുകയും ചെയ്തു.

ദേവിക്കു സംഭവിച്ച ആപത്തു ദേവലോകത്തറിഞ്ഞു. ദേവന്മാർ വല്ലാതെ പരിഭ്രമിച്ചവശരായി. പാൽക്കടൽ നിവാസിയായ ഭഗവാൻ വൈകുണ്ഠനും ഇതു കേട്ടപ്പോൾ ഗരുഡാരൂഢനായി ദേവലോകത്തെത്തി. ഉടനേ ദേവന്മാരും ഋഷികളും മഹാവിഷ്ണുവും ബ്രഹ്മാവും ഒരുമിച്ചുതന്നെ യാത്രയായി. അവർ നേരിട്ടു കൈലാസത്തേയ്ക്കാണു് ഗമനംവെച്ചതു്. കുറേ ചെന്നപ്പോൾ മഹാവിഷ്ണുവിങ്ങനെ പറഞ്ഞു. "പരമേശ്വരൻ പ്രകൃത്യാ കോപിഷ്ഠനാണു്. ദേവിയായിരുന്നു അദ്ദേഹത്തിനു് ഒരമരം.

ത്രൈലോക്യമാതാവായ ദേവിയില്ലാതെ കഥം
ഫാലലോചനൻ തന്നെകാണ്മൂ നാം ദേവന്മാരേ!

അതുകൊണ്ടു ദേവിയെവിടെയാണെന്നറിഞ്ഞു നമുക്കങ്ങോട്ടു പോകുന്നതാണു തൽക്കാലം ഉചിതം". ഭഗവാന്റെ അഭിപ്രായം എല്ലാവർക്കും ബോദ്ധ്യമായി. ദേവിയെക്കാണുമ്പോൾ കാഴ്ചവെയ്ക്കുവാൻ വിശേഷപ്പെട്ട ദ്രവ്യങ്ങളുമനവധിയെടുത്തുകൊണ്ടു നിശീഥിനിയിൽ ദ്വിതീയയാമത്തിന്റെ പൂർവ്വാർദ്ധത്തിൽ ദേവിയും പുത്രന്മാരുമിരിക്കുന്ന ആ ഘോരകാനനത്തിൽ കടന്നു. അവർ ദേവി ശയിക്കുന്ന പർണ്ണാശ്രമത്തേയും കണ്ടു് അതിന്നരികെ എത്തിയപ്പോൾ ദ്വാരപാലകനായ സുബ്രഹ്മണ്യനെക്കണ്ടിട്ടു വിഷ്ണുഭഗവാനിപ്രകാരം പറഞ്ഞു.

അല്ലയോ! വടോ! ഞങ്ങൾ ത്രൈലോക്യമാതാവും ശ്രീപര

മഹേശ്വരപ്രണയിനിയുമായ ദേവിയെ കാണ്മാനാണു വന്നിരിക്കുന്നതു്. അതുകൊണ്ടു ഞങ്ങൾ ദേവിയെക്കണ്ടു വന്ദിക്കുവാൻ സമ്മതം തരണം.

സുബ്രഹ്മണ്യൻ—ഭവാൻ പറഞ്ഞതു് ഒട്ടും പന്തിയായിട്ടില്ല. നിങ്ങളിപ്പോളാരെക്കാണുവാനാണു വന്നിരിക്കുന്നതു്? ആ വനിതാരത്നത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയെന്താണ് എന്നൊക്കെ നല്ലവണ്ണം ആലോചിച്ചുനോക്കിയോ?

ഉടൽ തളർന്നോരം ഏഴയുമായൊട്ട-
മടുത്ത ബന്ധുക്കളകന്നിരിക്കവേ
ഒരു വസതിയിൽ തനിയെ രാത്രിയി-
ലുറങ്ങീടുമൊരു പതിവ്രതതന്നെ
അടുത്തു കാണുവാനനുവദിക്കയി-
ല്ലടനേപ്പോയാലുമുഴലേണ്ട നിങ്ങൾ.

കൂടിയേ കഴിയൂ എങ്കിൽ നാളെ രാവിലെ വന്നുകൊള്ളൂ. എന്നാൽ കാണാം"

സുബ്രഹ്മണ്യനിപ്രകാരം ന്യായം വിധിക്കുന്നതു കേട്ടിട്ടു എന്തുചെയ്യണമെന്നു നിശ്ചയമില്ലാതെ വിഷ്ണുഭഗവാൻ മൌനിയായിനിന്നു. അപ്പോൾ അഗസ്ത്യമഹർഷി മുമ്പോട്ടു ചാടിനിന്നു,

"ഭവാൻ പറഞ്ഞ വാക്കുകളെല്ലാം ന്യായമനുസരിച്ചുതന്നെയാണ്. എങ്കിലും അകത്തു ദേവി തനിയെയാണു കിടക്കുന്നതു് എന്നു പറഞ്ഞതിനോടു ഞാൻ യോജിക്കുന്നില്ല. ദേവിയുടെ സമീപത്തിൽ എന്റെ ഗുരുനാഥനായ ശ്രീപരമേശ്വരനുമുണ്ടു്. ഭഗവാൻ ദേവിയെപ്പിരിഞ്ഞു മാത്രയും തനിയെ ഇരിക്കുന്നതല്ല. എന്റെ ഗുരുജനങ്ങളെക്കാണേണമെന്നു് ആഗ്രഹിച്ചാണു ഞാൻ വന്നിരിക്കുന്നതു്. ഗുരുനാഥന്മാരുടെ അരികെ ചെല്ലുവാൻ ശിഷ്യന്മാർക്കു സമയം നോക്കേണ്ടതില്ല. അതുകൊണ്ടു ഒരു ദോഷം ഒരുവനും പറയുന്നതുമല്ല. അതിനാൽ ഭവാൻ തടയാതെ മാറിനില്ക്കണം. ഞങ്ങൾ ഗുരുഭൂതന്മാരെ കാണട്ടേ എന്നു പറഞ്ഞു"

അഗസ്ത്യന്റെ വാക്ക കേട്ടപ്പോൾ സുബ്രഹ്മണ്യന്നു വീണ്ടും വാശി പറയുവാൻ നിവൃത്തിയില്ലാതായി. എങ്കിലും താൻ അകത്തുചെന്ന് അമ്മയെക്കണ്ടു വിവരമറിയിച്ചിട്ടു വരുന്നതുവരെ അവരോട് അവിടത്തന്നെ നില്ക്കേണമെന്നു പറഞ്ഞ് അകത്തേയ്ക്കു കടന്നു. അദ്ദേഹം അമ്മയോടു ദേവന്മാരുടെ ആഗമനവും താൻ അവരെ തടഞ്ഞുനിർത്തിയതും മററും അറിയിച്ചു. അപ്പോൾ ദേവിയിങ്ങനെയാണു പറഞ്ഞത്.

"ഉണ്ണി! നീയെന്തിനാണു വിഷാദിക്കുന്നത്? നമുക്കീസ്ഥിതി വരുത്തിയതു ത്രൈലോക്യപിതാവും നിന്റെ പിതാവുമായ ശ്രീപരമേശ്വരൻതന്നെയല്ലേ? ഞാനിപ്പോഴദ്ദേഹത്തിന്റെ അങ്കമലങ്കരിക്കേണ്ടതിന്നു പകരം ദുർവ്വിധിയാലിവിടെക്കിടക്കാറായി ഈ വിധിയെ തടുക്കുവാൻ ഒരുവരാലും സാധിക്കയില്ല. ദേവന്മാരും ഋഷികളും എന്റെ പുത്രന്മാർതന്നെയാണ്. അവരെന്നെ വന്നുകണ്ടുകൊള്ളട്ടേ.

ആദിത്യൻ ഹന്ത! വേറിട്ടു
പോകെപ്പത്മിനിപോലെയും
അംബരാഗ്ഗഴിമേൽവീണ
ശശാങ്കകലപോലെയും

ഇരിക്കുന്ന എന്റെ സവിധത്തിലേയ്ക്ക് അവരെ കൂട്ടിക്കൊണ്ടുവരുവാൻ നിനക്കു ലജ്ജതോന്നുന്നുണ്ടെങ്കിൽ നീ പോകേണ്ട. നീയെന്റെ മടിയിലിരുന്നുകൊള്ളുക. ഗണപതി! നീ ചെന്ന് അവരെ കൂട്ടിക്കൊണ്ടുവരിക.

ദേവന്മാർ ദേവിയുടെ സന്നിധിയിൽ ചെന്നു നമസ്കരിച്ചു പാരിജാതം, അമൃതകുംഭം, കൌസ്തുഭം തുടങ്ങിയ ദിവ്യദ്രവ്യങ്ങൾ കാഴ്ചവെച്ചുതുടങ്ങി. ദേവിക്ക് അതുകൊണ്ടു വലിയൊരു സന്തോഷമുണ്ടായില്ല. ദേവന്മാർ ഉപഹാരങ്ങൾ പലതും കാഴ്ചവെച്ചപ്പോൾ വെറും കയ്യോടുകൂടിച്ചെന്ന അഗസ്ത്യൻ തന്റെ വിഡ്ഢിത്തത്തെപ്പററിയാണാലോചിച്ചത്. ഉടനേ അദ്ദേഹം കാട്ടിലേയ്ക്കോടി, ഉപഹാരദ്രവ്യം വല്ലതും കിട്ടുമോ എന്നന്വേഷിച്ചു

ടങ്ങി. കുറേ ഉണങ്ങിയ ചെറുപയറ നില്ക്കുന്നതുകണ്ടു് അതു മുഴുവൻ പറിച്ചെടുത്തു തൊലികളഞ്ഞു വെടിപ്പാക്കി. അപ്പൊഴൊരു വടി കരിമ്പും കൂടികാണായി. അതും പൊട്ടിച്ചെടുത്തു കശക്കിക്കിട്ടിയ നീരും ചെറുപയറും കൊണ്ടുചെന്നു ദേവിയുടെ മടിയിലിരിക്കുന്ന ബാലസുബ്രഹ്മണ്യന്നു കാഴ്ചവെച്ചു.

അഗസ്ത്യമഹർഷി അതുകൊണ്ടു ചെന്നു വെയ്ക്കേണ്ടുന്ന താമസമേ ഉണ്ടായുള്ളു. സുബ്രഹ്മണ്യനും ഗണപതിയും ദേവന്മാരുടെ മുമ്പിലാണു നില്ക്കുന്നതെന്നും മററും തീരെ മറന്നു, ദാഹവും വിശപ്പും ഒതുക്കുവാൻ വയ്യാത്തതിനാൽ, ആ പയർ വാരിയെടുത്തു തെരുതെരെ ഭക്ഷിച്ചുതുടങ്ങി. കരിമ്പിൻനീരും കുറേ കുടിച്ചു. അപ്പോൾ അവരുടെ ക്ഷുൽപിപാസകൾ തീർന്നു സംതൃപ്തരാകയും ചെയ്തു. കുട്ടികൾ പയർ വാരി ഭക്ഷിക്കുന്നതും കരിമ്പിൻനീർ പാനംചെയ്യുന്നതും ശ്രദ്ധയോടെ നോക്കിക്കൊണ്ടിരുന്ന ദേവി ബാക്കിയുണ്ടായിരുന്നതു ഭക്ഷിച്ചു് അഗസ്ത്യനോടിങ്ങിനെ പറഞ്ഞു:—

'ദേവന്മാർ ഞങ്ങൾക്കു കാഴ്ചവെച്ച ദ്രവ്യങ്ങളുടെ മൂല്യം നിർണ്ണയിക്കുവാൻ തീരെ അസാദ്ധ്യമാണെങ്കിലും ഞങ്ങൾക്കിപ്പോൾ തൃപ്തിയുണ്ടായതു ആ ദിവ്യസാധനങ്ങൾകൊണ്ടല്ല. അഗസ്ത്യന്റെ ഉപഹാരംകൊണ്ടുമാത്രമാണു്. ഞങ്ങൾ ഏതു നിലയിലാണു തൊണ്ടവരണ്ടു കഴിച്ചുകൂട്ടിയിരുന്നതെന്നു ഞങ്ങൾക്കു തന്നെ പറയുവാൻ വയ്യാ. അതുകൊണ്ടു ഇതുമാതിരി പാനകംകൊണ്ടു ഉണ്ണിയായ സുബ്രഹ്മണ്യന്നു ഈ സമയത്തു് ആർ തൃപ്തിപ്പെടുത്തുമോ അവരുടെ സർവ്വാഭീഷ്ടങ്ങളും സാധിക്കും.

ദാഹവുംക്ഷുത്തുംതീർന്നു തെളിഞ്ഞൊരുണ്ണികളെ
കാണുമ്പോളത്രേമമ സന്തോഷമനിർവ്വാച്യം.
ശ്രീമഹാദേവൻ താനും സുപ്രസന്നനായ് തീർന്നു
മാമുനികുലോത്തമ! വിജയം ഭവിക്കുതേ'

പാനകപൂജയ്ക്കു എന്നേയും ഉണ്ണിഗ്ഗണപതിയേയും പൂജിക്കേണ്ടതാണു്. കലിയുടെ കഠിനകയ്യിൽ കിടന്നു കുഴങ്ങുന്ന മനുഷ്യർക്കു പാനകപൂജകൊണ്ടു നിഷ്പ്രയാസം മുക്തരാകുവാൻ സാധി

കയും ചെയ്യും. ഇതു കല്പാന്തരത്തോളം ജനങ്ങൾ അനുഷ്ഠിക്കുകയും ചെയ്യട്ടെ.'

അന്നു മുതല്ക്കാണു പാനകപൂജ പ്രചാരമായതു്. പാനകപൂജയ്ക്കു നാം പാനകമുണ്ടാക്കുന്നതു ശക്കരകൊണ്ടാണ്. വാസ്തവത്തിൽ കരിമ്പിൻനീരാണാവശ്യം. എന്നാൽ കരിമ്പിൻനീരു കിട്ടുവാൻ പ്രയാസമായതുകൊണ്ടും ശക്കര കരിമ്പിൻനീരുകൊണ്ടുണ്ടാക്കുന്നതുകൊണ്ടുമാണു നാമിങ്ങിനെ ചെയ്യുന്നതു്. പാനകപൂജയ്ക്കു പാനകവും പയറുമാണു പ്രധാനം. അതുതന്നെയല്ലാ ഇവിടങ്ങളിൽ സുബ്രഹ്മണ്യപൂജയ്ക്കു സുബ്രഹ്മണ്യനേയും ഗണപതിയേയും മാത്രമേ പൂജിയ്ക്കാറുള്ളു. പാൎവ്വതീദേവിയേയും പൂജിക്കേണ്ടതാണെന്നു് ഈ സന്ദൎഭംകൊണ്ടു മനസ്സിലായല്ലോ.

---

## 7. തിരുവാതിര.

ദക്ഷപ്രജാപതിയുടെ പുത്രിയായ ദാക്ഷായണിയെ ശ്രീപരമേശ്വരൻ വിവാഹം ചെയ്തു, കൈലാസത്തിൽ ഭഗവാൻ ദേവീസമേതനായി വസിക്കുന്ന കാലത്തു പ്രജാപതികൾ ഒരു സത്രമാരംഭിച്ചു. മഹാദേവനുചിതമായ സ്ഥാനത്തു ഭഗവാൻ എഴുന്നള്ളിയിരിക്കവേ അവിടേയ്ക്കു ദക്ഷപ്രജാപതി കടന്നുചെന്നു. ഭഗവാൻ ദക്ഷനെക്കണ്ടപ്പോൾ പ്രത്യുത്ഥാനാദികളൊന്നും ചെയ്യാഞ്ഞതിനാൽ ദക്ഷൻ കോപിച്ചു ത്ര്യക്ഷനെ ശപിച്ചു. അതു നന്ദികേശ്വരൻെറ ക്ഷമയെ ഭഞ്ജിച്ചു. ദക്ഷനും അഹങ്കാരികളായ അദ്ദേഹത്തിൻെറ അനുചരന്മാരും തത്വാൎത്ഥബോധവിചാരവിഹീനരായിപ്പോകട്ടെയെന്നു് അദ്ദേഹവും ശാപം നല്കി. അപ്പോൾ ഭൃഗുമുനി, ഈശഭൃത്യന്മാർ പാഷണ്ഡികളായിത്തീരട്ടെയെന്നും ശപിച്ചു. മററുള്ളവർ മൌനികളായിത്തന്നെ വൎത്തിച്ചു. സത്രം കഴിഞ്ഞശേഷം എല്ലാവരും പിരിയുകയും ചെയ്തു.

അധികം താമസിയാതെ ദക്ഷൻ ബൃഹസ്പതിയജ്ഞമാരംഭിച്ചു. നാനാദിഗന്തരങ്ങൾതോറമുള്ളവരെ ദക്ഷൻ യാഗത്തിന്നായി ക്ഷണിച്ചുവെങ്കിലും പൂൎവ്വവൈരം വേരൂന്നി ഹൃദയത്തിൽ തഴച്ചു വളൎന്നിരുന്നതിനാൽ ശ്രീപരമേശ്വരനെ ക്ഷണിച്ചതേയില്ല. യാ

ഗം കാണ്മാനും ശ്രമിക്കുവാനും ജനങ്ങൾ കൂട്ടംകൂട്ടമായിപ്പോകുന്ന തിരക്കുകേട്ടു സതീദേവി ഭഗവാന്റെ അരികേചെന്നു തങ്ങളും പോകേണ്ടതല്ലേയെന്നു ചോദിച്ചു. ദക്ഷൻ ക്ഷണിക്കാത്ത സ്ഥിതിക്കു് അങ്ങോട്ടു ചെല്ലുന്നതായാൽ മാനിക്കയില്ലെന്നുമാത്രമല്ലാ അപമാനിക്കയേ ചെയ്കയുള്ളുവെന്നു പറഞ്ഞു ഭഗവാൻ ദേവിയെ തടഞ്ഞു.

തിങ്ങിപ്പോകുന്ന പുരുഷാരത്തെക്കണ്ടിട്ടു ദേവിക്കൊതുങ്ങിയിരിക്കുവാൻ കഴിഞ്ഞില്ല. ദേവി ഭഗവാനോടു യാത്രപറയാതെ തന്നിയെ പുറപ്പെട്ടു. ഏകാകിനിയായിപ്പോകുന്ന ദേവിയെക്കണ്ടിട്ടു ഭൂതഗണങ്ങളിൽ ചിലരനുയാനം ചെയ്തു.

മാതാപിതാക്കന്മാരേയും ബന്ധുക്കളേയും മററും കണ്ടു് അനുമോദനം പറയുവാൻ ചെന്ന ദേവിയുടെ അനുഭവം അത്യന്തം പരിതാപകരമായിരുന്നു. ചിലർ ദേവിയെ കണ്ട ഭാവംതന്നെ വെച്ചില്ല. ചിലർ ദേവിയേയും ഭഗവാനേയും നിന്ദിച്ചുപറഞ്ഞതിന്നു കണക്കില്ല. ഭൃത്യജനങ്ങൾപോലും ദേവിയെ അപമാനിക്കയാണുണ്ടായതു്. ഹാ! ലോകജനനി അതെല്ലാമെങ്ങിനെ സഹിക്കും? തിരികെച്ചെന്നു ഭഗവാന്റെ മുഖത്തെങ്ങിനെ നോക്കും? മററുള്ളവർ എന്തെല്ലാം പറയില്ല? ദേവിയുടെ ഹൃദയകമലം വികാരസഹസ്രങ്ങൾക്കു വിഹാരസ്ഥലമായി. കോപവും താപവും കൊണ്ടു ദേവി [illegible]ളിതയായിത്തീർന്നു. എന്തിനേറെ, മൂലോകപിതാവിന്റെ പ്രാണപ്രണയിനി തന്റെ കായത്തെ യോഗാഗ്നിയിൽ വിലയിപ്പിച്ചു.

ദേവിക്കു പിണഞ്ഞ അവസ്ഥ നാരദൻ പറഞ്ഞറിഞ്ഞു് ഭഗവാൻ വീരഭദ്രാദികളെ അയച്ചു ദക്ഷനോടു പ്രതിക്രിയ ചെയ്തശേഷം ഹിമാചലാധിത്യകകളിൽചെന്നു തപസ്സാരംഭിച്ചു. യോഗവിസൃഷ്ടദേഹയായ സതീദേവി നഗാധിരാജനും ദേവാംശജനുമായ ഹിമാലയന്റെ പ്രണയിനിയായ മേനയുടെ പുത്രിയായി വീണ്ടും ജാതയായി പാർവ്വതിയെന്ന പേരോടെ, ശുക്ലപക്ഷത്തിലെ ശശികലപോലെ വളർന്നുവരുന്നതായിക്കണ്ട നാരദന്റെ ഉപദേശപ്രകാരം യോഗീശനായ ഗിരീശനെ ഉപചരിക്കുവാൻ പുത്രിയെ പർവ്വതാധീശൻ നിയോഗിക്കയും ചെയ്തു.

അക്കാലത്തു താരകൻ, ശൂരപത്മാവ്, സിംഹവക്ത്രൻ എന്ന ദൈത്യസഹോദരന്മാർ ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രത്യക്ഷനാക്കി ശിവന്റെ പുത്രൻ മാത്രമേ തങ്ങളെക്കൊന്നുകൂടുവെന്നു വരവും വാങ്ങി. ശ്രീപരമേശ്വരൻ പത്നീവിരഹിതനായിരുന്നതിനാൽ അദ്ദേഹത്തിന്നു പുത്രനുണ്ടാകയില്ലെന്നു കരുതിയാണ് അവരിപ്രകാരം ഒരു വരമപേക്ഷിച്ചതു്. വരലാഭത്താൽ ദുരഹങ്കാരികളായിത്തീൎന്ന ആ ദുഷ്ടന്മാർ ദേവകളേയും ഋഷികളേയും മററു വിശിഷ്ടന്മാരേയും അനേകധാ കഷ്ടപ്പെടുത്തിത്തുടങ്ങി. ഒടുവിൽ പൊറുതികെട്ടപ്പോൾ പുരന്ദരാദികൾ പത്മയോനിയെ ശരണം പ്രാപിച്ചു സങ്കടമുണൎത്തിച്ചു.

ഹിമവൽസാനുവിൽ തപസ്സുചെയ്യുന്ന ശ്രീപരമേശ്വരൻ പാൎവ്വതിയെ വിവാഹം ചെയ്താൽ അവൎക്കുളവാകുന്ന പുത്രൻ ദേവന്മാരുടെ ആൎത്തിയെ അകററുമെന്നും അതിനാൽ പാൎവ്വതീവിവാഹം നടത്തുവാൻ യത്നിക്കുകയാണ് ആദ്യമായിച്ചെയ്യേണ്ടതെന്നും പറഞ്ഞു ബ്രഹ്മാവു ദേവന്മാരെ അയച്ചു. ദേവേന്ദ്രനതിനുശേഷം മഹാവിഷ്ണുവിന്റെ ഉപദേശപ്രകാരം കാമദേവനെ വരുത്തി. കാമദേവൻ ദേവേന്ദ്രനെ വന്ദിച്ചു,

"ഭവാൻപ്രസാദിക്കുകിലീവസന്ത-
നേകൻസഹായവും മലരമ്പുമായി
പിനാകിയെക്കൂടിജയിക്കുവൻഞാൻ
മററുള്ളവില്ലാളികളെക്കുറിച്ചും?"

എന്നു പറഞ്ഞു ദേവേന്ദ്രന്റെ ഈപ്സിതാൎത്ഥം തന്നെ കാമദേവൻ പ്രതിജ്ഞ ചെയ്തതുകൊണ്ടു സന്തുഷ്ടനായ അദ്ദേഹം, ദേവകളനുഭവിച്ചുവരുന്ന സങ്കടങ്ങളും അതിന്റെ നിവാരണത്തിന്നായി അവർ പുറപ്പെട്ടിരിക്കുന്നതും മററും വിസ്തരിച്ചു കാമദേവനോടറിയിച്ചു.

ശ്രീപരമേശ്വരന്നു പാൎവ്വതിയിൽ അനുരാഗമുണ്ടാകുവാൻ യത്നിച്ചാൽ തന്റെ ദേഹനാശം നിശ്ചയമാണെന്നു കാമദേവന്നു് അറിയാമായിരുന്നു. എങ്കിലും,

സന്ദേഹംവേണ്ട പരോപകാരമതിനാകാത്തതെങ്കിൽ
ഇദ്ദേഹംകൊണ്ടൊരുഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ?

എന്നു വിചാരിച്ച്, അപ്രകാരം ചെയ്യുക്കാമെന്നു വാഗ്ദത്തം ചെയ്തു, രതി ദ്വിതീയനായ കാമദേവൻ ഈ ശതപോവനത്തെ പ്രാപിച്ചു. ആ സമയത്തു മാധവവിജൃംഭണത്താൽ തപോനിധികളുടെ ഹൃദയംപോലും വിഷയവികാരത്തിന്നധീനമായി ഭവിച്ചു. അപ്പോൾ മഹാദേവന്റെ,

പുള്ളിപ്പുലിത്തോലു വിരിച്ചുദേവ-
ദാരുദ്രുമത്തിന്റെ തറയ്ക്കുമീതെ,
പിണച്ചുപാദം ളുടയോട്ടുചേർത്തും
നിവർന്നനങ്ങാതദേഹം കുനിച്ചും
വിടർന്നചെന്താമരപോലെ മേന്മേ
മടിക്കുമേൽ കൈകകൾ മലർത്തിവെച്ചും
ജടാഭരം പാമ്പുകളാൽതൊടുത്തും
രുദ്രാക്ഷമാല്യം ചെവിമേൽപിണച്ചും
തോളിൽഗളച്ഛായ കലർന്നിരട്ടി-
യിരുണ്ടകൃഷ്ണാജിനവാരണിഞ്ഞും
* * * * * *
മനംനവദ്വാരവഴിന്നൊഴിച്ചു
സമാധിയാൽ ഹൃത്തിലണച്ചുനന്നായ്
ആത്മാഖ്യവിലാത്മാവിനെയോർത്തുകണ്ടും
കൊണ്ടാടിമരുന്ന തപസ്വിവേഷം

കണ്ടപ്പോൾ കാമദേവന്റെ കയ്യിൽനിന്നു കരിമ്പുവില്ലും പൂവമ്പും അറിയാതെയൂർന്നുപോയി. ഭഗവാന്റെ ധ്യാനംകഴിഞ്ഞ ശേഷം, ഹൈമവതി പാദശുശ്രൂഷചെയ്വാൻ കാത്തുനില്ക്കുന്നുണ്ടെന്നു നന്ദികേശ്വരൻ ഭഗവാനോടുണർത്തിച്ചപ്പോൾ ഭ്രൂസംജ്ഞകൊണ്ടു പ്രവേശാനുവാദം നൽകി. അന്യാസാധാരണസൌഭാഗ്യരംഗമായിരുന്ന പാർവ്വതി ശ്രീപരമേശ്വരനെ പ്രണമിച്ചു മന്ദാകിനി പുഷ്കരബീജമാല തൃക്കയ്യിൽ സമർപ്പിച്ചു.

ചന്ദ്രോദയംപാർത്തഴമാഴിപോലെ
യന്നേരമൊന്നുള്ളമലിഞ്ഞദേവൻ
പാരിച്ചബിംബാധരകാന്തികോലും
മുഖാമുഖംകണ്ണുകളാൽനുകർന്നു

പാർവ്വതി ലജ്ജാവനമ്രമുഖിയായി നിന്നു. ഉടനെ ഭഗവാൻ പ്രബോധിതനായി. തന്റെ ചിത്തവികാരകാരണമെന്തെന്നറിയുവാൻ പരിതോദൃഷ്ടിവിക്ഷേപണം ചെയ്യുമ്പോൾ മോഹനാസ്ത്രം തൊടുക്കുന്ന മദനനെക്കണ്ടു കോപാകുലനായി. "കോപിപ്രഭോ! സംഹര! സംഹര!" എന്നു ദേവന്മാർ ആകാശത്തിൽനിന്നു വിളിച്ചുപറയുന്നതിനുമുമ്പിൽ ഭഗവാന്റെ നിടിലരോഹിതാശനിയിൽ കാമദേവൻ ഭസ്മാവശേഷനായി. പ്രിയന്റെ ദേഹനാശത്താൽ രതിദേവിയെന്തൊക്കെയാണു വിലപിച്ചതെന്നു പറയുവാൻ എനിക്കുശേഷിപോരാ. രതിദേവി അന്ന് അന്നപാനാദികളൊന്നും ആഹരിച്ചില്ലെന്നു പറയേണ്ടതില്ലല്ലോ. കാമനാശംനിന്നു ദേവന്മാരുടെ കാര്യമുദ്ദേശിച്ചായിരുന്നതുകൊണ്ടു ദേവന്മാരും ദേവസ്ത്രീകളും അന്ന് ആഹാരാദികളുപേക്ഷിച്ചു രതിദേവിയുടെ ദുഃഖത്തിൽ പങ്കുകൊണ്ടു. കാമദഹനം നടന്നതു ധനുമാസത്തിൽ തിരുവാതിരദിവസമാണ്. അന്നു ദേവാദികളുടേയും രതിദേവിയുടേയും നോൽമ്പനുസരിച്ചാണു ഇന്നും തിരുവാതിര നോററുവരുന്നതു്. സർവ്വരുടേയും സങ്കടം കണ്ടപ്പോൾ ശ്രീപരമേശ്വരൻ കരുണാവിവശനായിട്ടു കാമദേവനെ അനംഗനായി വീണ്ടും ജീവിപ്പിച്ചു.

തിരുവാതിരനക്ഷത്രത്തിന്റെ അധിഷ്ഠാനദേവത ശിവനാണ്. അന്നാൾ ഉമാമഹേശ്വരദർശനം ചെയ്തുപവസിച്ചാൽ പുരുഷാർത്ഥങ്ങൾ സർവ്വസ്സംഭവിക്കുമെന്നാണു ഭക്തശിരോമണികളുടെ മതം. ആർദ്രാദർശനത്തെക്കുറിച്ചു പല പുരാണത്തിലും കാണമാനുണ്ടു്.

കാമദഹനത്തിനുശേഷം സ്ത്രീദർശനം വർജ്ജിച്ചു ഭഗവാനപ്രത്യക്ഷനായി. ശ്രീപരമേശ്വരൻ വരനായി വരേണമെന്ന പ്രാർത്ഥന ഫലിക്കാഞ്ഞതിനാൽ ആശാഭഗ്നയായ പാർവ്വതി അദ്ദേഹത്തെ തപസ്സുകൊണ്ടധീനനാക്കുവാൻ നിശ്ചയാക്കി, അചലാധീശ്വരനായ അച്ഛന്റെ അനുവാദവും വാങ്ങി പക്ഷേ അമ്മയായ മേനക ആദ്യം അനുമതി കൊടുത്തില്ല.

ഉമേൽമാത്രംതപസോൽഷിദ്ധാ
പശ്ചാദുമാഖ്യാം സുമുഖീജഗാമ

ഉമാ പരമേശ്വരനെക്കുറിച്ചു തപസ്സു ചെയ്യരുത് എന്നു മേന വിലക്കി. അന്നുമുതൽ പൎവ്വതപുത്രിക്കു് ഉമയെന്നു പേരുണ്ടാകയും ചെയ്തു.

മേനാ തടഞ്ഞുവെങ്കിലും ഒരുവിധം വാശിപിടിച്ചു പാൎവ്വതി മേനയുടെ സമ്മതവും വാങ്ങിയശേഷം തപസ്സാരംഭിച്ചു. പട്ടാംബരമുപേക്ഷിച്ചു തപസ്വനിക്കുചിതമായ വല്ക്കലം ധരിച്ചു. ആഹാരാദികൾകൂടാതെ ദിവാരാത്രം പാൎവ്വതി തപസ്സു ചെയ്യുന്നതുകണ്ടു സിദ്ധന്മാരായ യോഗീശ്വരന്മാർ പോലും അതിശയിച്ചു. ഇങ്ങിനെ വൎഷങ്ങൾ കുറെ കടന്നുപോയപ്പോൾ ശ്രീപരമേശ്വരൻ, പാൎവ്വതിയുടെ അനുരാഗം പരീക്ഷിച്ചറിവാൻ ഒരു വടുവായിച്ചെന്നു, പാൎവ്വതിയുടെ മുമ്പിൽവെച്ചു പരമേശ്വരനെ കണക്കില്ലാതെ അധിക്ഷേപിച്ചു. പാൎവ്വതിയോടു് ഇനി തപസ്സരുതെന്നുമുപദേശിച്ചു. ഭഗവാനെ വടു നിന്ദിക്കുന്നതു കേട്ടു പാൎവ്വതി സാമാന്യത്തിലധികം കോപിഷ്ഠയായി വടുവിനോടു താനും ബലമായി വാദിച്ചുകൊണ്ടുതന്നെ നിന്നു. എങ്കിലും വടു എൺമണിക്കും വിട്ടുകൊടുത്തില്ല. അപ്പോൾ പാൎവ്വതി ഇങ്ങിനെ പറഞ്ഞു "ഛി! ഛി! ഞാൻ ഇതു കേൾക്കുവാനിടവന്നല്ലോ സജ്ജനദൂഷണം കേൾക്കുന്നതുതന്നെ മഹാപാപമാണ്. അതുകൊണ്ടു് ഈ അധികപ്രസംഗിയായ ചെറുക്കൻ നില്ക്കുന്നേടത്തുനിന്നു പോകയാണുഭേദം" എന്നു പറഞ്ഞു കാലെടുത്തുവെയ്ക്കുമ്പോഴേയ്ക്കും വടുരൂപി സാക്ഷാൽ ശ്രീപരമേശ്വരനായിനിന്നു, പാൎവ്വതിയെ തടഞ്ഞു. പാൎവ്വതി കുന്നിൽത്തടഞ്ഞ പുഴപോലെ പോകുവാനോ നില്ക്കുവാനോ ശക്തിയില്ലാതെ കുഴങ്ങിനിപ്പോൾ മന്ദസ്മിതവദനനായിട്ടു്,

'ഇന്നേമുതൽക്കു വനതാംഗി തപസ്സിനാൽക്കെ-
വന്നോരു ദാസനിവനെ"ന്നു ശിവൻ കഥിക്കെ
ഒന്നായുടൻ നിയമജക്ലമമാശു വിട്ടാൾ;
ക്ലേശം ഫലിക്കിലതുതാൻ പുതുതായനൈരൂപ്യം

ഭഗവാൻെറ മധുരവാണി കേട്ടപ്പോൾ മധുവാണിയായ പാർവ്വതി പിതാവിൻെറ സമ്മതംവാങ്ങി തന്നെ വിവാഹം ചെയ്യേണമെന്നപേക്ഷിച്ചു. അപ്രകാരം ചെയ്തുകൊള്ളാമെന്നു ഭഗവാൻ പറഞ്ഞു ദേവിയെ അയച്ചശേഷം സപ്തമാമുനികളേയും അരുന്ധതിയേയും സ്മരിച്ചപ്പോൾ അവർ ചെന്നു ഭഗവാനെ വണങ്ങി. ദേവകളുടെ സങ്കടമോചനത്തിന്നായി താൻ പാർവ്വതിയെ വിവാഹം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടു വിവാഹത്തിന്നു വേണ്ടുന്ന ഒരുക്കങ്ങൾ പർവ്വതരാജനോടു ചോദിച്ചു തയ്യാറാക്കുവാൻ ഭഗവാനവരോടാവശ്യപ്പെട്ടു. അവർ ഭഗവാൻെറ ആജ്ഞയനുസരിച്ചു ഹിമവാനെച്ചെന്നു കണ്ടു വിവരം അറിയിച്ചു പാർവ്വതീപരിണയത്തിന്നുള്ള ഒരുക്കങ്ങളുടനെത്തന്നെ കൂട്ടുകയും ചെയ്തു. പിന്നെ ശുഭമുഹൂർത്തത്തിൽ മുപ്പത്തുമുക്കോടി ദേവകളും ദേവർഷികളും ബ്രഹ്മർഷികളും ബ്രഹ്മാവും വിഷ്ണുവും മററും നിറഞ്ഞിരുന്ന ദിവ്യസദസ്സിൽവെച്ചു ലോകരക്ഷാർത്ഥം ഭഗവാൻ അപർണ്ണയുടെ പാണിപല്ലവം ഗ്രഹിച്ചു. ആ സർവ്വലോകോത്സവമായ മംഗലദിനമാണു ധനുമാസത്തിലെ തിരുവാതിരയെന്നും ചിലർ അഭിപ്രായപ്പെടുന്നുണ്ടു. അതിനാൽ ഉമാമഹേശ്വരപ്രീതിയ്ക്കായിക്കൊണ്ടു മംഗല്യസ്ത്രീകൾ ധനുമാസത്തിൽ തിരുവാതിരനാൾ നോൽമ്പു നോൽക്കുകയും കീർത്തനങ്ങളും മററും പാടി ലോകപിതാക്കളെ വാഴ്ത്തുകയും ചെയ്യുന്നു. ചില ദിക്കുകളിൽ സ്ത്രീകൾ മകയിരം ദിവസവും നോൽക്കാറുണ്ടു. മകയിരം നോൽക്കുന്നതുകൊണ്ടു സന്തതികൾക്കാണത്രെ അധികം ഗുണം.

ധനുമാസത്തിൽ തിരുവാതിര
ഭഗവാൻതൻെറ തിരുനാളാണ്
ഭഗവതിയ്ക്കും തിരുനോൽമ്പു

എന്നും മററുമുള്ള പാട്ടുകൾ നമ്മുടെയിടയിൽ ചിരകാലമായി പ്രചരിച്ചിട്ടുള്ളതാണു. ഭഗവാൻ ഏതു രൂപത്തിൽ, എന്തിന്നുവേണ്ടി അവതരിച്ചുവെന്നു ഇതേവരെ ആർക്കുമറിയുവാൻ കഴിഞ്ഞിട്ടില്ല. അവതാരത്തിൻെറ ശിരസ്സും പാദവും ഇതുവരെ ബ്ര

ഷ്മാവാകട്ടെ വിഷ്ണുവാകട്ടെ കാരണകയുണ്ടായിട്ടില്ലെന്നാണ പുരാണങ്ങളിൽ കാണുന്നതു്. അതിനാൽ ആദ്യന്തവിഹീനനായ ഭഗവാൻെറ തിരുനാളാണ തിരുവാതിരയെന്നു പറയാമോ?

തിരുവാതിരയുടെ തത്വം ഇങ്ങിനെയാണ്:—അശുഭങ്ങൾ നീങ്ങി ശുഭമുണ്ടാകുവാനാണ തിരുവാതിരനാൾ പുരുഷന്മാരും സ്ത്രീകളും വ്രതമാചരിയ്ക്കുന്നതു. സീതാവിവാഹവും, ശ്രീരാമൻെറ വനപ്രയാണവും ധനുമാസത്തിലാണുണ്ടായതു. മനുഷ്യരുടെരീതിയനുസരിച്ചു, അവരനവധി കഷ്ടങ്ങളുമനുഭവിച്ചിട്ടുണ്ട്. അതിനാൽ ധനുമാസം അശുഭകാലമായിട്ടാണ ഗണിച്ചുവരുന്നതു. ആ മാസത്തിൽ വിവാഹം തുടങ്ങിയ ശുഭകൎമ്മങ്ങളും നടത്താറില്ല ദൂരയാത്രയും പതിവില്ല. എന്നാൽ ഐഹികപാരത്രികസൌഖ്യലാഭത്തിന്നായി ജനങ്ങൾ ആൎദ്രാവ്രതം ചെയ്യുവരികയും ചെയ്യുന്നു.

---

## ൭ വൃശ്ചികമാസത്തിൽ കാൎത്തിക.

ഭൂലോകഗോലോകമായ വൃന്ദാടവിയിൽ അല്പ്പി മകൾ മണവാളൻ വൃശ്ചികമാസത്തിൽ കാൎത്തിക പൌൎണ്ണമിനാൾ പതിനാറായിരം ഗോപികളോടുകൂടി രാസക്രീഡ നടത്തിയതുകൊണ്ടാണ് നാമിന്നും വൃശ്ചികമാസത്തിൽ കാൎത്തിക ഒരു പ്രധാനദിവസമായി ഗണിച്ചുവരുന്നതു. എന്നാൽ കൃഷ്ണനെയും ഗോപികളേയും കുറിച്ച് ഒന്നും ചെയ്യാതെ കാത്യായനിദേവിയ്ക്കു ഉത്സവാദികൾ നടത്തുന്നതിൽ ചിലൎക്ക വൈജാത്യം തോന്നുമായിരിക്കാം. എന്നാലതിൻെറ നിദാനമെന്തെന്നു നമുക്കന്വേഷിക്കാം.

കന്ദൎപ്പതാതനായ ശ്രീകൃഷ്ണൻ ഗോകുലത്തിൽ വളൎന്നു വരുംതോറും ഗോപകുമാരികളുടെ അന്തരംഗത്തിലഭിലാഷം വൎദ്ധിച്ചുതുടങ്ങി. അവൎക്കത് അടക്കിയൊതുക്കുവാൻ വയ്യെന്ന മട്ടിലായി. അവരനുഭവിയ്ക്കുന്ന കൃഷ്ണലാളനസൌഖ്യത്താൽത്തന്നെ ദേവനാരികൾപോലും അവരുടെ നേരെ അസൂയ കരുതുന്നുണ്ടു. പക്ഷെ അതിലും തുലോം കവിഞ്ഞ ഒരാവിൎഭൂചനീയസുഖമാ

ണ് അവരിപ്പോളാശിക്കുന്നതു. അതു നിർവ്വിഘ്നം സാധിപ്പാൻ വരദായിനിയായ കാത്യായനിദേവിയുടെ ഭജനംതന്നേ ഗതിയുള്ളുവെന്നു തീരുമാനിച്ചു, ആ ഗോപകുമാരികൾ കളിന്ദനന്ദിനിയായ യമുനാതടിനിയുടെ തടത്തിൽചെന്നു മണ്ണുകൊണ്ടു കാത്ത്യായനിദേവിയുടെ ബിംബമുണ്ടാക്കി ഉത്തമസ്ഥാനത്തു പ്രതിഷ്ഠിച്ചു വഴിഞ്ഞൊഴുകുന്ന ഭക്തിയോടുകൂടി ദേവിയെ സ്തുതിച്ചു.

കാത്ത്യായനി മഹാമായെ ഭഗവതി
ആർത്തിനാശെ മഹായോഗിന്യധീശ്വരി
സുന്ദരൻനന്ദാത്മജനെങ്ങൾക്കു വല്ലഭ
നെന്നായ്‌വരുവതിനായ്ക്കൊണ്ടനുഗ്രഹം
തന്നീടവേണമതിനുനമസ്കാരം

അവരുടെ ഭജനം മുഴുത്തപ്പോൾ കാത്ത്യായനിദേവി പ്രത്യക്ഷയായി, ആ സുകുമാരിമാക്കു വരദാനംചെയ്തു മറഞ്ഞു.

ശരൽകാലവും ജൃംഭിച്ചു. യോഗിമാനസതുല്യമംബരദേശം വിശുദ്ധമായി. താരകാശശാങ്കന്മാരും തെളിഞ്ഞു. മായയാലായുസ്സുപോകുന്നതറിയാത്ത മർത്ത്യഗണങ്ങൾപോലെ, സരിദാദികളിലെ തോയം കുറഞ്ഞുവന്നതു തോയജന്തുക്കളറിഞ്ഞില്ല. പത്മാകരങ്ങൾതോറും പത്മങ്ങൾ നിറഞ്ഞു വിരിഞ്ഞു. സുഗന്ധവാഹിനിയായ മന്ദാനിലൻ സ്വച്ഛന്ദം വിഹരിച്ചുതുടങ്ങി. ഇങ്ങിനെ ശീതോഷ്ണതുല്യമായ ശരൽകാലം സർവ്വജീവികളേയുമാനന്ദതുന്ദിലരാക്കി യപ്പോൾ ഗോപാംഗനമാർ,

പീലിമുടിയുംനല്ലകാർക്കുന്തലും കെട്ടി
ബാലമുഖംമൃദുമന്ദഹാസാമയം
നല്ലവനമാലകളുമണിഞ്ഞതി-

കല്യാണരൂപനായ കമലാകാമുകൻറ കമനീയമൂർത്തിയെ മനോരഥത്തിന്നൊത്തവണ്ണം തഴുകുവാൻ തരമാക്കി വലയുന്നു. ഭക്താഭീഷ്ടപ്രദായകനായ ഭഗവാൻ യോഗമായാസമാശ്രിതനായിട്ട് അവരുടെയാഗ്രഹം നിറവേറുവാൻ,

"സാന്ദ്രേണചാന്ദ്രമഹസാ ശിശിരീകൃതാശ"യായ യമുനാവനത്തിൽനിന്നു മുരളി കൊണ്ടു പാടി. ഗോപികമാരുടെ അപ്പോഴത്തെ അന്തരംഗസ്ഥിതി അവൎക്കു മാത്രമല്ല, ഭ

ഗവാനൊഴികെ, മററാക്കുമറിവില്ല. അവരിൽ ചിലർ, പാലു കാച്ചുന്നു, ചിലർ ഭൎത്താക്കന്മാരെ ശുശ്രൂഷിക്കുന്നു, ചിലർ ശിശുക്കളെ ലാളിക്കുന്നു, ചിലർ ആഭരണമണിയുന്നു, ഇങ്ങിനെ പലരും പലവിധ ജോലികളിലേൎപ്പെട്ടിരിക്കുകയായിരുന്നു. വേണുപ്രണാദമാകൎണ്ണനം ചെയ്യ നിമിഷത്തിൽ അവരെല്ലാമുപേക്ഷിച്ചു സൎവ്വവും മറന്നു ചാടിപ്പുറപ്പെട്ടു. ഭൎത്താക്കന്മാർ തടുത്തിട്ടുപോലും അവർ നിന്നില്ല.

പാലുംകിഴയുമെറിഞ്ഞു ചിലർചിലർ
പാലുകുട്ടുന്നുവെച്ചും പാതിരക്ഷകർ
വിട്ടുംകളഞ്ഞുസുതരേയും കൈവിട്ടു
പെട്ടികൾപെട്ടകം പൂട്ടാതെയുംചിലർ
ഭൂഷണമെല്ലാമെടുത്തുമെടാതെയും
തോഴിമാരാഴിവൎണ്ണൻ സമീപത്തുപോയ്

ശ്രീകൃഷ്ണാവതാരദിവസമുപവസിച്ചു, ദേവകീദേവി ദേവനെ പ്രസവിക്കുവാൻ കിടന്നപോലെ കിടന്ന ചില ഭക്തകളെ പരിഹസിച്ച് അവർ ചിത്തഭ്രമമുള്ളവരാണെന്നു പറഞ്ഞവർ ഈ കമനിമണികളുടെ ചാപല്യങ്ങളായിരുന്നു കാണേണ്ടിയിരുന്നത്. എന്നാലവരെന്തു പറയുന്നു, അതു മഹിമയായിരുന്നു അവർ വൃന്ദാവനത്തിലേക്കോടിയതു്.

താലിയരയിലും മേഖലകഴുത്തിലും
കാലിൽവളകളും കയ്യിൽ തളകളും
നീലാഞ്ജനം കവിളോ കുങ്കുമം കണ്ണിലും

ചേൎത്തുമാണ് അവരോടിയതു്. അവർ താമസിച്ചിരുന്ന പ്രദേശത്തുനിന്നും എത്രയോ ദൂരെയാണു വൃന്ദാവനം കിടക്കുന്നതു്. അവരോടിപ്പോകുന്ന മാൎഗ്ഗങ്ങൾ നാമിന്നു നടക്കുന്ന രാജവീഥികളായിരുന്നില്ല. എത്ര കഷ്ടപ്പാടു കഴിച്ച് എത്രെല്ലാമപകടസ്ഥലങ്ങളിൽകൂടിയാണ് അവർ പായുന്നതെന്നവൎക്കുതന്നെ അറിവുണ്ടായിരുന്നില്ല. ഒരു ദിവ്യശക്തിയാൽ നീതങ്ങളായ ചില ചെറുയന്ത്രങ്ങളായിരുന്നു അവർ. അവരുടെ പ്രയാണം ആകാശത്തിൽനിന്നു നോക്കിയിരുന്ന ശ്രീനാരദൻ, അതുനിമിത്തം ത

ന്നെയാണ്, അദ്ദേഹം തന്റെ ഭക്തിസൂത്രത്തിൽ "യഥാവ്രജഗോപികാനാം" എന്നു ഭക്തിയെ ഉദാഹരിച്ചിരിക്കുന്നതു്.

കാട്ടുംമഹാഗിരിതടങ്ങളഗാധതോയം
തോട്ടംകടന്നുരമണാന്തികമന്തിനേരം
ഓട്ടുന്നമല്ലമിഴിമാരുടെ പുണ്യവൃത്തം
പാട്ടുന്നകിന്നരവധൂജനമിന്നുപോലും

കാന്തോപസേവനരതകളായിരുന്ന ചില ഗോപിമാർക്കു ഭഗവാനെ അരികെ ചെല്ലുവാൻ സാധിച്ചില്ല. അവർ ദുഃഖപരവശകളായി ശ്രീകൃഷ്ണപരമാത്മാവിനെ ധ്യാനിച്ചു് ഏകാഗ്രമാനസത്തോടെ വസിച്ചു. അവർ മററ ഗോപിമാരേക്കാൾ അധികം ഭാഗ്യവതികളായിരുന്നുവെന്നു പറയാതെ നിവൃത്തിയില്ല. എന്തെന്നാൽ തോട്ടം പുഴകളും പല മാർഗ്ഗങ്ങളിലൂടെപോയി അവസാനം അംഭോനിധിയിലണയുന്നതുപോലെയല്ലായിരുന്നു അവരുടെ സ്ഥിതി. ഭഗവാന്റെ നികടത്തിലേക്കോടിപ്പോയവർക്കു ഭഗവാൻ മുക്തിപ്രദാനം ചെയ്യുന്നതു മറെറാരവസരത്തിലാണ്. എന്നാൽ ഗൃഹത്തിലിരുന്ന ഭക്തോത്തമകൾക്കാകട്ടെ കൈവല്യമപ്പോൾത്തന്നെ കാരുണ്യനിധിയായ ഭഗവാൻ ദാനം ചെയ്തു.

ഗോപികളോടിച്ചെന്നതു കണ്ടിട്ടു കപടമാനുഷനായ ഭഗവാൻ കപടമായിട്ടിങ്ങിനെ പറഞ്ഞു.

"നിങ്ങളെല്ലാവരും ഈ സന്ധ്യാസമയത്തു് ഇങ്ങോട്ടോടി വന്നതെന്തിനാണ്? ഇതെത്രയോ ഭയങ്കരമായ വനമാകുന്നു. ഇതു കാട്ടുജന്തുക്കളെക്കൊണ്ടു പരിപൂർണ്ണമാണ്. അതുകൊണ്ടു വേഗം നിങ്ങളുടെ വേശ്മങ്ങളിലേയ്ക്കുതന്നെ പോകണം.

രഥത്തിൽത്തടിനിമദ്ധ്യേ
കളിയ്ക്കുന്ന മരാളികൾ
അഛനാഴിയിൽപ്പുക്ക
വാഴമെങ്ങിനെ ചൊല്ലുവിൻ

നിങ്ങളെക്കാണാഞ്ഞാൽ നിങ്ങളുടെ ബന്ധുജനങ്ങൾ വ്യസനിക്കില്ലേ? അവരെവിടെയെല്ലാം നിങ്ങളെ അന്വേഷിച്ചു നട്ടംതിരിയും? എന്നെക്കുറിച്ചുള്ള സ്നേഹംകൊണ്ടാണ നിങ്ങളിത്ര ബുദ്ധിമുട്ടി വന്നിരിക്കുന്നതെന്നു് എനിക്കറിയാം. അതിനാലെനി

ക്കു് ഏററവും സന്തോഷമാകയും ചെയ്യും. ഇനി നിങ്ങൾ താമസിക്കാതെ ചെന്നു നിങ്ങളുടെ ഭൎത്താക്കന്മാരേയും കുട്ടികളേയും ശുശ്രൂഷിക്കണം. സ്ത്രീകളുടെ പ്രത്യക്ഷദൈവമാണു ഭൎത്താവെന്നു നിങ്ങളൊരിക്കലും വിസ്മരിക്കാതിരിക്കട്ടെ. എന്റെ കൂടെ നിങ്ങൾ നിരന്തരം കളിച്ചുകൊണ്ടിരിക്കുകയാണെങ്കിൽ നിങ്ങൾക്കിപ്പോഴെന്നിലുള്ള ഭക്തിക്കു ലോപം വന്നേക്കാം. അതിനാലൊട്ടും വിളംബിക്കാതെ നിങ്ങൾ പോകുകതന്നെ വേണം".

ഭഗവാനിങ്ങനെ പറഞ്ഞതു കേട്ടിട്ടു് ആ ഉല്പലവിലോചനമാർ ബാഷ്പവാരിവാൎത്തുകൊണ്ടു സഗൽഗദമിങ്ങനെപറഞ്ഞു.

"ഞങ്ങൾ ഞങ്ങൾക്കുള്ളതു സകലതുമുപേക്ഷിച്ചു ഭഗവാന്റെ ചരണസാരസങ്ങളെ സേവിക്കുവാൻ വന്നിരിക്കുമ്പോൾ നിൎദ്ദയമായിങ്ങിനെ പറയുന്ന ഓരോ വാക്കും ഞങ്ങളുടെ കൎണ്ണരന്ധ്രങ്ങൾക്കു നാരാചങ്ങളാണു്. ഞങ്ങൾക്കു ഭൎത്താക്കന്മാരെവിടേ? ജഗൽപതിയായ ഭഗവാൻതന്നെയാണു ഞങ്ങളുടെ ഭൎത്താവു്. അവിടത്തെ രൂപാമൃതം കണ്ടാൽ മോഹിക്കാത്ത കാമിനികളെവിടെയുണ്ടു?

"കാളിന്ദിതൻപുളിനമുണ്ടിഹവെൺനിലാവും
മേളിച്ചരാത്രികളുമുണ്ടിനിവേണ്ടുവോളം"

എന്നു ഞങ്ങളോടു വാഗ്ദത്തം ചെയ്തതും ജലരേഖയായി ഭവിക്കുന്നതെങ്ങിനേ? ഞങ്ങളോടു പിണങ്ങിപ്പോകുവാൻ മാത്രം പറയാതിരിക്കുവാൻ ഞങ്ങളിലവിടത്തെത്തിരുവുള്ളമുണ്ടാകയില്ലേ?"

ഗോപകാമിനികളാലിപ്രകാരം പ്രാൎത്ഥിതനായ ഭഗവാൻ ചന്ദ്രികാധവളിതവും ശരദോൽഫുല്ലമല്ലികാസുഗന്ധവുമായ കാളിന്ദീതീരത്തിൽ പതിനാറായിരം ഗോപികമാരോടുകൂടി പതിനാറായിരം കൃഷ്ണനായിട്ടു കളിച്ചു.

ജാരാത്മനാനപരമാത്മതയാപ്രബുദ്ധ്യോ
നാൎയ്യോഗതാഃപരമഹംസഗതിംക്ഷണേന

എന്നു ചില ഭക്തന്മാർ പറയുന്നു. അവർ ജാരബുദ്ധിയോടുകൂടിയാണു, പരമാത്മാവെന്ന നിലയിലല്ല, അദ്ദേഹത്തെ പ്രാപിച്ചതെങ്കിലും അവർ ക്ഷണേന പരമഹംസപദവിയെ പ്രാപിച്ചുവത്രേ. അതെങ്ങിനെയാണെന്നു ചിലർ ശങ്കിച്ചേക്കാം. എന്നാൽ

ശങ്കയ്ക്കവകാശമില്ലയെന്നു നമുക്കു തെളിയിക്കാം. ഭഗവാനിപ്പോൾ പതിനാറായിരം കൃഷ്ണന്മാരായിട്ടാണു കളിക്കുന്നതു. അതു ധരിക്കാതെ ഓരോ ഗോപിയും, "കൃഷ്ണനധികം പ്രണമെന്നിലാണു, കൃഷ്ണനധികം പ്രണയമെന്നിലാണ്" എന്നു വിചാരിച്ചു ഗർവ്വിഷ്ഠകളായിത്തീർന്നപ്പോൾ, ഭഗവാൻ അവരുടെ മദ്ധ്യത്തിൽനിന്നും ക്ഷണത്തിൽ തിരോഭൂതനായി. അവരുടെ മദം എങ്ങെന്നില്ലാതെ ഓടിമറഞ്ഞു. ഗർവ്വിതയാകാത്ത രാധയെ മാത്രം ഭഗവാൻ കൂടെക്കൊണ്ടുപോയി. ഉടനേ ഗർവ്വകലനത്തിനാൽ രാധയേയുപേക്ഷിച്ചു. രാധ മററുള്ളവരോടു ചേർന്ന് എല്ലാവരും കൂടി ഭഗവാനെ അന്വേഷിച്ചുതുടങ്ങി. അവരുടെ മദമസ്തമിച്ചപ്പോൾ അവരുടെ കാമം പ്രേമമായും പരിണമിച്ചു. കൃഷ്ണൻ തങ്ങളുടെ "ജാരനല്ല പരമാത്മാവാണ്" എന്നു ഹൃദയത്തിലും തെളിഞ്ഞുകണ്ടു. അവർ തള്ളിത്തിങ്ങിയ ഭക്തിയോടുകൂടി ഭഗവാനെ സ്തുതിയും തുടങ്ങി.

"ശ്രീപതിയാം ഭവാനെങ്ങൾ കുലത്തിൽവ-
ന്നീവണ്ണമുത്ഭവിച്ചീടുകമൂലമായ്
ദേവിയാം ലക്ഷ്മി വിളങ്ങുന്നിതിക്കുലേ
ദേവകൾപോലും സ്തുതിക്കുന്ന ഗോകുലം
ജീവനാകും നിന്നെയന്വേഷണം ചെയ്തു
ദേവികൾ ഞങ്ങൾ ദുഃഖിക്കുന്നു നിന്നുടെ
ദാസികൾ ഞങ്ങൾക്കു കാണുമാറാകണം
പ്രാണനാഥ! പദപത്മങ്ങൾ കല്ലിലും

* * * * * *

കാനനേ മുള്ളിലുമൊക്കെ നടപ്പതും
ഓർക്കുന്നനേരം മനമുരുകുന്നതു
തീർക്കമാറെങ്ങളിൽ കാരുണ്യമേകനീ
ത്വത്സംഗമംകൊണ്ടു ഗർവ്വിതരാം ഞങ്ങൾ
മത്സരാദിപ്രദോഷങ്ങളകന്നിപ്പോൾ
ഉത്സാഹമായ മരണത്തിൽനിന്നുടൻ
ചിത്സ്വരൂപ! പ്രഭോ! രക്ഷണം ചെയ്യണം
പ്രാണൻനശിച്ചുപോകുന്നതിന്മുന്നമേ
പ്രാണാത്മകാ! പ്രാണനാഥ! നമോനമഃ."

എന്നിങ്ങനെ ഗോപികാഗീതം കേട്ടു സന്തുഷ്ടനായ ഭക്തവത്സലൻ മന്ദസ്മിതംചെയ്തുകൊണ്ടു് അവരുടെ മുമ്പിലാവിർഭവിച്ചു. "ജഗത്രയീമോഹന മോഹനാത്മാവായ ഭഗവാനെക്കണ്ടപ്പോളവൎക്കുണ്ടായ ആനന്ദം എങ്ങനെ പറയാം? അവരെന്തെല്ലാം പരുഷവാക്കുകളാണു നിറന്ന മനസ്സോടെ ഭഗവാനോടു പറഞ്ഞതു്? ഭഗവാനവരെ സകൗതുകമിങ്ങനെ സമാധാനിപ്പിച്ചു.

"നിങ്ങൾക്കുള്ളിൽത്തഴച്ച മദം നിമിത്തമാണു ഞാൻ തിരോഭവിച്ചതു്. ഞാൻ നിങ്ങളുടെ കാമിതങ്ങൾ തരുവാൻ സൎവ്വദാ സന്നദ്ധനാകുന്നുവെങ്കിലും ഞാൻ സ്ത്രീജിതനോ ജളനോ അല്ലെന്നു ധരിക്കുക. എന്റെ ഭക്തന്മാരുടെ ദാസനാകുന്നു ഞാൻ. നിങ്ങളുടെ ചിത്തത്തിനു വിശുദ്ധിവന്നപ്പോൾ ഞാനിതാ പ്രത്യക്ഷനാകയും ചെയ്തു. ഇനി നിങ്ങൾക്കൊത്തപോലെ രമിച്ചുകൊള്ളാം."

പിന്നീടു ഭഗവാൻ ഗോപികളോടുകൂടി നടത്തിയ ലീലകൾ അവൎണ്ണനീയങ്ങളാണു്. ഭഗവാന്റെ ലീല കാണുവാൻ ദേവന്മാരും മഹൎഷിമാരുമാകാശത്തിൽ നിരന്നുനിന്നു. ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു. ദേവസുന്ദരിമാർ നൃത്തംതുടങ്ങി. മാമുനിമാർ സ്തുതിക്കയുമായി.

ഭഗവാൻ ശരൽക്കാലം മുഴുവനും ഗോപികളോടുകൂടി ഇപ്രകാരം ലീലചെയ്തുവെന്നാണു പറഞ്ഞിരിക്കുന്നതു്. കാത്യായനീദേവിയുടെ വരപ്രസാദത്താൽ ഗോപികളുടെ അഭിലാഷസിദ്ധി സാധിച്ചതുകൊണ്ടാണു് അന്നേദിവസമെല്ലാവരും കാത്യായനീദേവിയെപ്പൂജിക്കുന്നതും ഉത്സവാദികളായ ആഘോഷങ്ങൾ നടത്തിവരുന്നതും.

ഭഗവാൻ രാസക്രീഡ നടത്തിയതിൽ അനേകമാളുകളനൌചിത്യം കല്പിക്കുന്നുണ്ടു്. അന്നു ഭഗവാനു് അഞ്ചു വയസ്സുമാത്രമേ പ്രായംചെന്നിട്ടുള്ളുവെന്നും രാസക്രീഡയ്ക്കു പതിനാറായിരം ഗോപികളുണ്ടായിരുന്നുവെന്നും, അവർ സമ്മതിക്കുന്നുണ്ടു. ഒരു സാധാരണ ബാലൻ ഇത്രയധികം കാമിനികളെ ഒരേസമയത്തനുരഞ്ജിപ്പിക്കയെന്നതു സംഭാവ്യമാണോ? എ

ന്നാൽ അണ്ഡകോടികളുടെ സൃഷ്ടിസ്ഥിതി ലയകാരണനായ ഭഗവാൻ തൻെറ ഭക്തകളുടെ അഭിലാഷം, അവരുടെ മനസ്സിന്നു യോജിച്ചപോലെ സാധിപ്പിച്ചുവെന്നുള്ളതിലെന്തൊരാശ്ചൎയ്യമാണുള്ളത്? അദ്ദേഹത്തിന്ന് അവിഷയമായിട്ടെന്തെങ്കിലുമുണ്ടോ? സൎവ്വാത്മകനും സൎവ്വാധാരനും നിരാകരനുമായ ഭഗവാൻ ഗോപികളുടെ കൂട്ടത്തിൽപ്പെട്ടു ജാരവൃത്തി തുടരുന്നതാണോ? അങ്ങനെ വിചാരിക്കുന്നതിനേക്കാൾ പരമാബദ്ധമെന്താണുള്ളത്?

"യേ യഥാമാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം"

എന്നാണല്ലോ അദ്ദേഹത്തിൻെറ നിശ്ചയം. അതിനാൽ തൻെറ നിശ്ചയം നിറവേററിയെന്നു മാത്രമേയുള്ളൂ. ഓരോ ഗോപിയോടുംകൂടി വെവ്വേറെ നികുഞ്ജങ്ങളിലദ്ദേഹം ക്രീഡിച്ചിട്ടുമദ്ദേഹത്തിൻെറ ബ്രഹ്മചൎയ്യനിഷ്ഠയ്ക്കു വിഘ്നംവരാഞ്ഞതു കണ്ടിട്ടു ദേവകളും ഋഷികളും വിസ്മയിച്ചുപോയി. ആ പതിനാറായിരം ഗോപികൾ വെറും ഗോപികളുമായിരുന്നില്ല. അവർ, ത്രേതായുഗത്തിൽ ദണ്ഡകാരണ്യത്തിൽ തപസ്സുചെയ്തിരുന്ന മഹൎഷികളായിരുന്നു.

രാവണാദികളെക്കൊന്നു ഭൂഭാരം ശമിപ്പിക്കുവാൻ ഭഗവാൻ ശ്രീരാമനായവതരിച്ച കാലത്തു, സോദരനായ ലക്ഷ്മണനോടും പത്നിയായ സീതാദേവിയോടുംകൂടി, പിതൃവാണിയനുസരിച്ച ദണ്ഡകാരണ്യത്തിൽ ചെന്നുചേൎന്നപ്പോൾ, തൽപ്രദേശവാസികളായിരുന്ന മഹൎഷിമാർ ഭഗവാൻെറ അംഗകാന്തികൊണ്ടു വിമോഹിതരായിച്ചമഞ്ഞു, ഭഗവാനെയാലിംഗനം ചെയ്യാനടുത്തു. അദ്ദേഹമന്നേരമവരെത്തടുക്കുകയും, അവരുടെയാഗ്രഹം, താൻ ദ്വാപരയുഗത്തിൽ ശ്രീകൃഷ്ണനായി ജനിക്കുമ്പോൾ സാധിപ്പിച്ചുകൊടുക്കാമെന്നു സമാധാനിപ്പിക്കയും ചെയ്തു. ആ മഹൎഷിമാരാണിവർ.

ഇതുകൂടാതെ മറെറാരു ഭക്തനിങ്ങനെ പറയുന്നു. ഗോപികളോടുകൂടി കാളിന്ദിതീരത്തിൽ ഭഗവാൻ രാസക്രീഡചെയ്തപ്പോൾ യശോദയുടെ കൃഷ്ണൻ യശോദയുടെ അരികേതന്നെയാ

യിരുന്നു. അദ്ദേഹത്തിന്നു രാത്രിയിലുറക്കംവെരാഞ്ഞിട്ട്, "അമ്മേ! ഒരു കഥ പറയൂ! ഒരു കഥ പറയൂ! എന്നു യശോദയെയലട്ടിക്കൊണ്ടിരുന്നു. അപ്പോഠം യശോദ കുട്ടിയോടു കഥ പറഞ്ഞു തുടങ്ങി. രാമാവതാരം മുതൽ ക്രമത്തിൽ വിസ്തരിച്ചു പറഞ്ഞുകൊടുക്കുമ്പോഠം ശ്രീകൃഷ്ണൻ ശ്രദ്ധയോടെ കേട്ടു മൂളിക്കൊണ്ടിരുന്നു. ദണ്ഡകാരണ്യപ്രവേശം, ഖരവധം, മാരീചമാനിന്റെയാഗമം മുതലായതെല്ലാം കഴിഞ്ഞു, രാവണൻ ഭിക്ഷുരൂപിയായിവന്നു സീതയെയപഹരിച്ചുവെന്നു പറഞ്ഞപ്പോഴെയ്ക്കും, "ലക്ഷ്മണ! വില്ല്! വില്ല്!" എന്നിങ്ങനെ പറഞ്ഞു കുട്ടി ചാടിയെഴുന്നേററുവത്രേ. യശോദയതുകണ്ടു തെല്ലു ഭയപ്പെടുകയുംചെയ്തു.

കാൎത്തികാപൂൎണ്ണിമ രാസക്രീഡയെ സംബന്ധിച്ചാണെന്നു വൈഷ്ണവന്മാർ സിദ്ധാന്തിക്കുന്നതുപോലെ, ശ്രീപരമേശ്വരൻ ത്രിപുരസംഹാരം ചെയ്തത് അന്നാളായതുകൊണ്ടാണ് ആ ദിവസത്തിന്നിത്ര വൈശിഷ്ട്യ എന്നും" ശൈവന്മാരും വാദിക്കുന്നു. അതിനാൽ ത്രിപുരസംഹാരവും സംഗ്രഹിച്ചു പറയാം.

അസുരപ്പെരുമാളായിരുന്ന താരകന്നു വിദ്യുന്മാലി, താരകചക്ഷുസ്സ്, കമലാക്ഷനിങ്ങനെ മൂന്നു പുത്രന്മാരുണ്ടായി. അവർ പഞ്ചാഗ്നി നടുവിൽനിന്നു ബ്രഹ്മാവിനെത്തപസ്സുചെയ്തു പ്രത്യക്ഷനാക്കി വരങ്ങഠം വാങ്ങിയശേഷം മയാസുരനെക്കൊണ്ടു സ്വൎഗ്ഗത്തിൽ സ്വൎണ്ണംകൊണ്ടും ഭൂമിയിൽ വെള്ളികൊണ്ടും രസാതലത്തിലിരിമ്പുകൊണ്ടും മൂന്നു പുരങ്ങഠം തീൎപ്പിച്ച് ഓരോരുത്തരോരോന്നിൽ താമസിച്ചു. അവർ ലോകങ്ങഠം മൂന്നും ജയിച്ചു ദേവകളേയും മഹൎഷിമാരേയും ബ്രാഹ്മണരേയും മററും പലവിധത്തിലുമുപദ്രവിച്ചുതുടങ്ങി. അതിനാൽ പൊറുതികെട്ടു ദേവകളും മററുംകൂടി ബ്രഹ്മാവിന്റെ അരികത്തു ചെന്ന് ആവലാതി പറഞ്ഞു. ബ്രഹ്മാവാദികഠം കൈലാസത്തിൽ ചെന്നു ശ്രീപരമേശ്വരനോടു "സങ്കടംതീൎത്തു രക്ഷിക്കേണം" എന്നപേക്ഷിച്ചപ്പോഠം, അസുരരെ വധിക്കുവാൻതക്ക സാമഗ്രികളൊന്നും തന്റെ കയ്യിലില്ലെന്നു ഭഗവാൻ പറഞ്ഞു. അതു കേട്ടു ദേവകഠം ഭഗവാനോട്,

"കനകമാമലവളച്ചുവില്ലാക്കി
കുലഞ്ഞാണിന്നു പെരുത്ത വാസുകി,
ശരമാകുന്നുളപരൻ നാരായണൻ,
മറകൾനാലുണ്ടു കുതിരകൾക്കിപ്പോൾ,
രവിശശികൾ തേരുരുളുകളാകാ_
മവനിതേർത്തട്ടു ചതുർമ്മുഖൻ സൂതൻ."

എന്നു പറഞ്ഞപ്പോൾ ഭഗവാനതെല്ലാം സജ്ജമാക്കിപ്പുറപ്പെടുകയുംചെയ്തു. ദുഷ്ടരന്മാരായ ത്രിപുരന്മാരോടിപ്രകാരം ഭഗവാനെതിർത്തിട്ടും അവരെക്കൊല്ലുവാൻ വളരെ പ്രയാസമായി. മയൻെറ മന്ത്രശക്തികൊണ്ടു് അയാൾ ഒരു കിണറുണ്ടാക്കി. യുദ്ധത്തിൽ മരിക്കുന്ന അസുരന്മാരുടെ ശവങ്ങൾ ആ കിണററിലിട്ടാൽ അവർ വീണ്ടും സജീവരായി വന്നിരുന്നു. ഇങ്ങനെ നെറികെട്ടപ്പോൾ മഹാവിഷ്ണു ഒരു പശുവായിച്ചെന്നു് ആ കിണററിലെ വെള്ളം മുഴുവൻ കുടിച്ചുവററിച്ചു. പിന്നെ അസുരന്മാർക്കു വീണ്ടും ജീവിക്കുവാൻ നിവൃത്തിയില്ലാതെവന്നു. അതിനാൽ ശ്രീപരമേശ്വരൻ അവരെ നിഗ്രഹിക്കുകയും തൻെറ ഫാലവിലോചനാഗ്നിയിൽ പുരത്രയങ്ങൾ ഭസ്മീകരിക്കുകയും ചെയ്തു. ഈ കൃത്യം നടന്നതുമൂലം കാർത്തികാപൌർണ്ണമി ത്രിപുരസംഹാരമുദ്ദേശിച്ചു തുടങ്ങിവന്നുവെങ്കിലും ശ്രീകൃഷ്ണഭഗവാൻെറ രാസക്രീഡയ്ക്കുശേഷം, അതിനെ അവലംബിക്കുവാൻ തുടങ്ങി.

ത്രിപുരന്മാരെക്കൊല്ലുവാൻ ശ്രീപരമേശ്വരന്നു സാധിക്കാതെ വന്നതിനാൽ ഭഗവാൻ ശരൽക്കാലത്തിലെ നവരാത്രിവ്രതമനുഷ്ഠിക്കയും ദേവി പ്രത്യക്ഷയായി വരംകൊടുക്കയും ചെയ്തതുകൊണ്ടാണു 'കാത്യായനീദേവിയെ' വിശേഷിച്ചും ത്രിപുരസംഹാരദിനമായ അന്നാൾ പൂജിക്കുന്നതെന്നും പക്ഷാന്തരമുണ്ടു്.

കാർത്തികാപൌർണ്ണമി വൈഷ്ണവന്മാർക്കും ശൈവന്മാർക്കും ഒരുപോലെ പ്രധാനമാണു്. അന്നാൾ സ്ത്രീകൾ നോൽമ്പുനോല്ക്കുകയും മററും പതിവുണ്ടെന്നുള്ളതു നമുക്കുതന്നെ അനുഭവമാ

(നവരാത്രിപൂജ വേറൊരിടത്തു ഈ പുസ്തകത്തിൽതന്നെ കൊടുത്തിട്ടുള്ളതു നോക്കുക)

ണല്ലോ. കാൎത്തികനാരം വീടുകളിൽ ദീപങ്ങരം നിരക്കേ കൊളുത്തി വെയ്ക്കുകയും പലവിധ മധുരപലഹാരങ്ങരം കാത്യായനി ദേവിയ്ക്കു നിവേദിയ്ക്കുകയും ചെയ്യുന്നു. ഇക്കാലങ്ങളിൽ നമ്മുടെ ഇടയിൽ കാൎത്തികാപൌൎണ്ണമി ക്ഷേമമായി കൊണ്ടാടിവരുന്നതു സ്തുത്യൎഹംതന്നെ.

---

## 9. ഷഷ്ഠിവ്രതം.

താരകാദികളുടെ പീഡയാൽ വലഞ്ഞിരുന്ന അമരന്മാരുടെ രക്ഷണത്തിന്നായി ജഗൽപിതാക്കളുടെ തനയനായി അവതരിച്ച സുബ്രഹ്മണ്യസ്വാമി ബാലനായി കളിച്ചു നടക്കുന്ന കാലത്തു് ഒരു ദിവസം വിഹായസ്സിൽക്കൂടെ ഹംസാരൂഢനായിപ്പോയിരുന്ന ബ്രഹ്മാവിനെക്കണ്ടിട്ടു് അദ്ദേഹം തടഞ്ഞുനിൎത്തി. അപ്പോരം ബ്രഹ്മാവു്—

"കുട്ടികരംക്കു് എപ്പോഴും കളിയ്ക്കാനുള്ളു. ഞാൻ പോകട്ടെ. എനിക്കു തിടുക്കമുണ്ടു്" എന്നു പറഞ്ഞു.

സുബ്രഹ്മണ്യൻ— "അങ്ങയിൽനിന്നാണു വേദങ്ങളുത്ഭവിച്ചതു് എന്നു ഞാൻ കേട്ടിട്ടുണ്ടു്. അതുകൊണ്ടു പ്രണവത്തിൻെറ അൎത്ഥം എന്തെന്നു് എനിക്കു പറഞ്ഞുതരണം. എന്നാൽ ഞാൻ അങ്ങയെ വിട്ടയയ്ക്കാം", എന്നു പറഞ്ഞു.

ബ്രഹ്മാ— "ഓഹോ വെറും ബാലനായ നിനക്കുണ്ടോ പ്രണവത്തിൻെറ അൎത്ഥം മനസ്സിലാകുന്നു? സിദ്ധന്മാരായ യോഗിശ്രേഷ്ഠന്മാർ അനേകം യുഗങ്ങരം പണിപ്പെട്ടിട്ടും അതിൻെറ താല്പൎയ്യം ഗ്രഹിയ്ക്കുവാൻ സാധിച്ചിട്ടില്ല. കളിയ്ക്കാതെ മാറിനില്ക്കു! ഞാൻ പോകട്ടെ."

സുബ്ര— "എന്നാലും എനിക്കു പറഞ്ഞുതന്നേ കഴിയൂ."

ബ്രഹ്മാ— "നീ വേണ്ടാത്തതിൽ ചെന്നു തലയിട്ടിട്ടാവശ്യമില്ല. നിൻെറ ധിക്കാരം കുറെ കടന്നുപോകുന്നു. നിനക്കെന്നെക്കുറിച്ചു തെല്ലും ബഹുമാനമില്ലല്ലോ. ഞാൻ സൃഷ്ടികൎത്താവാണെന്നു് ഓൎമ്മയിരിക്കട്ടെ. ഞാൻ പരബ്രഹ്മമാണെന്നുതന്നെ

പറയാം. എനിയ്ക്കറിയാത്തതു യാതൊന്നുംതന്നെയില്ല. ത്രിലോകേശനാണെന്നു നടിക്കുന്നതിൻെറ അച്ഛൻെറ ഉത്ഭവം തന്നെ എന്നിൽനിന്നാണു്. നിഷ്കളവും നിരഞ്ജനവുമായ പ്രണവത്തിൻെറ അൎത്ഥം പരബ്രഹ്മമെന്നാകുന്നു. ആ പ്രണവം തന്നെയാണു് ഈ ഞാൻ. എല്ലാ വേദങ്ങളും എന്നിൽനിന്നാണുളവായതു്. ഈ കാണുന്ന സ്ഥാവരജംഗമങ്ങൾ സൃഷ്ടിച്ചവനും ഞാൻതന്നെ. നിന്നേയും ഞാനാണു സൃഷ്ടിച്ചതു്. അതിനാൽ നിൻെറ അഹങ്കാരമൊന്നും എന്നോടെടുക്കേണ്ട."

ബ്രഹ്മാവിൻെറ വാക്കുകൾ കേട്ടപ്പോൾ ബാലസുബ്രഹ്മണ്യനു കോപമുജ്ജ്വലിച്ചു. അദ്ദേഹം ബ്രഹ്മാവിനെ കടന്നുപിടിച്ചു ബന്ധിച്ചുകൊണ്ടു പറഞ്ഞു.

"ശരി, അങ്ങയാണെല്ലാററിൻേറയും നാഥനെന്നും മററും ഘോഷിച്ചില്ലേ ? അങ്ങയത്രമാത്രം ശക്തിമാനാണെങ്കിൽ അതിപ്പോൾ തെളിയിക്കണം. ഞാൻ കെട്ടിയിരിക്കുന്ന ഈ കെട്ടൊന്നഴിയ്ക്കു; കാണട്ടെ."

സുബ്രഹ്മണ്യൻെറ ബന്ധനം വിടുത്തുവാൻ ബ്രഹ്മാവു പല കൌശലങ്ങളും പ്രയോഗിച്ചിട്ടും ഫലിച്ചില്ല. ഒടുവിൽ അദ്ദേഹം അന്ധകാരമയമായ ഒരു ഗുഹയിലായി എന്നു പറഞ്ഞാൽ പോരെ.

സുബ്രഹ്മണ്യൻ ബ്രഹ്മാവിനെ ബന്ധിച്ചു ഗുഹയ്ക്കുള്ളിലിട്ടതു കണ്ടിട്ടു ദേവകളും പരിഭ്രമിച്ചു. അനന്തരമെന്തുവേണ്ടുവെന്നറിയാതെ അവർ സനകാദികളെ വിളിച്ചു സുബ്രഹ്മണ്യൻെറ അരികത്തേയ്ക്കയച്ചു. അവർ ചെന്നു സുബ്രഹ്മണ്യനോടു നല്ല വാക്കുകൾ പറഞ്ഞുനോക്കി. പക്ഷേ അതുകൊണ്ടും പ്രയോജനമുണ്ടായില്ല. അവർ ഭീഷണിപ്പെടുത്തിനോക്കി. എന്നിട്ടും അവരുടെ ശ്രമം വിഫലമായതേയുള്ളു. സ്വാമിയിങ്ങിനെയാണവരോടു മറുപടി പറഞ്ഞതു്: "നിങ്ങളുടെ അച്ഛനെ ഞാൻ ബന്ധനത്തിലാക്കിയിരിക്കുന്നതുകൊണ്ടു നിങ്ങൾക്കു സങ്കടത്തിന്നവകാശമുണ്ടു്. ഞാൻ എളുപ്പത്തിൽ അദ്ദേഹത്തെ അഴിച്ചുവിടു

മെന്നും അദ്ദേഹത്തെ സാഷ്ടാംഗം പ്രണമിക്കുമെന്നും നിങ്ങൾ വിചാരിക്കേണ്ട. എന്റെ അച്ഛനേയും എന്നേയും അദ്ദേഹം നിന്ദിച്ചതിന്റെ ഫലം തെല്ലനുഭവിച്ചേ ഞാൻ പറഞ്ഞയയ്ക്കൂ. അതിനാലിനി നിങ്ങളൊരക്ഷരം പറയാതെ ക്ഷണം തിരിക്കണം." എന്നു തന്റെ വേത്രയഷ്ടിയിളക്കി.

സനകാദികൾ അവിടെനിന്നും പാഞ്ഞുപോയി ദേവകളോടുണ്ടായ സംഭവമറിയിച്ചു. ദേവകൾ ഒന്നുകൂടി ഭയവിഹ്വലന്മാരായി. എന്താണു പ്രവർത്തിക്കേണ്ടതെന്ന് അവർക്കു രൂപമുണ്ടായില്ല. ബ്രഹ്മാവു ബന്ധനസ്ഥനായശേഷം സൃഷ്ടികാര്യത്തിൽ വീഴ്ച വരുന്നതായി കണ്ടു ബാലസുബ്രഹ്മണ്യൻ തന്നെ സൃഷ്ടിക്കാനായൊരുങ്ങി. ബ്രഹ്മാവിന്റെ സൃഷ്ടിക്ക് ഒരു നിയമവുമില്ലെന്നാണദ്ദേഹത്തിനു തോന്നിയത്. ബ്രഹ്മാവു ചെയ്യുപോലെ മായാസമുദ്രത്തിൽ മുങ്ങി വലഞ്ഞു കൃതാന്തപുരിയെ പ്രവേശിക്കുന്ന മനുഷ്യരേയോ സിംഹവ്യാഘ്രാദി ദുഷ്ടമൃഗങ്ങളേയോ കൃമികീടാദി ജന്തുക്കളേയോ അദ്ദേഹം സൃഷ്ടിച്ചില്ല. സാത്വികന്മാരും സദാ പരമാത്മചിന്തയോടുകൂടിയവരുമായ മനുഷ്യരെ മാത്രമേ അദ്ദേഹം സൃഷ്ടിച്ചുള്ളു. ഇങ്ങിനെയായപ്പോൾ ലോകത്തിൽ രാഗദ്വേഷാദികൾ കുറഞ്ഞുതുടങ്ങി. അധർമ്മം കാട്ടു കയറുവാനുള്ള ഒരുക്കമായി. പിതൃപതിക്കും കിങ്കരന്മാക്കും ജോലി ചുരുങ്ങിവന്നു. മനുഷ്യർക്കു മരണവുമില്ലെന്നായി. കാലം കൃതയുഗമായോ എന്നു ദേവകളും മുനികളും വിചാരിച്ചു. അതിനാൽ പ്രപഞ്ചരംഗത്തിൽ മർത്ത്യന്മാരായ നടന്മാരെക്കൊണ്ടു ജീവിതനാടകം സ്വേച്ഛപോലെ അഭിനയിപ്പിക്കുവാൻ മായാദേവിക്കു സാധിക്കാതെ വലയുന്നതു കണ്ടു നാരദൻ കൈലാസത്തിലേയ്ക്കു ചെന്നു. നാരദന്റെ വീണാഗാനം കേട്ടു സന്തുഷ്ടനായ പരമേശ്വരൻ അദ്ദേഹത്തെ ആദരിച്ചിരുത്തി കുശലപ്രശ്നം ചെയ്തശേഷം ലോകവാർത്തയെന്തെന്നും ചോദിച്ചു. ഭഗവാന്റെ കടാക്ഷത്താൽ ലോകത്തിൽ സകല ജീവികൾക്കും ഇപ്പോൾ പരമാനന്ദമാണെന്നും, അതു ബാലസുബ്രഹ്മണ്യന്റെ ശക്തികൊണ്ടാണെന്നുമറിയിച്ചു. അതെങ്ങിനെയാണെ

ന്നു ഭഗവാൻ ചോദിച്ചപ്പോഠം നാരദൻ ബ്രഹ്മാവിൻെറ ബന്ധനം മുതലായതെല്ലാം വിസ്തരിച്ചു ഭഗവാനോടു പറഞ്ഞു. ഭഗവാൻ ജ്ഞാനദൃഷ്ടികൊണ്ടു സവ്വവും കണ്ടറിഞ്ഞശേഷം ബാലസുബ്രഹ്മണ്യനെ കൂട്ടിക്കൊണ്ടു ചെല്ലുവാൻ നാരദനെത്തന്നെ അയച്ചു.

നാരദമഹഷി ചെല്ലുന്നതു കണ്ടപ്പോഠം സുബ്രഹ്മണ്യസ്വാമിക്കു കായ്യം മനസ്സിലായി. അദ്ദേഹം യാതൊന്നുമറിയാത്ത ഭാവത്തിൽ നാരദനെ കൂട്ടിക്കൊണ്ടുപോയി അഘ്യപാദ്യാദികഠം നൽകി പൂജ കഴിച്ചു. നാരദൻ സ്വാമിയോടു് അച്ഛൻെറ കല്പനയുമറിയിച്ചു. അപ്പോഠം സ്വാമിയിങ്ങിനെയാണു പറഞ്ഞതു്.

"അച്ഛനു് എന്നെക്കാണേണമെന്നുമാത്രമേ ഇച്ഛയുള്ളുവെങ്കിൽ ഞാനിതാ വന്നേയ്ക്കാം. അതല്ല, ബ്രഹ്മാവിനെ വിടുവിക്കേണമെന്നു വിചാരിക്കുകയാണെങ്കിൽ അച്ഛൻ അക്കായ്യത്തിലേപ്പെടേണ്ട."

നാരദനതു കേട്ടു വീണ്ടും ഭഗവാൻെറ അടുക്കലേയ്ക്കു തിരിച്ചു. അദ്ദേഹം തനിയേ ചെല്ലുന്നതു ഭഗവാൻ കണ്ടപ്പോഠം താൻ ചെല്ലാതെ കായ്യം നടക്കുകയില്ലെന്നു വിചാരിച്ചു നാരദനേയും കൂട്ടി പുറപ്പെട്ടു. ഇന്നത്തെ തിരുപ്പതിമലയിലിരുന്നുകൊണ്ടാണത്രെ സ്വാമിയന്നു സൃഷ്ടി മുതലായതു നടത്തിയിരുന്നതു്.

ശ്രീപരമേശ്വരൻ ചെല്ലുന്നതു കണ്ടു സ്വാമി ഓടിച്ചെന്നു നമസ്കരിച്ചു. അപ്പോഠം ഭഗവാൻ,

"ഉണ്ണി! എന്തു സാഹസമാണു പ്രവത്തിക്കുന്നതു്? വൃദ്ധന്മാരായ ഗുരുജനങ്ങളെ ഇങ്ങിനെ കഷ്ടപ്പെടുത്തുകയോ? എവിടെയാണു ബ്രഹ്മാവു്? അദ്ദേഹത്തെ വിമുക്തനാക്കി ഉണ്ണി ക്ഷമായാചനം ചെയ്യണം."

സുബ്ര— "അച്ഛൻെറ കല്പന ലംഘിക്കുവാൻ ഇന്നാരുംതന്നെയില്ല. അതുപോലെ ചെയ്യാൻ ഞാൻ സന്നദ്ധനുമാണു്. എനിക്കു ബ്രഹ്മാവിൻെറ അഹംഭാവം ഒന്നു ശമിപ്പിക്കേണമെന്നുമാത്രമേ വിചാരമുണ്ടായിരുന്നുള്ളു. ഞാൻ പ്രണവത്തി

ൻെറ അൎത്ഥമെന്താണെന്നദ്ദേഹത്തോടു ചോദിച്ചപ്പോൾ, അദ്ദേഹം അച്ഛനെ നിന്ദിച്ചുകൊണ്ടാണ് ഉത്തരം പറഞ്ഞതു്. അദ്ദേഹത്തിൽനിന്നാണത്രേ അച്ഛൻെറ ജനനം. പ്രണവും വേദവും എന്നുവേണ്ട സൎവ്വവും അദ്ദേഹമാണെന്നും പറഞ്ഞു. എന്നാൽ അദ്ദേഹത്തെ ഒന്നു പഠിപ്പിക്കേണമെന്നു വിചാരിച്ചിങ്ങിനെ ചെയ്യതാണ്."

ഭഗവാൻ—"ആകട്ടെ, ഉണ്ണിയദ്ദേഹത്തെ കൂട്ടിക്കൊണ്ടു വരു. ഉണ്ണിയ്ക്കു പരമാൎത്ഥം മുഴുവൻ മനസ്സിലായിട്ടില്ലെന്നാണു തോന്നുന്നതു്. ബ്രഹ്മാവിനെ സൃഷ്ടിയ്ക്കും, വിഷ്ണുവിനെ രക്ഷക്കും, രുദ്രനെ സംഹാരത്തിന്നും ഞാൻ തന്നെയാണ് ഏൎപ്പെടുത്തിയിരിക്കുന്നതു്. അതിനാൽ ബ്രഹ്മാവിനെ ഉണ്ണി ബന്ധിച്ചാൽ എൻെറ ശാസന അനുസരിക്കയാണ്. സനകാദികൾ ഉണ്ണിയുടെ അരികത്തു വന്നുപദേശിച്ചപ്പോൾ അവരെ ഉണ്ണി നിന്ദിച്ചയച്ചതും ഭംഗിയായില്ല."

ഭഗവാൻ പറഞ്ഞപ്പോൾ സുബ്രഹ്മണ്യസ്വാമി ബ്രഹ്മാവിനെ വിമുക്തനാക്കിക്കൊണ്ടുവന്നു. ഭഗവാൻ അദ്ദേഹത്തെ ആലിംഗനം ചെയ്തു സമാധാനപ്പെടുത്തി. സുബ്രഹ്മണ്യസ്വാമിയെക്കൊണ്ടു ക്ഷമായാചനവും ചെയ്യിപ്പിച്ചു.

ബ്രഹ്മാവുപോയ ശേഷം സുബ്രഹ്മണ്യസ്വാമിയുടെ ഹൃദയത്തിൽ ഒരസ്വാസ്ഥ്യം തോന്നി. അതിനാൽ അദ്ദേഹം ശ്രീപരമേശ്വരനോടു ഇങ്ങിനെ പറഞ്ഞു.

"ബ്രഹ്മാവിനെ ബന്ധിച്ചതു വലിയ തെററായിയെന്ന് എനിയ്ക്കു തോന്നുന്നുണ്ടു്. അദ്ദേഹം അച്ഛൻെറ ആജ്ഞാകരനാണെന്നു ഞാനോൎക്കാഞ്ഞതു് എൻെറ ബുദ്ധിഹീനത തന്നെയാണ്. അതുകൊണ്ടു ഞാൻ സജ്ജനനിന്ദ്യനായിത്തീരാതിരിക്കുവാൻ അച്ഛൻ എന്നെ തക്കതായി ശിക്ഷിക്കേണമെന്നു ഞാനപേക്ഷിക്കുന്നു."

ഇങ്ങിനെ സുബ്രഹ്മണ്യസ്വാമി പറഞ്ഞപ്പോൾ കരുണാപയോധിയായ ഭഗവാൻ അത്യന്തം തുഷ്ടി പൂണ്ടു. അദ്ദേഹം സ്വാമിയെ മടിയിലിരുത്തി ശിരസ്സിൽ ചുംബിച്ചു സമാധാനി

പ്പിച്ചു. സ്വാമിക്കു തക്കതായ ഒരു ശിക്ഷ വിധിക്കുവാൻ ഭഗവാൻ തന്നെ നല്ല ധൈൎയ്യമുണ്ടായില്ല. ലോകാനുഗ്രഹാൎത്ഥം പരമന്നതായ പ്രായശ്ചിത്തം സ്വാമി തന്നെ നിശ്ചയിച്ച് അതുപോലെ പ്രവൎത്തിക്കുന്നതാണു നല്ലതെന്നു ഭഗവാൻ ചൂമതലയങ്ങോട്ടുതന്നെ ഏല്പിച്ചു.

ചരാചരകൎത്താവായ ബാലസുബ്രഹ്മണ്യൻ ലോകഹിതത്തിന്നായി സൎവ്വതോ ഭദ്രമായ തന്റെ സുന്ദരശരീരത്തെ യോഗമനസ്സരോരുഹപേടകത്തിൽ സൂക്ഷിച്ചു വെച്ചിട്ടു, സ്വേച്ഛോപാത്തമായ ഭയങ്കരസൎപ്പാകാരത്തോടുകൂടി സൎവ്വ ദിക്കിലും കാടിക്കളിച്ചു തുടങ്ങി. പാപപരിഹാരത്തിന്നെന്നപോലെ ത്രൈലോക്യനാഥനിങ്ങിനെ നടക്കുന്ന കാലത്തു, ലോകജനനിയായ പാൎവ്വതീദേവി പുത്രന്റെ ദുൎദ്ദശ കേട്ടു ക്ലേശപരിഭൂതയായി.

"ഞാനതി ഭാഗ്യഹീനയായല്ലോ മമ കൎമ്മം
ഞാനിനി ജീവിച്ചിരിക്കുന്നതു മെന്തിനായി.
പുത്രനൊന്നുണ്ടായെന്റെ കണ്ണുകൾ കുളൎപ്പിപ്പാ-
നെത്ര ഞാൻ നോൽമ്പു നോററു കഷ്ടപ്പാടെത്ര ചെയ്തു
ആരാലും വന്ദ്യനായിട്ടൊട്ടുവിളൊരു പുത്ര
നുണ്ടായാനവ്വണ്ണമേവമബദ്ധം പിണഞ്ഞല്ലോ.
എന്തിനിച്ചെയ്യേണ്ടു ഞാനെവിടെത്തിരയേണ്ടു
ചിന്തിതം തവയെന്തോ ശ്രീലോകപ്പെരുമാളേ!"

ദേവിയിപ്രകാരം വളരെ നാൾ ദുഃഖത്തോടെ കഴിച്ചുകൂട്ടി. പുത്രനെക്കണ്ടെത്തുവാനും പുത്രന്റെ വൈരൂപ്യം നീങ്ങുവാനുമുള്ള വഴി പിന്നേയും അറിയാതെ കുഴങ്ങി. ഇനി ഈശ്വരഭജനം തന്നെ നല്ലതെന്നു തീൎച്ചയാക്കി, സോമവാരം, പ്രദോഷം, തിരുവാതിര, ശിവരാത്രി തുടങ്ങിയ വിശേഷ ദിവസങ്ങളിൽ ഉപവസിക്കുകയും ഭഗവദ്ധ്യാനം കൊണ്ടു തന്നെ ആ ദിവസം കഴിച്ചു പിറേറന്നു അബ്രാഹ്മണൎക്കു കാലു കഴുകിച്ചൂട്ടു കഴിച്ചശേഷം ഭക്ഷിക്കയും ചെയ്തു വന്നു പുത്രാന്വേഷണത്തിന്നായി തന്റെ വിശ്വസ്തന്മാരായ ഭൃത്യന്മാരെ നാലു ദിക്കുകളിലേക്കും അയച്ചു. എവിടേയും സ്വാമിയെക്കണ്ടവരുണ്ടായിരുന്നില്ല. ദേവിയുടെ ഭജന

മുതലായവ നാൾതോറം കൂടിക്കൂടി വന്നു. ഇങ്ങിനെ ദേവി കിടന്നു കഴങ്ങുന്നതു കണ്ടിട്ടു ഭഗവാൻ ദേവിയെ വിളിച്ചിങ്ങിനെ ഉപദേശിച്ചു.

"ഓരോരോ വ്രതമാചരിച്ചു വെറുതേ
തേടുന്നതെന്തിന്നുമാ-
ലാരംഭിക്കുക പാർവ്വതാധിപസുതേ!
നീ ശുക്ലഷഷ്ഠീവ്രതം
നന്നായ് നിൻ മകനെബ്ഭജിക്കുക വനാ-
ണാ'ത്താരകബ്രഹ്മ' മീ
നീ ചെയ്യം വ്രതമേകമേ സകലവും
മന്നിങ്കലും വിണ്ണിലും."

ഭഗവാൻെറ ഉപദേശമനുസരിച്ചു ഭഗവതി ഷഷ്ഠീവ്രതമാരംഭിച്ചു. ധനുമാസത്തിൽ ശുക്ലപഞ്ചമി നാൾ ഒരിക്കൽ മാത്രം ഭക്ഷിച്ച് അന്നു രാത്രി വെറും നിലത്തു കിടന്നു പിറേറന്നാൾ പ്രഭാതത്തിലെഴുന്നേററു സ്നാനാദികൾ കഴിഞ്ഞു. വേദോക്തപ്രകാരം സുബ്രഹ്മണ്യനെ പൂജിച്ചു പാരണ കഴിച്ചു. ഒന്നാമത്തെ വർഷത്തിൽ വ്രതദിവസം നാഴിയരിയും നാഴി പാലുംകൂടി പാകം ചെയ്തു പായസമാണു പാരണ കഴിച്ചതു്. രണ്ടാമത്തെ വത്സരത്തിൽ നാഴിയരിയും മൂന്നു പലം ശക്കരയും കൊണ്ടുള്ള പായസം പാരണയായി കഴിച്ചു. മൂന്നാമത്തെ കൊല്ലം നാഴിയരി കൊണ്ടുള്ള നിവേദ്യം മാത്രമേ ഭക്ഷിക്കയുണ്ടായുള്ളൂ. അതു നാലാം കൊല്ലത്തിലേയ്ക്കു നാഴിയരികൊണ്ട് ഒറപ്പമായി. അഞ്ചാം കൊല്ലത്തിൽ നാഴി പയറും മൂന്നു പലം ശക്കരയുംകൂടിയ മുൽഗമോദകം ഭക്ഷിച്ചു. ആറാം കൊല്ലത്തിൽ നാഴി പശുവിൻ പാൽ മാത്രം പാനം ചെയ്തു. ഏഴാം കൊല്ലത്തിൽ ആ സ്ഥാനത്തു് ഒരു ഇളന്നീരായി. എട്ടാം കൊല്ലത്തിൽ ഉഴക്കു പാനകം മാത്രം പാനം ചെയ്തു. ഒമ്പതാം വർഷത്തിൽ ഏഴു മണി കുരുമുളകു നിവേദിച്ചു ഭക്ഷിച്ചു. ഇങ്ങിനെയായിരുന്നു ദേവിയുടെ പാരണക്രമം. ഈ മാതിരി ന്തറെറട്ടു ഷഷ്ഠി നോററു. ന്തറെറട്ടാമത്തെ ഷഷ്ഠി ദിവസം ആണ്ടികളേയും ഏവരെ ബ്രാഹ്മണരേയും ക്ഷണിച്ചു വരുത്തി കേമമായി കാലുകഴുകിച്ചൂട്ടിയ ശേഷം ബ്രാഹ്മണർക്കു ദക്ഷിണയും ചെയ്തു.

വ്രതമവസാനിച്ച ദിവസം സഹ്യാദ്രിയുടെ സാനുവിലുള്ള ഒരു ഘോരവനത്തിൽ ഒരു വാത്മീകത്തിന്റെ മീതെ ദപ്പോൽകടനായ പുത്രനെ സപ്പാകൃതിയിൽ ദേവി കണ്ടു. ഭക്തന്മാരുടെ കല്പതരുവും ദുഷ്ടന്മാരുടെ ദണ്ഡധരനുമായ സുബ്രഹ്മണ്യ ഭഗവാൻ സ്വപുത്രനാണെങ്കിലും, ദേവി സ്തോത്രങ്ങളാൽ സ്തുതിച്ചു. ദേവി പ്രസ്നുതസ്തനിയായിത്തീൎന്നു. അമ്മയ്ക്കു തന്റെ മേലുള്ള സ്നേഹാതിശയം കണ്ടപ്പോൾ സുബ്രഹ്മണ്യസ്വാമി തന്റെ പിതാവായ ശ്രീപരമേശ്വരനെ ധ്യാനിച്ചു. ഉടനെ ഭഗവാൻ ത്രയത്രിംശൽ കോടി ദേവകളോടും ബ്രഹ്മാവിനോടും വിഷ്ണുവിനോടും കൂടി അവിടെ പ്രത്യക്ഷനായി. ഭഗവാൻ കമലാപതി തന്റെ പാണിപങ്കജംകൊണ്ടു് ആ സപ്പവരന്റെ ഫാലത്തിൽ സ്പൎശിച്ചു. ആ മാത്രയിൽ സപ്പം ബാലസുബ്രഹ്മണ്യനായിത്തീരുകയും ചെയ്തു. വിഷ്ണു സുബ്രഹ്മണ്യനെയെടുത്താലിംഗനം ചെയ്തു ചുംബിച്ചു, പാൎവ്വതിദേവിയുടെ കയ്യിൽ കൊടുക്കയും ചെയ്തു. ശ്രീപരമേശ്വരൻ ദേവന്മാരേയും മഹാവിഷ്ണുവിനേയും മററും യാത്രയാക്കിയശേഷം ദേവിയോടും പുത്രനോടുംകൂടി കൈലാസം പ്രാപിക്കുകയും ചെയ്തു. പാൎവ്വതിദേവി അനുഷ്ഠിച്ചതുപോലെ ഈ വ്രതമനുഷ്ഠിക്കുന്നവരുടെ മുമ്പിൽ താൻ പ്രത്യക്ഷനായി അവരുടെ അനുഗ്രഹങ്ങളെല്ലാം സാധിപ്പിക്കുമെന്നു സുബ്രഹ്മണ്യസ്വാമി അന്നു പറകയുണ്ടായി. അന്നു മുതലാണു ഷഷ്ഠിവ്രതം പ്രചാരമായതു്. സ്വാമി പുററിൽനിന്നു വന്ന സ്ഥലത്തിന്നു വാത്മീകക്ഷേത്രമെന്നു പേരായിത്തീൎന്നു. ആ ക്ഷേത്രത്തിലെ പ്രസാദം പുററാണെന്നു കേൾക്കുന്നുണ്ടു്. അതു് ഏതു വിഷബാധയ്ക്കും സിദ്ധൌഷധമാണെന്നു ഭക്തന്മാർ പറയുന്നുണ്ടു്.

ഇപ്പറഞ്ഞതു കൂടാതെ ഷഷ്ഠിവ്രതാനുഷ്ഠാനത്തിന്നുള്ള കാരവും നിയമങ്ങളും വേറേയും കാണുന്നുണ്ടു. ഒരേ വ്രതം സംബന്ധിച്ചുതന്നെ പല കാരണങ്ങളും പലക്രമങ്ങളും കേൾക്കുമ്പോൾ പലൎക്കും സന്ദേഹത്തിന്നു് ഇടയായേക്കാം. എങ്കിലും പൂൎവ്വകാലങ്ങളിൽ ആചാൎയ്യവൎയ്യന്മാരുടെ ഉപദേശാനുസൃതം ആചരിച്ചു വന്നിരുന്നതു് ഒരിക്കലും അവഗണനീയമായിരിക്കയില്ലെ

ന്നു നമുക്കു വിശ്വസിക്കാം. ഓരോ സന്ദർഭത്തിൽ ഓരോ കാരണംകൊണ്ടു് ഈശ്വരപ്രസാദം ഭക്തന്മാക്കു ലഭിച്ചിരിക്കുന്നതിനാലാണല്ലോ നാമിന്നും അവ അനുഷ്ഠിച്ചുവരുന്നതു്. സൽകർമ്മത്തിന്നു നാശമില്ലെന്നതു നിസ്സംദേഹമാണ്. അതിനാൽ ജനസാമാന്യത്തിൻെറ ശ്രദ്ധയ്ക്കു് ഇതിനെ അധികരിച്ച് ഒരു കാരണവുംകൂടി വിഷയമാക്കേണമെന്നു വിചാരിക്കുന്നു.

താരകൻെറ ഭ്രാതാവായ ശൂരപത്മാവു ദേവകളെ കണക്കിലധികം പീഡിപ്പിച്ചു തുടങ്ങി. അവനാന്ന വരശക്തിയാൽ മഹാവിഷ്ണുവിന്നും അവനെ ഹനിക്കുവാൻ സാധിക്കാതെ വന്നു. അതുനിമിത്തം ബ്രഹ്മാവിഷ്ണുമഹേന്ദ്രാദികൾ കൈലാസത്തിൽ ചെന്നു് അവരുടെ അവശതകൾ ശ്രീപരമേശ്വരനോടുണത്തിച്ചു, ശൂരപത്മാവിൻെറ വധത്തിന്നായി ബാലസുബ്രഹ്മണ്യനെ അയച്ചു കൊടുക്കേണമെന്നപേക്ഷിച്ചു. ലോകത്രയരക്ഷണാത്ഥം ഭഗവാൻ സുബ്രഹ്മണ്യസ്വാമിയെ അയക്കുവാനനുമതി നല്കി. എന്നാൽ പാർവ്വതീദേവിക്കു് അശേഷം മനസ്സുണ്ടായിരുന്നില്ല. ആറുനാററം ലഭിച്ച ഓമനപ്പുത്രനെ ദുഷ്ടാഗ്രഗണ്യനും മായാവിയുമായ ശൂരപത്മാവിനോടെതിരിടുവാൻ എങ്ങിനെ അയക്കേണ്ടുവെന്നു വിചാരിച്ചു ഭഗവതി അത്യന്തം ഖിന്നയായി. ഒടുവിൽ ദേവന്മാരുടെ സങ്കടമറിയിച്ചപ്പോൾ ദേവി പുത്രനെ അനുഗ്രഹിക്കുകയും ദിവ്യായുധമായ ശക്തി പുത്രന്നായി നൽകി അയക്കുകയും ചെയ്തു.

സുബ്രഹ്മണ്യസ്വാമി ദേവന്മാരോടുകൂടിച്ചെന്നു ശൂരപത്മാവിനോടെതിത്തു യുദ്ധവും തുടങ്ങി. അസുരപ്പട മിക്കതും ഒടുങ്ങിയെന്നു കണ്ടപ്പോൾ ശൂരപത്മാസുരൻ അടവുകൾ പലതും കാണിച്ചു. എന്നിട്ടും ജയമില്ലെന്നുകണ്ടപ്പോൾ മായാപ്രയോഗം തുടങ്ങി. സുബ്രഹ്മണ്യസ്വാമി ദിവ്യാസ്ത്രങ്ങൾകൊണ്ടു മായകളെല്ലാം നീക്കി നീക്കി യുദ്ധം ചെയ്തുകൊണ്ടിരിക്കുമ്പോൾ ശൂരപത്മാവു ദേവകളുടെ നേരെ മാത്രം മായ പ്രയോഗിച്ചു. സുബ്രഹ്മണ്യസ്വാമി അതു ധരിച്ചതുമില്ല. അസുരൻെറ മായ നിമിത്തം ദേവകൾക്കും മറവും സുബ്രഹ്മണ്യനേയും അസുരനേയും

കാണ്മാൻ കഴിഞ്ഞില്ല. അവരെ രണ്ടുപേരേയും ദേവകൾ സർവ്വലോകങ്ങളിലും തിരഞ്ഞിട്ടുംകാണാഞ്ഞതിനാൽ അവർ മുറവിളികൂട്ടിക്കൊണ്ടു കൈലാസത്തേക്കു് പാഞ്ഞുചെന്നു. ദേവന്മാർ പറഞ്ഞതു കേട്ടപ്പോൾ ദേവിയുടെ ദുഃഖം അവർണ്ണനീയമായിരുന്നു.

"എന്നുടെജീവനാകുംനന്ദനൻതന്നെക്കാണാ-
ഞ്ഞെങ്ങിനെജീവിക്കുന്നുഞാനയ്യോശിവ!ശിവ!
ദൈത്യകണ്ടകൻതന്റെകയ്യിലായ്പ്പെട്ടോഉണ്ണി-
യ്ക്കാരൊരുതുണയുള്ളുദൈവമേ ചതിച്ചിതോ
ദാനവൻതന്നോടേല്ക്കാനുണ്ണിയെവിടില്ലെന്നു
ഞാനന്നേപറഞ്ഞതല്ലേ നീയെങ്ങുപൊന്നോമനേ!
നിന്നുടെപൂവൽമേനിതഴുകാതെഇവിധം
നിന്നെപ്പിരിയദേഹമിങ്ങിനേധരിക്കുംഞാൻ'

കഴിഞ്ഞ ആറു ദിവസങ്ങളായി ഭക്ഷ്യപാനീയങ്ങളും നിദ്രയുമുപേക്ഷിച്ചു സുബ്രഹ്മണ്യസ്വാമിയെ അന്വേഷിച്ചു നട്ടംതിരിഞ്ഞു വ്യസനാതുരന്മാരായിരുന്ന ദേവകൾ ദേവിയുടെ ആവലാതികൾ കേട്ടപ്പോൾ നഷ്ടചേഷ്ടന്മാരായിത്തീർന്നു. അവരുടെ ആർത്തനാദം കേട്ടപ്പോൾ ശ്രീപരമേശ്വരൻ അവരെയിങ്ങിനെ സമാധാനിപ്പിച്ചു.

"നിങ്ങളുടെ വ്യസനം വെറുതെയാണ്. ഉണ്ണിക്കിപ്പോൾ യാതൊരപായവും നേരിട്ടിട്ടില്ല. ശൂരപത്മാസുരന്റെ മായ നിമിത്തമാണു നിങ്ങൾ ഉണ്ണിയെ കാണാഞ്ഞതു്. അവർ രണ്ടുപേരും ഇപ്പോഴും ഭൂമിയിൽനിന്നു യുദ്ധം ചെയ്യുന്നുണ്ടു്. അസുരന്റെ മായ നിങ്ങൾക്കുണ്ടാകാതിരിക്കുവാൻ ഞാനൊരു സൂത്രം ചെയ്യാം' എന്നു പറഞ്ഞു ഭഗവാൻ ദിവ്യസൂത്രം ദേവകളുടെ കയ്യിൽ കെട്ടിയപ്പോൾ അസുരമായ നീങ്ങുകയും അവർ സുബ്രഹ്മണ്യസ്വാമിയും അസുരനും യുദ്ധം ചെയ്തുകൊണ്ടിരിക്കുന്നതു കാണുകയും ചെയ്തു. ഉടനെ അവർ സ്വാമിയുടെ അരികത്തേക്കോടിയെത്തി. സ്വാമിയുടെ ബാലക്രീഡാതുല്യമായ യുദ്ധം അവസാനിക്കാതെ പിന്നെയും ദീർഘിക്കുന്നതു ദേവന്മാർ കണ്ടു് അദ്ദേഹത്തെ സ്തുതിക്കുകയും, അസുരന്റെ മായാപ്രയോഗം സ്വാമിയെ അറിയിക്കുകയും ചെയ്തു. അപ്പോൾ ക്രോധാവിഷ്ടനായി

ത്തിന്ന സ്വാമി, മാതൃദത്തമായ ശക്തിയാൽ അസുരനെ അന്ത കാലയത്തിലേയ്ക്കു യാത്രയാക്കി ലോകബാധനശിപ്പിച്ചു. അന്നാ യിരുന്നു തുലാമാസത്തിലെ ശുക്ലഷഷ്ഠി. സ്വാമിയെ ദേവന്മാർ കാണാതെ അന്വേഷണം തുടങ്ങി ഏഴാമത്തെ ദിവസമാണ് അ സുരനെ നിഗ്രഹിച്ചതു്. അപ്പോൾ ഉച്ചതിരിഞ്ഞ് ആറടിയും ആ റംഗുലവും ചെന്നിരുന്നു. ആ സമയത്തിന്നു "സ്കന്ദസന്ധ്യ" എ ന്നു പറയുകയും ചെയ്തു. ദേവന്മാരത്യന്തം സന്തുഷ്ടമാനസന്മാരാ യി സ്വാമിയോടുകൂടി ഭക്ഷണം കഴിച്ചതുകൊണ്ടാണ "സ്കന്ദസ ന്ധ്യ"യെന്നു പേരു വന്നതു്. ഇതിന്റെ അവശിഷ്ടമാണ ഇ ന്നും നടക്കുന്ന ശൂരൻപട. ചില ദിക്കുകളിൽ വൃശ്ചികമാസ ത്തിലെ ശുക്ലഷഷ്ഠി മുതൽ വ്രതമാരംഭിച്ചു പന്ത്രണ്ടാമത്തെ ഷ ഷ്ഠിയാകുന്ന തുലാമാസത്തിൽ ശുക്ലഷഷ്ഠിനാൾ കാലംകൂട്ടുന്നു. ചി ലർ ഈ വ്രതംതന്നെ ആറുകൊല്ലംകൊണ്ടു് അവസാനിപ്പിച്ചുവ രുന്നു. ദേവന്മാർ ആറു ദിവസം ഉപവസിച്ചുംകൊണ്ടന്വേഷ ണം ചെയ്തു്, ഏഴാം നാളാണല്ലൊ സ്വാമിയെ കണ്ടെത്തിയതു്. ദേവന്മാരുടെ ഒരു ദിവസം മനുഷ്യരുടെ ഒരു കൊല്ലമാണെന്നാ ണ പറഞ്ഞുവരുന്നതു്. അതിനാലാണ് ആറു ദിവസ ത്തെ വ്രതം മനുഷ്യർ ആറുകൊല്ലംകൊണ്ടു മുഴുവനാക്കേണ്ടതാ ണ്. ഈ വ്രതമാചരിക്കുമ്പോൾ സാധാരണമായി പാരണ ചെയ്യുന്ന ക്രമവുംകൂടി പറയുന്നതു് ഉപകാരമായിരിക്കുമല്ലൊ. ഒന്നാമത്തെ കൊല്ലത്തിൽ നാഴിയരിയും നാഴി പാലും കൊ ണ്ടുള്ള പായസവും, രണ്ടാം കൊല്ലത്തിൽ നാഴിയരികൊ ണ്ടുള്ള വെള്ളനിവേദ്യവും, മൂന്നാംകൊല്ലത്തിൽ ഒരു ഇളന്നീരും, നാലാം കൊല്ലത്തിൽ നാഴി പാനകവും, അഞ്ചാംകൊല്ലത്തിൽ ശംഖു പാലും, ആറാംകൊല്ലത്തിൽ ആറുമണി കുരുമുളകുമാണ പാരണ കഴിച്ചുവരുന്നതു്.

ദ്രാവിഡഭാഷകളിലുള്ള 'സുബ്രഹ്മണ്യപരാക്രമങ്ങളും' മ റ്റും വായിച്ചിട്ടുള്ളവർക്കു ഇതിൽ ചിലേടങ്ങളിൽ ചില വ്യത്യാസങ്ങളുണ്ടെന്നു തോന്നാമെങ്കിലും, ആ വ്യത്യാസ ങ്ങൾ പലർക്കും പല ദുശ്ശങ്കകളുമുണ്ടാകുവാനിടയുള്ളതുകൊണ്ടാ

ണ് അവ വിട്ടുകളഞ്ഞിട്ടുള്ളതു. ഷഷ്ഠിവ്രതാനുഷ്ഠാനംകൊണ്ടു ണ്ടാവുന്ന ഗുണങ്ങൾ നമ്മുടെയിടയിൽ സൎവ്വസാധാരണമായിരിക്കുന്നതുകൊണ്ടാണ പ്രത്യേകം ഉദാഹരണം കാണിക്കാത്തതു്.

## 10. ഏകാദശീവ്രതം.

ഏകാദശീവ്രതം ഭാരതഖണ്ഡത്തിൽ സൎവ്വത്ര പ്രചാരമായ ഒരു വ്രതമാണല്ലോ. എങ്കിലും ഏകാദശീവ്രതം അനുഷ്ഠിക്കുന്നതിൽ പലൎക്കും പല അഭിപ്രായമാണ്. ഏകാദശിനാൾ ശാല്യന്നം ഭക്ഷിക്കാതെ അതിന്റെ സ്ഥാനത്തു കോതമ്പു മുതലായ ധാന്യങ്ങൾ മുഷ്ടമായി ഉപയോഗിച്ചുവരുന്നവരാണ് അധികം. ഏകാദശീവ്രതനിയമങ്ങളെ അവർ തീരെ ശ്രദ്ധിക്കുന്നില്ലെന്നു മാത്രമല്ല, നിന്ദിക്കുകപോലും ചെയ്യുന്നുണ്ടെന്നു പറവാൻ അധൈൎയ്യമൊട്ടും തോന്നുന്നില്ല. വ്രതക്രമങ്ങളറിയാതേയും ചിലർ തെററിയാചരിക്കുന്നുണ്ട്. അതിനാൽ അവരുടെ അറിവിന്നായി പുരാണോക്തമായ നിയമങ്ങളെടുത്തു ചുരുക്കിപ്പറയാം.

ഏകാദശ്യാംനഭുഞ്ജീത
പക്ഷയോരുഭയോരപി

ഏകാദശി രണ്ടുപക്ഷമാണ്. രണ്ടിലും ഭക്ഷണംകൂടാതിരിക്കണം. ഒന്നാമത്തേതു ദശമിസംബന്ധമായതും രണ്ടാമത്തേതു ദ്വാദശി സംബന്ധമായതുമാകുന്നു. ഇവയ്ക്കു ക്രമത്തിൽ പിതൃപക്ഷമെന്നും ദേവപക്ഷമെന്നും പറഞ്ഞുവരുന്നു. ഇവ തമ്മിലുള്ള അന്തരമെന്തെന്നാൽ,

മുക്തികാമികൾക്കെല്ലാമന്ത്യഭാഗമമേസ്തുതം
ഭുക്തികാമികൾക്കാദിഭാഗവുമനുകൂലം.

പൈതൃകക്രിയകൾക്കു ദശമിചേൎന്ന ഏകാദശി വളരെ പ്രധാനമാണെന്നു മാത്രമല്ലാ, ദ്വാദശി ചേൎന്നിട്ടുണ്ടെങ്കിൽ അനൎത്ഥകരവുമാകുന്നു. ഏകാദശീവ്രതമനുഷ്ഠിക്കുന്നവർ ഇതാദ്യംതന്നെ അറിഞ്ഞിരിക്കേണ്ടതാണ്. ദേവപക്ഷമായ ദ്വാദശി ചേൎന്ന ഏകാദശിയാണ നാമാചരിച്ചുവരുന്നതു്. എന്നാൽ ദേവജ്ഞ

ന്മാക്ക രണ്ടും വിരോധമില്ലെന്നും വിധിയുണ്ട്. ആ നിയമം ജനങ്ങൾക്ക പൊതുവേ ബാധകമാകുന്നതല്ല.

അല്പമേദശമിസംബന്ധമുണ്ടെന്നുവന്നാൽ
നോല്പതിന്നേകാദശികൊള്ളരുതൊരുനാളും
ആരോലേകാദശി സ്വല്പമുണ്ടെന്നുവന്നാൽ
ദ്വാദശിതന്നേ നോററുകൊള്ളുവിൻ ബുധന്മാരേ;
ചെററുതാൻ ദശമിസംബന്ധമുണ്ടേകാദശ്യാം
പിറേറന്നാളേകാദശി ചെററുമില്ലെന്നുവന്നാൽ
പിറേറന്നാളുപവാസം ചെയ്തുകൊള്ളണംനിങ്ങൾ
കുററമില്ലതുകൊണ്ടു ഗോവിന്ദൻ പ്രസാദിക്കും.

ദശമിസംബന്ധമായ ഏകാദശി കുറച്ചുമില്ലാതെ വന്നാലും അന്നാണ നോല്ക്കേണ്ടതു്. ചിലരിതിന്നു ദ്വാദശി നോൽമ്പ് എന്നാണ പറയാറുള്ളതു്.

പൂർവ്വസംബന്ധമുള്ള ദിനത്തെച്ചതുർമ്മുഖൻ
പൂർവ്വദേവന്മാർക്കായിക്കൊടുത്തുപോലും പുരാ.

അതുകൊണ്ടു മുക്തികാംക്ഷികൾ ഉത്തരസംബന്ധമുള്ളതേ കൈക്കൊള്ളാവൂ.

ദശമിനാൾ ഏകഭോജനമേ പാടുള്ളു. അന്നുരാത്രി ശയ്യോപധാനങ്ങൾ വെടിഞ്ഞു ഭൂതലത്തിൽ ശയിക്കയുംവേണം. പുലർകാലേ സ്നാനംചെയ്തു ശുഭ്രവസ്ത്രംധരിച്ചു് അനവരതം മുകുന്ദപാദംതന്നെ ധ്യാനിക്കുക.

ഉണ്ണരുതുറങ്ങരുതെണ്ണയും താംബൂലവും
പെണ്ണിനോടിണക്കവും കോപവും ത്യജിക്കണം.

വേണമെങ്കിൽ തുളസീതീർത്ഥം സേവിക്കാം. കൂടിയേകഴിയൂവെങ്കിൽ ജീവസന്ധാരണത്തിന്നു മാത്രം ഫലമൂലങ്ങൾ കുറച്ചു ഭക്ഷിക്കുവാനും വിരോധമില്ല. ജലപാനംപോലുമുപേക്ഷിക്കുന്നതാണത്യുത്തമം. ദിവാരാത്രം ഈശ്വരധ്യാനത്തോടെ മൌനിയായിരിക്കയും ചെയ്യണം. ദ്വാദശിനാളുഷസ്സിലെഴുന്നററു പൂജാദികൾ കഴിച്ചു ബ്രാഹ്മണന്നു കാലുകഴുകിച്ചൂട്ടുകഴിച്ചു ദക്ഷിണയും ചെയ്തു പാരണ കഴിക്കണം. അന്നാൾ പിന്നെ ആഹാ

രം പാടില്ലാത്തതാകുന്നു. ഏകാദശിവ്രതത്തിന്നു വേദാന്തപരമായിട്ടു പണ്ഡിതന്മാർ പലവിവരണങ്ങളും കൊടുത്തിട്ടുണ്ട്. അവയൊന്നും തൽക്കാലമിവിടെ ചേർക്കുന്നില്ല.

രുഗ്മാംഗദരാജാവിൻെറ കാലത്ത് ഏകാദശിയെന്ന നാമം പോലും മനുഷ്യർക്കു പരിചയമായിരുന്നില്ല. അതിനാലതിൻെറ ആഗമമറിയുന്നത് എല്ലാവർക്കുമാവശ്യമാണല്ലോ. രുഗ്മാംഗദരാജാവിൻെറ നയനമോഹനമായിരുന്നമലർവാടിയിൽ മുല്ലവല്ലിക തുടങ്ങിയ വല്ലീമതല്ലികളിലുണ്ടായിരുന്ന പുഷ്പങ്ങളിലൊന്നുപോലും രാജാവിന്നു കിട്ടിയിരുന്നില്ല. പുഷ്പമപഹരിച്ചിരുന്നവരെ എത്ര പണിപ്പെട്ടിട്ടും കണ്ടുപിടിക്കുവാൻ സാധിച്ചമില്ല. തസ്കരന്മാരെ പിടിച്ചു ഹാജരാക്കാത്തപക്ഷം ഉദ്യാനപാലകന്മാരുടെ ശിരച്ഛേദം ചെയ്യുന്നതാണെന്നു രാജാവ് ഉഗ്രമായ ശാസനയും കൊടുത്തു. ശിരസ്സു പോകുമെന്നറിഞ്ഞപ്പോൾ ഭടന്മാർ നിദ്രവെടിഞ്ഞു തസ്കരന്മാരെ കണ്ടുപിടിപ്പാനൊളിച്ചിരുന്നു. ത്രിയാമയിൽ തൃതിയയാമമായപ്പോൾ അർക്കസന്നിഭമായ ഒരു വിമാനം ഉദ്യാനമദ്ധ്യത്തിലിറങ്ങി. അതിലുണ്ടായിരുന്ന അപ്സരസ്ത്രീകൾ നിശ്ശങ്കം കുസുമങ്ങളുമറുത്തുതുടങ്ങി. വനപാലകന്മാർക്ക് അവരുടെ നികടത്തിൽ ചെല്ലുവാൻ ധൈര്യമുണ്ടായില്ല. പുഷ്പാപചയം കഴിഞ്ഞു ചതുർത്ഥയാമത്തിന്നു തെല്ലുമുമ്പു ആ വനിതാരത്നങ്ങൾ വിമാനാരൂഢകളായി അംബരത്തിലേയ്ക്കുഗമിക്കയും ചെയ്തു.

പിറേറന്നാൾ കാവല്ക്കാർ രാജാവിനോടു രാത്രിസംഭവമുണർത്തിച്ചു. ദേവനാരികളായാലും മോഷണപ്രവൃത്തി തുടന്നാൽ ശിക്ഷിക്കേണ്ടതു തൻെറ മുറയാണെന്നു കരുതി രാജാവു തന്നെ അന്നു രാത്രി ഉദ്യാനത്തിൽ ചെന്നു. നിശീഥിനീമദ്ധ്യത്തിൽ പതിവുപോലെ ദേവസ്ത്രീകൾ വിമാനത്തിൽ വന്നു ഉദ്യാനത്തിലിറങ്ങി പുഷ്പങ്ങളറുത്തുതുടങ്ങി. പൂക്കളറുത്തു അവർ വിമാനത്തിൽ കയറിയതും രാജാവു വിമാനം പിടിച്ചുനിർത്തിയതും ഒരേനിമിഷത്തിലായിരുന്നു. മാനുഷസ്പർശം നിമിത്തം വിമാനം ഭൂമിയിലുറച്ചുപോയി. രാജാവു ദേവനാരികളുടെ

ചോരണശീലം നിന്ദിച്ചുകൊണ്ടു പരുഷവചനങ്ങൾ പറഞ്ഞു തുടങ്ങി. പക്ഷെ അതുകൊണ്ടു ഫലമുണ്ടായില്ല. വിമാനമിള കാഞ്ഞതിനാൽ പ്രഭാതത്തിൽ മനുഷ്യദർശനത്തിന്നുമുമ്പു ദേവസ്ത്രീകൾക്കു പുഷ്പവാടി വിടുവാൻ നിവ്വാഹമില്ലാതായി. അവക്കു പരിഭ്രമവും കോപവുമുദിച്ചു. രാജാവിനെ ശപിക്കുമെന്നുള്ള ഭാവമായപ്പോൾ അദ്ദേഹമവരെ പ്രണമിച്ച് അഭയം യാചിച്ചു. വിമാനമിളകുവാനുള്ള ഉപായം ചെയ്തുകൊടുത്താൽമതിയെന്നവരും പറഞ്ഞു. വിമാനമെങ്ങിനെയിളകും? രാജാവിന്റെ ഹൃദയത്തിൽ തീയ്യാളി. അന്ന് ഏകാദശിയാണെന്നും ഏകാദശീവ്രതമനുഷ്ഠിച്ചവർ സ്പർശിച്ചാൽ വിമാനത്തിന്നു ചലനമുണ്ടാകുമെന്നും ദേവസ്ത്രീകളറിയിച്ചു. രാജാവിന്നോ അന്നുണ്ടായിരുന്ന മനുഷ്യക്കോ ഏകാദശിയെന്നാലെന്താണെന്നുതന്നെ നിശ്ചയമില്ലായിരുന്നു. എന്നാൽ അന്ന് അന്നപാനാദികളും നിദ്രയുമുപേക്ഷിച്ചവർ വല്ലവരുമുണ്ടോ എന്ന് അന്വേഷിക്കുവാൻ ദേവസ്ത്രീകൾ പറഞ്ഞു. അതുപോലെ രാജഭടന്മാർ ചോദിച്ചുനടന്നു. എന്നാലവക്കധികം ദൂരെ പോകേണ്ടിവന്നില്ല. രാജ്ഞിയുടെ ദാസിയെ അന്നു കാലത്തു അവർ കഠിനമായി ശിക്ഷിച്ചിരുന്നതിനാൽ അവൾ ആഹാരനിദ്രാദികൾ കൂടാതെ വെറും നിലത്തു കിടന്നു കരയുകയായിരുന്നു. ഭടന്മാരവളെക്കൂട്ടിക്കൊണ്ടുചെന്നു വിമാനം തൊടുവിച്ചപ്പോൾ അതുയന്നുപോകയുംചെയ്തു.

ഇപ്രകാരമാണ് ഏകാദശീവ്രതത്തിന്റെ മാഹാത്മ്യമെന്നറിഞ്ഞ രുഗ്മാംഗദരാജാവു തന്റെ ഗുരുപുംഗവനായ വസിഷ്ഠമഹഷിയോടുപദേശങ്ങൾ വാങ്ങി, ഏകാദശീവ്രതം തന്റെ രാജ്യത്തിലുള്ള സകല ജനങ്ങളുമനുഷ്ഠിക്കേണ്ടതാണെന്നു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. രാജാവും പത്നിയായ സന്ധ്യാവലിയും ഏകപുത്രനായ ധമ്മാംഗദനും അനുഷ്ഠിച്ചുവന്നതുപോലെ പ്രജകളും വിഷ്ണുവാസരവ്രതം തുടങ്ങി. ഇങ്ങിനെ കാലം കുറെ ചെന്നപ്പോൾ ശ്വേതദ്വീപമായ വൈകുണ്ഠം വിഷ്ണുചിഹ്നങ്ങളുള്ള ഭക്തന്മാരെക്കൊണ്ടു പ്രത്യഹം പൂണ്ണമായി വന്നു. അ

തിന്നുപകരം അന്തകരാജധാനി ശൂന്യതയേയും പ്രാപിച്ചു. നരകങ്ങളെല്ലാം അഗ്നി കെട്ട ശവക്കുഴികളായിരിക്കുന്നു. പാപികളില്ലാതായി. ചിത്രഗുപ്തന്നു വിശ്രമവും ലഭിച്ചു. ധർമ്മരാജാവിന്നും ജോലിയില്ല. ഇതുപോലെ ദേവലോകവും വിജനമായിത്തീൎന്നു.

ഒരിക്കൽ ധർമ്മരാജാവു ചിത്രഗുപ്തനേയും നാരദനേയും ദേവേന്ദ്രനേയും മററും കൂട്ടിക്കൊണ്ടു ബ്രഹ്മാവിനെച്ചെന്നു കണ്ടു നമസ്കരിച്ചു,

"ലോകനായക! ദയാവാരിധേ! ചതുർമ്മുഖ!
പാകശാസനാദ്യമരൌഘ വന്ദിത ! ജയ !
കാത്തുകൊള്ളടിയൻെറ സ്ഥാനമാനങ്ങളെല്ലാം
നാസ്തിയായ്പ്പുന്നു നാഥ! നമ്മുടെയധികാരം."

എന്നും മററും കരഞ്ഞുകൊണ്ടു സ്തുതിച്ചപ്പോൾ ധർമ്മരാജൻെറ സങ്കടമെന്തെന്നു ബ്രഹ്മാവു ചോദിച്ചു. അപ്പോൾ അദ്ദേഹമിങ്ങിനെ പറഞ്ഞു.

"രുഗ്മാംഗദരാജാവു് ഏകാദശീവ്രതാനുഷ്ഠാനത്താൽ തൻെറ പ്രജകളെ മുഴുവൻ വിഷ്ണുലോകത്തേയ്ക്കയയ്ക്കുന്നു. അവിടുത്തെ കല്പന നിരാവേറവാൻ എനിക്കു സാധിക്കാതെ വന്നിരിക്കുന്നതിനാൽ മേലിൽ ധർമ്മരാജാവ് എന്ന സ്ഥാനത്തുനിന്ന് എന്നെ ഒഴിവാക്കിത്തരേണമെയെന്നുമാത്രമേ എനിക്കു പ്രാൎത്ഥനയുള്ളു. ഈ ചിത്രഗുപ്തനുമിപ്പോൾ വെറുതെ ഉറങ്ങിക്കഴിക്കയാണ്. എൻെറ കിങ്കരന്മാരുമങ്ങിനെതന്നെ. ഈ രീതിയിൽ പ്രവൎത്തിയെടുക്കാതെ വൃഥാ ഞങ്ങളധികാരികളെന്ന സ്ഥാനപ്പേർ വഹിച്ചിരുന്നിട്ടു ഫലമെന്താണ്?"

യമൻെറ സങ്കടം കേട്ടു ബ്രഹ്മാവിങ്ങിനെ സമാധാനം പറഞ്ഞു. 'അങ്ങയെന്തിനാണാവലാതി പറയുന്നത്? സൽകൎമ്മം ചെയ്യുന്നവൎക്ക് അതിൻെറ ഫലം ലഭിക്കേണ്ടതല്ലേ? വിഷ്ണുഭക്തന്മാർ വിഷ്ണുലോകത്തേയ്ക്കു പോകുന്നതുകൊണ്ട് അങ്ങയെന്തിന്നു ദുഃഖിക്കുന്നു? അങ്ങേയ്ക്കുതത്ര്യുമെളുപ്പമല്ലേ?

ഇങ്ങിനെ ബ്രഹ്മാവു പറഞ്ഞു വിരമിച്ചപ്പോൾ ദേവരാജാ

വു മുതലായവരെഹത്തെ നമസ്കരിച്ചു, കൃതാന്തൻെറ സങ്കടം തീൎത്തുകൊടുക്കേണമെന്നു വീണ്ടും വീണ്ടും യാചിച്ചു. ബ്രഹ്മാവപ്പോൾ സൎവ്വമോഹിനിയായ ഒരു നാരിയെ സൃഷ്ടിച്ച് അവൾക്കു മോഹിനിയെന്നു നാമകരണവും ചെയ്തിട്ടിങ്ങിനെ പറഞ്ഞു.

'സാകേതാധിപനായ രുഗ്മാംഗദൻ ഏകാദശിവ്രതംകൊണ്ടു സൎവ്വലോകങ്ങളും ജയിച്ചിരിക്കുന്നു. അദ്ദേഹം മന്ദരാചലതടങ്ങളിൽ വേട്ടയാടുവാൻ വരുമ്പോൾ നീയവിടെച്ചെന്നു നില്ക്കണം. നിൻെറ സൌന്ദൎയ്യത്താലദ്ദേഹം മോഹിതനായി നിന്നോടു പത്നിയായിരിക്കുവാനപേക്ഷിക്കും എന്നാൽ നീയദ്ദേഹത്തോടു രണ്ടു വരങ്ങൾ വാങ്ങി, അദ്ദേഹത്തെ അനുഗമിക്കുക. അതിന്നുശേഷം ഏകാദശിനാൾ ഭക്ഷണം കഴിക്കേണമെന്നു നിൎബ്ബന്ധിക്കേണം. അതദ്ദേഹം ചെയ്യാതിരുന്നാലദ്ദേഹത്തിൻെറ ഏകപുത്രനായ ധൎമ്മാംഗദനെ പ്രഥമപത്നിയായ സന്ധ്യാവലിയുടെ മടിയിലിരുത്തി അദ്ദേഹത്തോടു വധിക്കുവാൻ പറയുക. എന്നാലദ്ദേഹമേകാദശിനാൾ ഭുജിക്കയും അതിനാൽ ധൎമ്മരാജാദികളുടെ സങ്കടം തീരുകയും ചെയ്യും' എന്നു് പറഞ്ഞു് അവളെ യാത്രയയച്ചു.

രുഗ്മാംഗദൻ പുത്രനായ ധൎമ്മാംഗദനെ യുവരാജാവായി അഭിഷേകം ചെയ്തു്, അദ്ദേഹം അശ്വാരൂഢനായി ചില സ്നേഹിതന്മാരോടുകൂടി വേട്ടയാടുവാൻ പുറപ്പെട്ടു. അവർ വേട്ടയാടിക്കൊണ്ടു മന്ദരമഹീധരത്തിൻെറ ഉപകണ്ഠത്തിലെത്തിയപ്പോൾ കാമിനീ മണിയായ മോഹിനിയെ രാജാവു കണ്ടെത്തിയ മാത്രയിൽ അദ്ദേഹത്തിൻെറ ചിത്തധൈൎയ്യം ശിഥിലമായി. അവളോടു തൻെറ പ്രണയിനിയായിരിക്കേണമെന്നൎത്ഥിക്കുകയും, പിതാമഹൻ പറഞ്ഞേല്പിച്ചതുപോലെ അവൾ രണ്ടു വരങ്ങൾ വരിച്ച് അദ്ദേഹത്തെ ഭൎത്താവായി സ്വീകരിക്കയും ചെയ്തു. രാജാവു മോഹിനിയോടുകൂടി മനോരഥത്തിന്നൊത്ത വണ്ണം ക്രീഡിച്ചുകൊണ്ടു കോസലത്തിലെത്തി. സന്ധ്യാവലിയും ധൎമ്മാംഗദനും മോഹിനിയോടുകൂടി ആഗതനായ രാജാവിനെ സാദരമെതി

രോട. അദ്ദേഹമവരോടു നടന്ന സംഭവങ്ങളറിയിച്ചു. സന്ധ്യാവലി മോഹിനിയെ സപത്നിയായും, ധൎമ്മാംഗദൻ ഇളയമ്മയായും കരുതി ആദരിച്ചുവന്നു.

കാലമൊട്ടിങ്ങിനെ കഴിഞ്ഞപ്പോൾ രാജാവ് ഒരു ഏകാദശിനാൾ അന്നപാനാദികളുപേക്ഷിച്ചു, വിഷ്ണുധ്യാനനിരതനായിരുന്നതു കണ്ടിട്ടു മോഹിനിയദ്ദേഹത്തിന്റെ സമീപത്തു ചെന്നു വ്രതഭംഗം ചെയ്വാൻ പലതും പറഞ്ഞു നോക്കി. ആ ഉപായങ്ങൾ വിഫലീഭവിച്ചപ്പോൾ, അദ്ദേഹം ദാനം ചെയ്ത വരദ്വയങ്ങളോൎമ്മപ്പെടുത്തി. രാജാവപ്പോൾ തന്റെ അവിവേകത്തെക്കുറിച്ചു പശ്ചാത്തപിച്ചുവെങ്കിലും അദ്ദേഹം വിഷ്ണുവാസരവ്രതത്തിന്നു ഭംഗം ചെയ്യുന്നതല്ലെന്നു ഖണ്ഡിച്ചു പറഞ്ഞു. ഒന്നാമത്തെ വരം ഭഗ്നമായപ്പോൾ മോഹിനി രണ്ടാമത്തെ വരമവലംബിച്ചു, ധൎമ്മാംഗദനെ സന്ധ്യാവലിയുടെ അങ്കത്തിലിരുത്തി അദ്ദേഹം ഖഡ്ഗം കൊണ്ടു പുത്രന്റെ കണ്ഠച്ഛേദം ചെയ്യണമെന്ന് അവൾ ശഠിച്ചു. ഇത്രയും കഠിനമായുള്ള വാക്കുകൾ അവളുടെ വദനനളിനത്തിൽനിന്നും നിൎഗ്ഗളിക്കുമെന്നു വിശുദ്ധനായ രാജാവു ചിന്തിച്ചിരുന്നുവോ? അദ്ദേഹത്തിന്റെ അപ്പോഴത്തെ സ്ഥിതിയെത്ര ദയനീയമായിത്തീൎന്നു! മോഹിനിയെ അവളുടെ ദുരുദ്ദേശത്തിൽനിന്നും നിവൎത്തിപ്പിക്കുവാനദ്ദേഹം എന്തു പറഞ്ഞിട്ടും പററിയില്ല. മോഹിനിയുടെ ഹൃദയം വജ്രതുല്യം തന്നെയായിരുന്നു.

രാജാവിന്റെ സങ്കടം സന്ധ്യാവലിയറിഞ്ഞു. പുത്രനെ വധിച്ചാലും വ്രതം മുടക്കിക്കൂടായെന്നു രാജ്ഞിയും നിൎബ്ബന്ധിച്ചു. ധൎമ്മാംഗദൻ - ധൈൎയ്യത്തോടും സന്തോഷത്തോടും അമ്മയുടെ അങ്കത്തിലിരുന്ന്,

"ഭക്ഷിപ്പാനാശയില്ലിന്നു ഞാൻ നിന്റെ സത്യം
രക്ഷിപ്പാൻ പ്രാണത്യാഗം ചെയ്‌വതിന്നൊരുമ്പെട്ടേൻ
എന്നെ നീ വധിച്ചാലും പിന്നെ നീ ഭുജിച്ചാലും
അന്യഥാ വരുവതോ ഞാനിഹ ജീവിക്കുമ്പോൾ"

എന്നു രാജാവിനോടു വാശി പറഞ്ഞു. അഹോ മഹാ ഭയങ്കരം!

വ്രതത്തിന്നു ഹാനിവരുത്തുന്നതല്ലെന്ന് അദ്ദേഹമുറച്ചു. പാണിയിൽ കരാളകൃപാണമെടുത്തു. അദ്ദേഹം ഒരടി മുമ്പോട്ടു വെച്ചപ്പോഴെയ്ക്കും ഖഡ്ഗം കയ്യിൽനിന്നു വഴുതിവീണു. അദ്ദേഹം മൂർഛിച്ചു മഹീതലത്തിലുമായി മോഹം തീൎന്നു പിന്നെയുമെഴുന്നേററു. ശരീരം തളൎന്നു പിന്നെയുമിരുന്നു. തെല്ലുനേരമിങ്ങിനെ കഴിഞ്ഞപ്പോൾ അദ്ദേഹം നഷ്ടശോകനായി ധൃഷ്ടതയോടെ ആയുധം കയ്യിലെടുത്ത്, അഞ്ജലിബന്ധം ചെയ്തിങ്ങിനെ പ്രാൎത്ഥിച്ചു.

"വിഷ്ണുദേവനെന്നിയെ മററാരെയുമൊന്നുഞാൻ
വിശ്വസിച്ചിട്ടില്ലെന്നു വിശ്വത്തിലെല്ലാം ശ്രുതം
ധൎമ്മത്തിലേകാദശി ധൎമ്മമെന്നല്ലാതൊരു
ധർമ്മവുമറിഞ്ഞതില്ലെന്നുമേ ജഗല്പതേ!
സത്യത്തെ ലംഘിപ്പാനും ശക്തനല്ലായ്കകൊണ്ടെൻ
പുത്രനെവധിക്കുന്നേനത്രഞാൻ നാരായണ!
വിശ്വനായക! വിഷ്ണോ! വൈകുണ്ഠ! ജഗൽപതേ!
സച്ചിദാനന്ദമൂൎത്തേ! രക്ഷിച്ചുകൊള്ളേണമേ!"

ഏകീനിന്നു പുത്രൻെറ ഗളം ലക്ഷ്യമാക്കിക്കൊണ്ട് അസിലത വീശിയ നിമിഷത്തിൽ പക്ഷിരാജാരൂഢനായി സൎവ്വചരാചരാത്മകൻ അദ്ദേഹത്തിൻെറ ദക്ഷിണഹസ്തത്തെ പിടിച്ചു. ദേവന്മാർ കല്പകപുഷ്പങ്ങൾ വാരിവാരി വൎഷിച്ചു. ബ്രഹ്മൎഷിമാരും ദേവൎഷിമാരും സ്തുതി തുടങ്ങി. ശ്രീവത്സകൌസ്തുഭവനമാലാദികളാൽ അലംകൃതനായി, ശംഖചക്രാബ്ജഗദാപാണിയായി ഹരിമണി ശ്യാമളകളേബരനായിരിക്കുന്ന ഭഗവാൻ ശ്രീവൈകുണ്ഠൻ രുഗ്മാംഗദനെ തൻെറ വക്ഷസ്സിലണച്ചു. ഉടനെ വൈഷ്ണവമായ വിമാനം പ്രത്യക്ഷീഭവിച്ചു. രുഗ്മാംഗദരാജാവും ബന്ധുക്കളും ജനങ്ങളും ഭഗവാനോടുകൂടി വിമാനത്തിൽ കയറി വൈകുണ്ഠമെത്തുകയും ചെയ്തു. മോഹിനി മാത്രം കൃത്രിമമരംപോലെ നിന്നു. രുഗ്മാംഗദൻെറ ആചാൎയ്യനായിരുന്ന ജലജാതമാമുനി ധ്യാനത്തിലായിരുന്നതിനാലിക്കഥയൊന്നുമറിഞ്ഞില്ല. ധ്യാനം കഴിഞ്ഞു നോക്കിയപ്പോൾ രാജമന്ദിരവും നഗരവും ശൂന്യമായിക്കണ്ടു

ദിവ്യദൃഷ്ടിയാൽ വിവരമറിഞ്ഞു. അദ്ദേഹമുടനെ കോപാകുലനായി പരുഷവാക്കുകൾ പറഞ്ഞു കൊണ്ടു ദേവന്മാരേയും മോഹിനിയേയും ശാപവഹ്നിയിൽ ചാമ്പലാക്കുവാൻ നിശ്ചയിച്ചു. ദേവന്മാർ ഭയത്തോടെ ഓടിപ്പോയി. മോഹിനി ഭസ്മമായിപ്പോകയും ചെയ്തു. അവളുടെ ജീവൻ ദേവലോകത്തു ചെന്നപ്പോൾ, വിഷ്ണുവാരംമുടക്കിയ ദുഷ്ടയാണവളെന്നു പറഞ്ഞു ദേവന്മാരവളെ ആട്ടിപ്പുറത്താക്കി. പഞ്ചഭൂതങ്ങൾകൊണ്ടു പിണ്ഡീകൃതശരീരിണിയായി അവൾ പാതാളത്തിലേക്കു പുറപ്പെട്ടു. അവിടേയും തക്ഷകാദിചക്ഷുശ്രവണന്മാർ അവളെത്തടഞ്ഞു അതിനാൽ, ഭൂമിയിലുള്ള തീൎത്ഥങ്ങളിൽ സ്നാനം ചെയ്തു, പാപമോചനം വരുത്തട്ടെയെന്നു അവൾ കരുതി നടന്നുതുടങ്ങി. എന്നാൽ ഗംഗ തുടങ്ങിയ പുണ്യനദികളും അവളെ സ്നാനത്തിന്നനുവദിച്ചില്ല. ഇപ്രകാരം ഒരേടത്തും ഗതിയില്ലാതെ അവൾ മുറവിളികൂട്ടിക്കൊണ്ടു ദേവലോകത്തേക്കുതന്നെ വീണ്ടും ചെന്നു. അവളെ കണ്ടു ദേവന്മാർ ദയാർദ്രമാനസന്മാരായി ബ്രഹ്മാവിന്റെ മുമ്പിൽചെന്ന് അവളുടെ ഉൽഗതിക്കായി കരുണയുണ്ടാകേണമെന്നൎത്ഥിച്ചു. ജലജാതന്റെ കോപമടങ്ങിയാലെ അവൾക്കു മുക്തി കിട്ടുകയുള്ളു എന്നു പറഞ്ഞു അദ്ദേഹം ദേവന്മാരെ അയച്ചു. അതിനുശേഷം ദേവന്മാർ ജലജാതനെക്കണ്ടു. ക്ഷമായാചനം ചെയ്തു. അദ്ദേഹമപ്പോഴും കോപിഷ്ഠനായി ഭവിച്ചു. എങ്കിലും ദേവന്മാരുടെ സ്തുതിയാൽപിന്നീടു ശാന്തനായിത്തീൎന്നപ്പോൾ ദേവന്മാർ സംഗതികൾ മുഴുവൻ വിസ്തരിച്ചു കേൾപ്പിച്ചു. അതിനാലദ്ദേഹം അവളോട്,

"മററുമിദ്ദശമിസംബന്ധമുള്ളേകാദശ്യാം
നോററുള്ള ഫലമെല്ലാം നിങ്കലായ്വരുമെടോ"

എന്നു പറഞ്ഞു. അന്നു മുതൽ മോഹിനി സൂൎയ്യോദയത്തിനു മുമ്പേ വരുന്ന ദശമിയുടെ പുച്ഛത്തിൽ പാൎപ്പുറപ്പിച്ചു. ധൎമ്മരാജാവിന്റേയും ദേവന്മാരുടേയും മനോവേദനയും തീൎന്നു.

ഏകാദശീവ്രതമനുഷ്ഠിച്ചു പകലുറങ്ങുന്നവരുടെ വ്രതഫലത്തിൽ പകുതി മോഹിനിക്കാണെന്നു ചിലർ പറഞ്ഞുവരുന്നു

ണ്ട്. അങ്ങിനെ ഒരു നിശ്ചയം ദേവന്മാരോ ഭഗവാനോ അന്നു നിശ്ചയിക്കുകയുണ്ടായിട്ടില്ല. ദ്വാദശിനാൾ പാരണ കഴിഞ്ഞാൽ പിന്നെ അന്നു ഭക്ഷിക്കുവാൻ പോലും പാടില്ലെന്നാണു നിശ്ചയം. പിന്നേയും ഭക്ഷിക്കുകയോ പകൽ ഉറങ്ങുകയോ മറ്റോ ചെയ്താൽ ഏകാദശിവ്രതാനുഷ്ഠാനത്തിന്റെ ഫലം തന്നെ കിട്ടുകയില്ലെന്നാണു വിധി. അതുകൊണ്ടു അത്താഴവും പകലുറക്കവുമുപേക്ഷിക്കേണ്ടതാകുന്നു.

രുക്മാംഗദനെപ്പോലെ ഏകാദശിവ്രതംകൊണ്ടു മഹാവിഷ്ണുവിനെ ദാസനാക്കിയ മറ്റൊരു രാജാവാണ് അംബരീഷൻ. അംബരീഷൻ ശതദ്വീപാധിപതിയായിരുന്നിട്ടും ഭഗവാങ്കലും ഭഗവൽഭക്തന്മാരിലും ഭക്തിവിശ്വാസങ്ങളോടുകൂടി വ്രതാദികളനുഷ്ഠിച്ചതുകൊണ്ടു ഭഗവാൻ പ്രസാദിച്ചു തന്റെ ഭക്തന്റെ രക്ഷണാൎത്ഥം സഹസ്രധാരണത്തെ അയക്കുകയും ചെയ്തിരുന്നു.

ഇങ്ങിനെയിരിക്കേ അംബരീഷരാജാവു പത്നീസഹിതനായി മധുവനത്തിൽചെന്നു, ഭഗവൽപൂജ ചെയ്തു ബ്രാഹ്മണൎക്കു കോടിയിലധികം പശുക്കളെ ദാനം ചെയ്തു, ഒരു സംവത്സരത്തേക്കു് ഏകാദശിവ്രതമാരംഭിച്ചു. ഏകാദശി നാളുപവസിച്ചു, ദ്വാദശി കഴിയുന്നതിന്നു മുമ്പിൽ പാരണയും കഴിച്ചുവന്നു. ചിലരിതിന്നു ദ്വാദശിവ്രതമെന്നും പറയുന്നുണ്ട്. ഏകാദശിവ്രതം തന്നെയാണെന്നതിന്നു് ഇതിന്റെ ആദ്യം പറഞ്ഞിട്ടുള്ള നിശ്ചയങ്ങൾകൊണ്ട് അനുമാനിക്കാമല്ലോ. രാജാവിന്റെ ഈ വ്രതം, അദ്ദേഹത്തിന്നു ദേവേന്ദ്രനാകുവാനുള്ള മോഹം കൊണ്ടായിരിക്കാമെന്നു ശങ്കിച്ചു ദേവരാജാവ് അദ്ദേഹത്തിന്റെ വ്രതത്തെ ഭഞ്ജനം ചെയ്വാൻ ദുൎവ്വാസസ്സു മഹൎഷിയെ കനിയിച്ചയച്ചു.

ഏകാദശി കഴിഞ്ഞു ദ്വാദശിനാൾ രാജാവു ഭഗവൽപൂജ കഴിച്ചു പാരണക്കൊരുങ്ങുന്നതിന്നു മുമ്പു ദുൎവ്വാസസ്സു മഹൎഷി അദ്ദേഹത്തിന്റെ ആശ്രമത്തിലേക്കു കയറിച്ചെന്നു. ഉടനെ രാജാവ് അദ്ദേഹത്തെ ഭക്ഷണത്തിന്നു ക്ഷണിച്ചു. അദ്ദേഹത്തിന്റെ വ്രതം മുടക്കേണമെന്നുന്നിക്കൊണ്ടു ചെന്ന മഹൎഷി കാളിന്ദിയിൽ പോയി സ്നാനംചെയ്തു ജപിച്ചുകൊണ്ടിരുന്നു. അദ്ദേഹം സ്നാന

ത്തിന്നു പോകുമ്പോൾ ഒരു നാഴികയേ ദ്വാദശിയുണ്ടായിരുന്നുള്ളു. ദ്വാദശി കഴിയുന്നതിന്നു മുമ്പു മഹർഷിയെ കാണാഞ്ഞതിനാൽ രാജാവു വ്രതഭംഗം വരാതിരിപ്പാൻ വേദവേദാന്തതത്വജ്ഞന്മാരായ ഭൂസുരന്മാരുടെ ഉപദേശപ്രകാരം തുളസീതീർത്ഥം മാത്രം സേവിച്ച്, മഹർഷിയുടെ വരവും പ്രതീക്ഷിച്ച് ഭഗവദ്ധ്യാനം ചെയ്തുവസിച്ചു.

രാജാവു പാരണകഴിച്ചതു, മഹർഷി ദിവ്യദൃഷ്ടിയാലറിഞ്ഞു ക്രോധാതിശയനായി അദ്ദേഹത്തെ നശിപ്പിക്കുവാൻ തന്റെ ഒരു ജടപിടിച്ചുപറിച്ചു കൃത്യയെനിർമ്മിച്ചു. ലോകം ഭസ്മീകരിക്കത്തക്ക തേജഃസ്സോടുകൂടിയ ഭയങ്കരിയായ കൃത്യ, ഖഡ്ഗം ധരിച്ചുംകൊണ്ടണയുന്നതു കണ്ടിട്ടും രാജാവ് ഈശ്വരനെ ധ്യാനിച്ചുകൊണ്ടുതന്നെ സ്ഥിതിചെയ്തു. അപ്പോൾ അദ്ദേഹത്തിന്റെ ഫാലത്തിൽനിന്നും സുദർശനം പുറപ്പെട്ടു കൃത്യയെ ഭസ്മമാക്കിയശേഷം മുനിയെ അനുധാവനം ചെയ്തു ജ്വലിച്ചെത്തുന്ന സുദർശനത്തെക്കണ്ടു മഹർഷി പലായനപരായണനായി. അദ്ദേഹമെവിടെച്ചെന്നാലും സുദർശനം പിന്നാലെയുണ്ട്. അഃശഷലോകങ്ങളിലും അദ്ദേഹം പാഞ്ഞിട്ടും ഗതികാണാഞ്ഞതിനാൽ ദേവേന്ദ്രന്റെ മുമ്പിൽചെന്നു. ദേവേന്ദ്രനെക്കൊണ്ടു സുദർശനത്തെ തടുക്കുവാൻ സാധിക്കാഞ്ഞതിനാൽ പരമേഷ്ടിയോടു തന്റെ ആപത്തൊഴിക്കുവാൻ മഹർഷിയപേക്ഷിച്ചു. അവിടെയും ഗുണമുണ്ടാകാഞ്ഞതിനാൽ കൈലാസത്തിൽ ചെന്നു ശ്രീപരമേശ്വരനോടു പറഞ്ഞു. പലാഴിയിൽ പോയി വൈകുണ്ഠനെ വണങ്ങിക്കൊള്ളുക എന്നു മഹാദേവനും പറഞ്ഞു. മഹർഷി ശ്രീനാരായണനേയും സ്തുതിച്ച് പ്രത്യക്ഷനാക്കി. എന്നാൽ ഭഗവാൻ, "ഞാൻ ഭക്തദാസനാണ്. അംബരിഷനാണു സുദർശനമയച്ചിരിക്കുന്നത്. ഇതു തടുക്കുവാനിപ്പോൾ എന്നാലും സാദ്ധ്യമല്ല. അംബരിഷനെത്തന്നെ ശരണം പ്രാപിക്കണം" എന്നുത്തരം പറഞ്ഞു യോഗനിദ്രയെ അവലംബിക്കയും ചെയ്തു.

മഹർഷി പോയിട്ടു വർഷമൊന്നുകഴിഞ്ഞിരിക്കുന്നു അംബരിഷൻ ഇതുവരെ നിരാഹാരനായിത്തന്നെ മഹർഷിയുടെ ആഗമന

വും കാത്തിരിക്കയാണ്. വൈകുണ്ഠത്തിൽനിന്നും മധുവനത്തിലെക്കോടിച്ചെല്ലുന്ന മഹർഷി രാജാവിനെ നമസ്കരിക്കുന്നതിനു മുമ്പിൽ രാജാവു അദ്ദേഹത്തെ നമസ്കരിച്ചു. അപ്പോൾ മഹർഷി ഇങ്ങിനെ യാചിച്ചു.

"ഭൂപാലവംശശിഖാമണേ! മൽപരി-
താപമൊഴിച്ചെന്നെരക്ഷിച്ചുകൊൾകെടൊ
ഞാനറിയാതെഭവാനോടുചെയ്തുള്ള
മാനസേനീതാൻക്ഷമിച്ചുകൊള്ളേണമേ"

ഭക്തശിരോമണിയായ രാജാവു ദുർവ്വാസസ്സിന്റെ ദയനീയാവസ്ഥകണ്ടു പരിഭ്രമത്തോടും ഭക്തിയോടുംകൂടി സ്തുതിച്ചുതുടങ്ങി.

നാരായണനൻ പരിപാലയദൈവമേ!
കാരണപൂരുഷ! കാമലാനപ്രഭോ!
രാമ! രമാരമണ! ത്രിലോകീപതേ!
ശ്രീമഹാവിഷ്ണോ! നമസ്തേനമോസ്തുതേ.
നിന്റെസർവ്വായുധങ്ങളാകുന്നതും
ഇന്ദ്രാദിലോകപാലന്മാർനിരന്തരം
എന്നാലതിൽവെച്ചുതൃച്ചക്രമാകുന്നു,
തിന്നതെന്നിങ്ങറിഞ്ഞീലെന്നിരിക്കിലും
എന്നെക്കുറിച്ചുതിരുവുള്ളമുണ്ടാകിൽ
എന്നിലാമ്മാറങ്ങടങ്ങിനില്ക്കേണമേ
മുന്നേക്കണക്കെനമസ്തേനമോസ്തുതേ.

രാജാവു സ്തുതിയും നമസ്കൃതിയും തുടങ്ങിയപ്പോൾ സുദർശനം ശാന്തമായി മഹർഷിയെ വന്ദിക്കുകയും പൂർവ്വരീതിയിൽ രാജാവിൽ തന്നെ വിലീനമായിരിക്കയുംചെയ്തു.

ദുർവ്വാസസ്സു, രാജാവിന്റെ സൽക്കാരങ്ങൾ പരിഗ്രഹിച്ച് അദ്ദേഹത്തെ പ്രശംസിക്കയും അനുഗ്രഹിക്കയും ചെയ്തു? ദേവലോകത്തേക്കു തിരിച്ചു. ഇവിടെ സുദർശനത്തെക്കുറിച്ചു രണ്ടു വാക്കു കൂടി പറയേണ്ടതായി വന്നിരിക്കുന്നു.

കോടി ദിവാകരതേജസ്സുള്ള സുദർശനചക്രം ശ്രീനാരായണ

ന്റെ ആയുധമാണ്. ദുഷ്ടന്മാരെ സംഹരിക്കുന്നതിന്നും ഭക്തന്മാരെ രക്ഷിക്കുന്നതിന്നുമുള്ള സുദർശനത്തിന്റെ ശക്തി പല സന്ദർഭങ്ങളിലും പുരാണങ്ങൾ വഴിയായി നമുക്കനുഭവമായിട്ടുണ്ട്. ഇപ്പോൾ കൃത്യയെ ദഹിപ്പിച്ചു ദുർവ്വാസസ്സിനേയും ഭക്ഷിക്കുവാനൊരുങ്ങി. കാശിപുരിയിൽ ശ്രീവിശ്വനാഥക്ഷേത്രമൊഴികെ മുഴുവനും ഭസ്മമാകുകയുണ്ടായി. ഇതിന്നുമുമ്പിൽ എത്രയോ അധികം ദൈത്യന്മാരുടെ കണ്ഠാന്തക്കരുതികൊണ്ടു സുദർശനംതന്നെ ഭൂതങ്ങൾക്കു തൃപ്തിപ്പിച്ചതായും കേൾക്കുന്നു. ശ്രീകൃഷ്ണാർജ്ജുനന്മാർ ബ്രാഹ്മണന്റെ പുത്രന്മാരെക്കൊണ്ടുപോരുന്നതിന്നായി വൈകുണ്ഠത്തിലേക്കു പോകുംവഴിയിൽ ഇരുട്ടുകടലിൽവെച്ചു കണ്ണു കാണാതെ ദണ്ഡിച്ചിരുന്ന അർജ്ജുനന്റേയും അശ്വങ്ങളുടേയും ക്ലേശം തീർപ്പാൻ,

ചക്രപ്രകാശേനമഹാന്ധകാരം
നീക്കീടിനാനർക്കസമാനശോഭൻ.

ഇതും നാമറിഞ്ഞിരിക്കുന്നു. കുരുക്ഷേത്രത്തിൽ കൌരവപാണ്ഡവയുദ്ധമദ്ധ്യേ ജയദ്രഥനെ അർജ്ജുനനെക്കൊണ്ടു കൊല്ലിക്കുവാൻ,

ഉഗ്രമായുള്ള ദിവാകരബിംബവും
ചക്രമെടുത്തുപിടിച്ചുമറച്ചിതു
ശക്രാത്മജനുടെസത്യത്തെരക്ഷിപ്പാൻ
വിക്രമശാലിയാംവിശ്വൈകനായകൻ.
അസ്തമിച്ചീടിനാനാദിത്യദേവനെ
ന്നോർത്തുള്ളിലിങ്കൽനിനച്ചിതെല്ലാവരും.

ഇങ്ങിനേയും നാം കാണുന്നില്ലേ? സുദർശനത്തിന്റെ തേജസ്സും വിക്രമവുമറിഞ്ഞിട്ടുള്ളവർക്ക് ഇതു് അസംബന്ധമായിത്തോന്നാരുണ്ട്. അതിനാൽ അതിന്റെ കാരണം താഴെ പറയാം.

അംബരീഷന്റെ വ്രതഭംഗത്തിന്നുദ്യമിച്ച ദുർവ്വാസസ്സുമഹർഷിയെ സുദർശനം കീഴും മേലും ഓടിച്ചു ചക്രശ്വാസം വലിപ്പിച്ച് അംബരീഷനിൽതന്നെ ലയിച്ചുവല്ലോ. അതിന്നുശേഷം മഹർഷി, "ഈ സുദർശനചക്രം എന്നെ എത്രയാണു വലച്ചതു്! അതിന്നു കാരണം ഇതിന്റെ തേജസ്സല്ലേ? ഇതിന്നു തേജസ്സില്ലാ

തായി ഭവിക്കട്ടേ." എന്നു ശപിക്കയും ചെയ്തു. മഹർഷിയുടെ ശാപവചനം ദേവാദികൾ കേട്ട് അമ്പരന്നു. എല്ലാവരേയും രക്ഷിക്കുവാനുള്ള സുദർശനം തേജസ്സില്ലാത്തതായാൽ തങ്ങൾക്കു രക്ഷയില്ലാതായിപ്പോകുമെന്നു വിചാരിച്ചു ദേവകൾ ദുർവ്വാസസ്സിനോട്, അദ്ദേഹത്തിൻെറ ശാപം പിൻവലിക്കേണമെന്നു പറഞ്ഞു. മുൻകോപിയായ അദ്ദേഹത്തിന്നു അപ്പോൾ പശ്ചാത്താപമുണ്ടായി. അതിനാൽ ശാപവചനം ഇങ്ങിനെയാക്കി.

"എൻെറ ശാപം ഫലിക്കാതെ നിവൃത്തിയില്ല. ചക്രത്തിൻെറ തേജസ്സു ശമിക്കട്ടേ എന്നു മാത്രമേ ഞാൻ പറഞ്ഞിട്ടുള്ളു. അതു് ഒരു ദിവസമാക്കിയേക്കാം. ആ ദിവസംതന്നെ, എന്നാണു ഭഗവാനിച്ഛിക്കുന്നതു്, അന്നായിക്കൊള്ളട്ടേ." ആ ഒരു ദിവസം ഭഗവാൻ തൻെറ ഭക്തൻെറ സത്യം രക്ഷിക്കുവാനായി നിക്കിവെച്ചിരിക്കയായിരുന്നു. അതുകൊണ്ടാണു ചക്രത്തിന്നു അന്നു തേജസ്സില്ലാതെവന്നതു്.

കറുത്തപക്ഷത്തിലും വെളുത്തപക്ഷത്തിലും വരുന്ന ഏകാദശികൾക്കു യാതൊരു വ്യത്യാസവുമില്ല. ഏകാദശിവ്രതം കാമ്യമല്ലാത്തതുകൊണ്ടു് അതു സർവ്വദാ ആദരണീയമാകുന്നു. അറുപതിനായിരം സംവത്സരം തപസ്സുചെയ്യാലുണ്ടാകുന്ന ഫലം ഒരു ഏകാദശിനോററാൽ കിട്ടുന്നതാണെന്നു പുരാണങ്ങളിൽ കാണുന്നു. നമ്മുടെ പൂർവ്വികന്മാർ ലോകം നന്നാകേണമെന്നു മാത്രമുദ്ദേശിച്ചാണു് ഇപ്രകാരമെഴുതിവെച്ചിട്ടുള്ളതു്. അതുകൊണ്ടു് അതുപോലെ നടക്കുവാനും നാം മടിക്കേണ്ട. മൃഷ്ടഭോജനം കഴിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ ഒരു ദിവസം ഉപവസിക്കേണമെന്നു പറയുമ്പോൾ, 'ഇതു തീവ്രവ്രതമാണ്'. എന്നു പലരും പറഞ്ഞു, ഏകാദശിവ്രതം ശരിയാംവണ്ണം ആചരിക്കാതെ വരുന്നുണ്ടു. അതു അക്രമമാണു. അനേകകോടി ജന്മങ്ങൾ കൃമികീടാദികളും പക്ഷിവൃക്ഷാദികളും മററുമായി ജനിച്ചിട്ടു ഒടുവിൽ കിട്ടിയ ഈ മനുഷ്യജന്മത്തിൻെറ മാഹാത്മ്യം മനസ്സിലാക്കാതെയാണു നാം കഴിയുന്നതു. ഒട്ടുകാലം മാതൃഗർഭത്തിൽ കിടന്നുപോകുന്നു. ബാലക്രീഡകൾകൊണ്ടു വേറെ ഒരു ഭാഗംചി

ലവാകുന്നു. യൌവനാവസ്ഥയിൽ മദമാത്സര്യംകൊണ്ടു നിറഞ്ഞു തന്നെന്നറിയാതേയും കാലം പോകുന്നു. വാർദ്ധക്യം വന്നാൽ ഒന്നിലും ശേഷിയില്ലാതെ വീഴുന്നു. ഏതു നിമിഷത്തിലാണു മൃതിയെന്നു നമുക്കാർക്കും തീരുമാനിച്ചുകൂടാ. ലോകത്തിൽ തീർച്ചയായി നടക്കുന്നതു് ഒന്നുമാത്രമെയുള്ളു. അതു, "ജനിച്ചവർ മരിക്കുന്നു." എന്നതുതന്നെ. നമ്മുടെ ജീവകാലം അപഗ്രഥിച്ചുനോക്കുന്നതായാൽ നമുക്കുവേണ്ടി യാതൊന്നും നാം ചെയ്യുന്നില്ല. ഈരീതിയിൽ കഴിയുന്നതായാൽ അവസാനം നമ്മുടെ കഥ വളരെ കഷ്ടത്തിലായിത്തീരും. അതു കൂടാതെ കഴിക്കുവാനാണു വിജ്ഞാനികൾ ഇത്തരത്തിൽ ഓരോരൊ വ്രതങ്ങൾ നിശ്ചയിച്ചിരിക്കുന്നതു. നമ്മുടെ ജീവിതപ്പോരാട്ടത്തിന്നിടയിൽ അല്പസമയം നമുക്കു ഈശ്വരഭജനത്തിന്നും നീക്കിവെയ്ക്കുക.

ഏകാദശിവ്രതങ്ങൾ തുല്യപ്രധാനങ്ങളാണെങ്കിലും ചില ഏകാദശികൾക്കു നമ്മുടെ ഇടയിൽ പ്രാധാന്യം കല്പിച്ചുവരുന്നുണ്ടല്ലോ. അവ, വൈകുണ്ഠൈകാദശി, ശയനൈകാദശി, ഉത്ഥാനൈകാദശി ഇങ്ങിനെചിലതാണു. * വിഷ്ണുഭഗവാൻവഷത്തിൽ നാലുമാസം നിദ്രചെയ്യുമെന്നു ചില പുരാണങ്ങളിൽ കാണുമാറുണ്ടു. മിഥുനമാസത്തിൽ ശുക്ലപക്ഷത്തിലെ ഏകാദശിനാളാണു നിദ്രയാരംഭിക്കുന്നതു. അതുകൊണ്ടു ആ ദിവസത്തിന്നു് ശയനൈകാദശിയെന്നു പറയുന്നു. ഉണൎന്നെഴുന്നേല്ക്കുന്നതു കന്നിമാസത്തിൽ ശുക്ലപക്ഷത്തിലെ ഏകാദശിനാളായതിനാൽ അന്നു ഉത്ഥാനൈകാദശിയുമാകുന്നു. വിഷ്ണുഭഗവാൻ ഉറങ്ങുന്നതോടുകൂടി മററു ദേവന്മാരും ഉറങ്ങുന്നതുകൊണ്ടു ആ നാലു മാസങ്ങളും അശുഭമാസങ്ങളായിട്ടാണു ഗണിച്ചുവരുന്നതു. അക്കാലത്തു വിവാഹം തുടങ്ങിയ മംഗല്യകമ്മങ്ങളും നടത്താറില്ല.

ഏകാദശിനാൾ വ്രതമനുഷ്ഠിച്ചാൽ ദ്വാദശിനാൾ ഒരു വിപ്രനെങ്കിലും ഭോജനവും ദക്ഷിണയും നൽകേണ്ടതാണു. അ

---

* ഗുരുവായൂർ ഏകാദശി, തൃപ്രയാർ ഏകാദശി മുതലായ ഏകാദശികളെപ്പററി, "ഭാരതമഹാക്ഷേത്രങ്ങൾ" എന്ന പുസ്തകം നോക്കുക.

ല്ലെങ്കിൽ വ്രതത്തിന്റെ ഫലം മുഴുവൻ സിദ്ധിക്കുകയില്ല. ഈ കാൎയ്യത്തിൽ നമ്മുടെ ഇടയിൽ തീരെ ശ്രദ്ധയും കാണുന്നില്ല. ഒരാളെ ക്ഷണിച്ചുവരുത്തി ഭോജനാദികൾ കൊടുത്തില്ലെങ്കിൽ അവനവൻ ചെയ്യു കൎമ്മത്തിന്നു ഫലമില്ലാതിരിക്കുമോ എന്നാണു ചിലരുടെ സമാധാനം. പക്ഷേ, ത്യാഗമാണ് അതുകൊണ്ടു സാധിക്കുന്നതു. ഒരുനാൾ ഈശ്വരപൂജാദികൾക്കു നിശ്ചയിക്കുന്നതുപോലെ നമ്മുടെ ആവശ്യത്തിന്നുള്ള ഒരുഭാഗംകൊണ്ടു മറെറാരു സൽപാത്രത്തേയും സന്തോഷിപ്പിക്കുക എന്നാണു അതിന്റെ താല്പൎയ്യം. ചില ദ്വാദശികൾക്കുതന്നെ വിശേഷം ഉണ്ടു്. അതിലൊന്നാണു വൈശാഖത്തിൽ ശുക്ലപക്ഷത്തിലെ ദ്വാദശി.

കാശ്മീരദേശത്തു പണ്ടു ദേവവ്രതനെന്നൊരു ബ്രാഹ്മണനു മാലിനി എന്നൊരു പുത്രിയുണ്ടായിരുന്നു. പുത്രിയെ അദ്ദേഹം സത്യശീലനെന്ന യുവബ്രാഹ്മണനു വിവാഹം ചെയ്തുകൊടുത്തു. സ്ത്രീലമ്പടനായ സത്യശീലൻ പരനാരീരതനാകയാൽ മാലിനി ഏററവും ഖിന്നയായി. അവളുടെ പരിതാപംകണ്ടു ചില സ്ത്രീകൾ, മരുന്നുകൊണ്ടു അദ്ദേഹത്തെ വശത്താക്കുവാൻ ഉദ്ദേശിച്ചു. മാലിനി ഒരു യോഗിനിയെ ചെന്നുകണ്ടു, കുറെ ധനം കൊടുത്തപ്പോൾ, അവൾ രണ്ടുവിധം ചൂൎണ്ണങ്ങളും കഴുത്തിൽ കെട്ടിക്കുവാൻ ഒരു രക്ഷയും കൊടുത്തു.

മാലിനി ഭൎത്താവറിയാതെ ഒരു ദിവസം രാത്രി രക്ഷ അദ്ദേഹത്തിന്റെ കഴുത്തിൽ കെട്ടിച്ചു. പിറേറന്നു ഒരു പൊടി പാലിൽ കലക്കി കൊടുക്കുകയും ചെയ്തു. കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ സത്യശീലൻ രോഗബാധിതനായി, ശരീരമടച്ചു പുണ്ണു വന്നു, കയ്യും കാലുമിളക്കുവാൻ വയ്യാതെ ഒരിടത്തു കിടന്നു നിലവിളിച്ചുതുടങ്ങി. മാലിനിയുടെ ഔഷധപ്രയോഗംകൊണ്ടാണു തനിക്കു ഇങ്ങിനെ വന്നതെന്നു സത്യശീലൻ എങ്ങിനെയോ അറിഞ്ഞു രോഗം മാറുവാനുള്ള മരുന്നു കൊടുക്കുന്നതായാൽ പിന്നീടു അവളെ എല്ലാവിധത്തിലും അനുസരിച്ചുകൊള്ളാമെന്നു സത്യശീലൻ സത്യംചെയ്തു. അപ്പോൾ മാലിനി വേറെ ഒരു ചൂ

ണ്ണം കൊടുക്കുകയും നാലഞ്ചു ദിവസങ്ങൾകൊണ്ടു സത്യശീലന്റെ രോഗം ശമിക്കുകയും ചെയ്തു. ഭർത്താവു പാട്ടിലായെന്നു കണ്ടപ്പോൾ മാലിനി പരസംസർഗ്ഗം തുടങ്ങി. അതു കണ്ടിട്ടു സത്യശീലന്റെ ഉള്ളുപൊള്ളി. അവൾ ഭർത്താവിനെ ദാസനെന്നവണ്ണം കരുതിവന്നു.

മാലിനിയുടെ താരുണ്യദശ കഴിഞ്ഞു വാർദ്ധക്യം ബാധിച്ചതോടുകൂടി രോഗം അവളേയും ബാധിച്ചു. അവളുടെ ദുഷ്പ്രവൃത്തികളെന്നപോലെ മേൽ മുഴുവനും കുഷ്ഠം നിറഞ്ഞു. അവളുടെ അവയവങ്ങൾ ബീഭത്സങ്ങളായി. എന്തിനധികം? അവൾ വളരെ അരിഷ്ടിച്ചു മരിക്കുകതന്നെ ചെയ്തു. നരകത്തിൽ മാലിനിയനുഭവിച്ച കഷ്ടങ്ങൾക്കു കയ്യുംകണക്കുമില്ലായിരുന്നു. പിന്നീടവൾ നൂറുജന്മം പുഴുത്ത പട്ടിയായി കഴിച്ചുകൂട്ടി. നൂറെറാന്നാമത്തെ ജന്മവും പുഴുത്ത പട്ടിയായി പിറന്നു. ഒരു ദിവസം ആ പട്ടി പരമബന്ധു എന്ന ബ്രാഹ്മണന്റെ തുളസിത്തറയുടെ ചുവട്ടിൽ കിടന്നുറങ്ങുകയായിരുന്നു. പരമബന്ധുവിന്റെ മകൻ പ്രാതസ്സ്നാനംകഴിഞ്ഞു തുളസിത്തറയിൽനിന്നു പാദക്ഷാളനംചെയ്തപ്പോൾ ആ വെള്ളം പട്ടിയുടെ മേൽ വീണു. ഉടനെ പട്ടിക്കു പൂർവ്വജന്മങ്ങളിലെ സ്മരണയുണ്ടായി. അന്നു വൈശാഖത്തിൽ ശുക്ലദ്വാദശിയായിരുന്നു. പട്ടി ആ ബ്രാഹ്മണബാലനോടു തന്റെ വൃത്താന്തമെല്ലാം പറയുകയും ആ ദുരവസ്ഥയിൽനിന്നു മോചിപ്പിക്കേണമെന്നപേക്ഷിക്കയും ചെയ്തു; അവളുടെ പ്രവൃത്തികൾ കേട്ടപ്പോൾ ആ ബാലകനു കോപമാണു തോന്നിയതു്. ഈ വിധത്തിലുള്ള ദുഷ്ടകൾക്കുപകാരം ചെയ്താൽ ഈശ്വരൻ ശിക്ഷിക്കുമെന്നാണു പറഞ്ഞതു്. പട്ടി വീണ്ടുമപേക്ഷിച്ചിട്ടും ബാലകൻ ചെവിക്കൊണ്ടില്ല. അവരുടെ സംഭാഷണം കേട്ടു് അവിടേക്കു പരമബന്ധുവുമെത്തി. പട്ടിയുടെ വർത്തമാനങ്ങൾ കേട്ടപ്പോൾ അദ്ദേഹത്തിന്റെ കരളുരുകി. ആ പട്ടിയുടെ ആവശ്യപ്രകാരം ആ ദ്വാദശീവ്രതത്തിന്റെ ഫലംകൊടുക്കുകയും ചെയ്തു. ആ ക്ഷണത്തിൽ പട്ടിയുടെ രൂപംവിട്ടു തേജോരൂപിണിയായ ഒരു സ്ത്രീയായി പരിണമിച്ചു് അവൾ ദേവലോകം പ്രാപി

ക്കുകയും ചെയ്യും. വൈശാഖദ്വാദശിനാൾ, തൈർചോറ്, കുട, ജലംനിറച്ച കുടം, തേൻ മുതലായവ ദാനംചെയ്യേണ്ടതാണു്. ശ്രാവണദ്വാദശിയും ഏറ്റവും മുഖ്യമാണു്. ശ്രീനാരായണൻ മഹാബലിയുടെ കയ്യിൽനിന്നും ലോകത്രയങ്ങൾ വീണ്ടെടുക്കുവാൻ വാമനനായി അവതാരംചെയ്തതു ശ്രാവണദ്വാദശിനാളിലാണല്ലോ.

---

## 11. കാളിപൂജ.

കാളിപൂജ അനേകശതാബ്ദങ്ങൾക്കു മുമ്പുതന്നെ ഇവിടെ നടന്നുവന്നിരുന്നുവെന്നതിനു ഭാഗവതത്തിൽ ഭരതചരിത്രവും മററും മതിയായ ദൃഷ്ടാന്തമാണു്. അന്യദേവന്മാരാൽ അവദ്ധ്യനായിരുന്ന ദാരികാസുരനെ നിഗ്രഹിക്കുവാൻ ശ്രീപരമേശ്വരന്റെ നിടിലനേത്രത്തിൽനിന്നുത്ഭവിച്ച ഭദ്രകാളിയെ അഗ്നിതുല്യയായിട്ടാണു ജനങ്ങൾ കരുതിപ്പോരുന്നതു്. ദേവിയുടെ വസ്ത്രം രക്തനിറവും ഭക്ഷണം രക്തവുമാണത്രെ. അതുകൊണ്ടാണു ജന്തുബലി ഭദ്രകാളിക്കു പ്രധാനമാണെന്നു വെച്ചിട്ടുള്ളതു്. ദേവിയുടെ കൂട്ടുകാർ കൂളികൾ, പിശാചുക്കൾ, ഭൂതഗണങ്ങളെന്നിവരാണു്. ദേവിയും കൂട്ടുകാരും രാത്രികാലങ്ങളിൽ പുറത്തിറങ്ങി സഞ്ചരിക്കാറുണ്ടെന്നു കാളിദാസനെക്കുറിച്ചു പറയുന്ന ഐതിഹ്യംകൊണ്ടു മനസ്സിലാക്കാം.

കേരളത്തിൽ പഴയകാലങ്ങളിൽ ഒരു ഭദ്രകാളിക്ഷേത്രമെങ്കിലും ഇല്ലാത്ത ദേശമുണ്ടായിരുന്നില്ല. മററു ക്ഷേത്രങ്ങളിലെന്നപോലെ ഭദ്രകാളിക്ഷേത്രങ്ങളിലും പൂജാധികാരം ബ്രാഹ്മണർക്കാണു്. ഗൃഹങ്ങളിൽവെച്ചും കാളിപൂജ നടത്താറുണ്ടു്. ചെമ്പരുത്തി, ചെററി, അശോകം, പ്ലാശു മുതലായ ശോണവർണ്ണത്തിലുള്ള പുഷ്പങ്ങളാണു പൂജയ്ക്കു പ്രധാനമായി ഉപയോഗിക്കേണ്ടതു്.

തപസ്സുചെയ്തു ദേവന്മാരെ പ്രത്യക്ഷമാക്കിയിരുന്നതുപോലെ ഭദ്രകാളിയെ പ്രത്യക്ഷയാക്കുവാൻ പണിപ്പെടേണ്ടതില്ല. കാളിപൂജയുടെ അവസാനത്തിൽ ഒരുപക്ഷേ പൂജകൻതന്നെ

യോ, അല്ലെങ്കിൽ വെളിച്ചപ്പാടോ, കാളിയുടെ ആവേശത്താൽ വെളിപാടുകൊള്ളുകയും കാളി പ്രത്യക്ഷയായാലെന്നപോലെ ജനങ്ങളുടെ സങ്കടങ്ങൾ കേൾക്കുകയും ചെയ്യുന്നു. വെളിച്ചപ്പാടാകുന്നതും ക്ഷണസാദ്ധ്യമല്ല. വെളിച്ചപ്പാട് ആകേണമെന്ന് ഇച്ഛിക്കുന്നവൻ, ഒരുമണ്ഡലകാലം നോൽമ്പുനോററിരുന്ന് അതു കഴിയുമ്പോൾ, താനെ വെളിപാടുണ്ടായി, താൻ ദേവിയുടെ കോമരമായിരിക്കുവാൻ ദേവിയാൽ അനുഗ്രഹീതനായിരിക്കുന്നുവെന്നു തെളിയിക്കുവാൻ പല ലക്ഷ്യങ്ങൾ കാണിക്കയും വേണം. ചില ക്ഷേത്രങ്ങളിൽ കനൽക്കുഴിയിൽ ചാടിക്കയറുക, ചില ക്ഷേത്രങ്ങളിൽ ഉള്ളൻകയ്യിൽ വസൂരിക്കാണിച്ചു, കൈമടക്കി മലർത്തിയാൽ കാണാതെയാക്കുക, എന്നിപ്രകാരം ഓരോ ലക്ഷ്യങ്ങൾ കാണിക്കാറുണ്ട്. ഭഗവതി ശരീരത്തിൽ ആവേശിക്കുന്നതിൻെറ ചിഹ്നമാണ വെളിപാടുണ്ടാവുക അല്ലെങ്കിൽ കലികൊള്ളുക, എന്നു പറയുന്നതു്. ചില ക്ഷേത്രങ്ങളിൽ ആറുമാസകാലവും വേറെ ചിലതിൽ അതിലധികം കാലവും നോൽമ്പുനോററിരിക്കേണ്ടിവരും. വെളിപാടുണ്ടായി ക്ഷേത്രാധികാരികളുടെ മുമ്പാകെ ലക്ഷ്യങ്ങൾ കാണിച്ചാൽ ആ ആളെ വെളിച്ചപ്പാടായി നിയമിച്ചതിൻെറ മുദ്രയായി, പള്ളിവാൾ, അരമണി, കൂറ, കാൽച്ചിലമ്പു മുതലായതു കൊടുക്കുകയും ചെയ്യുന്നു. വെളിപാടുണ്ടായിരിക്കുമ്പോൾ പറയുന്നതു കോമരമല്ല, ഭഗവതിയാണ്. അതിനാൽ അപ്പോൾ പറയുന്നതിന്നു 'കല്പന'യെന്നു പറയുന്നു.

പഴയകാലങ്ങളിൽ കളവുചെയ്കയോ, അന്യനെച്ചതിക്കയോ, പണം കടം വാങ്ങുകയോ ചെയ്തിട്ട് അപ്രകാരം ചെയ്തിട്ടില്ലെന്നു വാദിക്കുന്നവരെക്കൊണ്ടു ഭദ്രകാളിക്ഷേത്രത്തിൻെറ നടയിൽവെച്ചു 'സത്യം' ചെയ്യിക്കാറുണ്ടായിരുന്നു. കള്ളസ്സത്യം ചെയ്യുവൻ, ഏഴോ, പതിനൊന്നോ, പതിന്നാലോ, ഇരുപത്തൊന്നോ അല്ലെങ്കിൽ നാല്പത്തൊന്നോ ദിവസങ്ങൾക്കകം ദുർമ്മരണത്തിലകപ്പെടുകയുമുണ്ടായിട്ടുണ്ട്. 'സത്യം' സത്യാത

ന്നെയാണെങ്കിൽ ചെയ്യിപ്പിച്ചവന്നും ആപത്തു നിശ്ചയം തന്നെ.

തോന്നിയപ്പോലെ ക്ഷേത്രങ്ങളിൽവെച്ച സത്യംചെയ്യുകൂടാ. സത്യംചെയ്യാമെന്നു തീർച്ചയാക്കിയാൽ ക്ഷേത്രാധികാരികളെ അറിയിക്കണം. ഒരിക്കൽ സത്യം ചെയ്യേണമെങ്കിൽ ക്ഷേത്രത്തിലേയ്ക്കു നിയതമായ ഒരു സംഖ്യകൊടുക്കേണ്ടതാണ്. പണമടച്ചുകഴിഞ്ഞാൽ, 'ഒരു 'കൊടിയാഴ്ച'ദിവസം (വെള്ളിയാഴ്ചയോ, ചൊവ്വാഴ്ചയോ) സത്യം ചെയ്യാൻ നിശ്ചയിക്കും. സത്യം കേൾക്കുവാൻ വളരെ ജനങ്ങളും വന്നുചേരും. നിശ്ചിതസമമാകുമ്പോൾ ശാന്തിക്കാരൻ ഒരു ചെമ്പരുത്തിപ്പൂമാല നടയിൽ തൂക്കിയിടും. സത്യംചെയ്യാനുള്ള ആൾ, കുളത്തിൽ മുങ്ങിത്തുവത്താതെ ആ മാലയെടുത്തു കഴുത്തിലിട്ട്, അമ്പലം മൂന്നുവലത്തുവെച്ച ശേഷം നടയിൽനിന്നുകൊണ്ടു സത്യം ചെയ്യണം. ഈവിധം സത്യം നമ്മുടെ ഇടയിൽ അപൂർവ്വമല്ലായിരുന്നു. മുദ്രപത്രം സാമാന്യമായി കിട്ടുവാൻ തരമില്ലാതിരുന്ന കാലങ്ങളിലും, ഇപ്പോഴുള്ളതുപോലെ കോടതികൾ സ്ഥാപിക്കുന്നതിന്നു മുമ്പുമായിരുന്നു സത്യത്തിൻെറ പ്രചാരം. സത്യം തെളിയിക്കുന്നതിൽ കൊടുങ്ങല്ലൂർ വടക്കേനടയുടേയും മററുചില ക്ഷേത്രങ്ങളിലേയും ശക്തിയെപ്പററിയുള്ള പഴങ്കഥകൾ ഇപ്പോഴും നമ്മുടെ ഇടയിൽ പറഞ്ഞുവരുന്നുണ്ടല്ലോ.

വെള്ളിയാഴ്ചയും ചൊവ്വാഴ്ചയും ഭദ്രകാളിക്കു വളരെ പ്രധാനമാകയാൽ ആ ദിവസങ്ങളിൽ കാളിക്ഷേത്രത്തിൽ പോകാത്ത ഒരാളും, വഴിപാടുചെയ്യാത്ത ഒരു വീടും പണ്ടു കേരളത്തിൽ ഉണ്ടായിരുന്നില്ല. കാളിക്ഷേത്രത്തിൽ ആണ്ടിലൊരിക്കലുള്ള 'വേല' പഴയ നിശ്ചയങ്ങളനുസരിച്ച് ഇപ്പോഴും നടന്നുവരുന്നുണ്ട്. വേലകഴിഞ്ഞാൽ മകരമാസം ഒന്നാം തിയ്യതിയോടുകൂടി 'പറ' പുറപ്പെടും. ക്ഷേത്രത്തിൻെറ കീഴിലുള്ള ഓരോ വീട്ടിൽനിന്നും ഓരോ പറ നെല്ലു കൊല്ലംതോറും വഴിവാടു ചെയ്യണമെന്നു ചട്ടംവെച്ചിട്ടുണ്ട്. നെല്ലു ചെന്നുവാങ്ങുകയാണു പതിവ്. അതിന്നു പറയെടുക്കുകയെന്നും പറയുന്നു. പറയെടുപ്പാൻ ക്ഷേ

ധികാരികളും കുറേ മേളക്കാരും, കുറയണിഞ്ഞു്, അരമണികെട്ടി, ചിലമ്പിട്ട വാളുംധരിച്ച വെളിച്ചപ്പാടുമുണ്ടാകും. വീടുകളിൽ ശുഭസ്ഥാനത്തു് അരിക്കുഴമ്പുകൊണ്ടണിഞ്ഞു് അതിൽ ഭദ്രദീപംകൊളുത്തി മുമ്പിൽ ഒരു നിറപറ വഴിവാടായിവെച്ചാൽ മേളക്കാർ പാണ്ടികൊട്ടുകയും അതിന്റെ അവസാനത്തിൽ വെളിച്ചപ്പാടു വെളിപാടുകൊണ്ടു വീട്ടുടമസ്ഥന്മാരോടു കല്പിക്കുകയും അവക്കു സങ്കടങ്ങളുണ്ടെങ്കിൽ അതിന്നു നിവാരണമാൎഗ്ഗമുണ്ടാക്കിക്കൊടുക്കുകയും ചെയ്യും. കലിയിറങ്ങിയാൽ വഴിവാടു നെല്ലുംകൊണ്ടുപോകും. ഇപ്രകാരം ഒരു ദേശത്തിൽനിന്നു മാത്രമല്ല പലദേശങ്ങളിൽനിന്നും വഴിവാടായി വളരെ 'നിറപറ' ഒരു ക്ഷേത്രത്തിലേക്കുതന്നെ കിട്ടാറുണ്ടു്. ദേശത്തു കക്ഷിമത്സരമുണ്ടായാൽ 'കോമരം' വെളിവാടുകൊള്ളുകയും, ദേശത്തു പ്രധാനികളായവരെ വിളിച്ചുവരുത്തുകയുംചെയ്തു്, അവരുടെ കക്ഷിപ്പിണക്കംതീൎത്തു പറഞ്ഞയക്കുകയും പതിവാണു്.

പനി, മസൂരി മുതലായ രോഗങ്ങൾ ബാധിക്കാതിരിപ്പാനാണു കാളിപ്പൂജ നടത്താറുള്ളതു്. ഒരു വീട്ടിൽ മസൂരിയുണ്ടാണെങ്കിൽ ആ ദേശത്തുള്ള ഭദ്രകാളിക്ഷേത്രത്തിലറിവു കൊടുക്കും. എന്നാൽ 'കോമരത്തിനു്' വെളിവാടുണ്ടായി, ആ വീട്ടിൽ ചെന്നു് അരിയെറിയുകയും രോഗിയെ പള്ളിവാൾകൊണ്ടു് ഉഴിയുകയും കുറികൊണ്ടു വീശുകയുംചെയ്യും. അങ്ങിനെ ചെയ്യാൽ നൂറിൽ തൊണ്ണൂറ്റൊമ്പതും രോഗംമാറി സുഖപ്പെടാറുണ്ടു്. മരണം ദുല്ലഭമായി സംഭവിക്കുന്നതു്, അവരുടെ അവിശ്വാസംകൊണ്ടോ അധൎമ്മംകൊണ്ടുമാണെന്നുതന്നെ പറയാം.

ഒരുസങ്കേതത്തിൽ വസൂരി കലശലായി പിടിപ്പെട്ടാൽ 'ദേശകുരുതി' കഴിക്കും. അതു കഴിക്കുവാൻ വളരെ പ്രയാസമുണ്ടു. ആ സങ്കേതത്തിലുള്ളവരെല്ലാമൊന്നിച്ചുചേൎന്നു കുരുതിക്കു വേണ്ടുന്ന സാധനങ്ങളൊരുക്കി, ഒരു കൊടിയാഴ്ചദിവസം കുരുതി നിശ്ചയിക്കും. കുരുതിനാൾ സന്ധ്യക്കു കോമരം ക്ഷേത്രത്തിൽ വെച്ചു വെളിവാടുകൊണ്ടു വലിയ പുരുഷാരത്തോടുകൂടി സങ്കേതത്തെ ഒന്നു പ്രദക്ഷിണം വെക്കുവാൻ തുടങ്ങും. പ്രദക്ഷിണം

ആരംഭിക്കുന്ന സ്ഥലത്തു ഓരാടിനേയോ അല്ലെങ്കിൽ എട്ടോ പത്തോ പൂവൻകോഴികളേയോ അറുത്തു ഭൂതങ്ങൾക്കും പിശാചങ്ങൾക്കും കുരുതി അർപ്പിക്കും. വഴി നാലുംകൂടുന്ന സ്ഥലങ്ങളിലെല്ലാം ഈ വിധം കുരുതി അപ്പിച്ചു ഒരു പ്രദക്ഷിണം കഴിഞ്ഞെത്തുമ്പോഴെയ്ക്കും നേരം പ്രഭാതത്തോടടുക്കാറുണ്ടു. 'ദേശകുരുതി' കഴിഞ്ഞാൽ രോഗശമനം വന്നിരുന്ന വിവരം ഇന്നത്തെ വൃദ്ധന്മാരോടു ചോദിച്ചാൽ തിച്ചയായറിയാം.

വസൂരി കേവലം ഒരു സാംക്രമികരോഗമായിട്ടാണല്ലോ ആധുനിക പരിഷ്കാരികൾ കല്പിച്ചുപോരുന്നതു. എന്നാൽ പൂർവ്വികന്മാരായിരുന്ന ഭാരതിയരുടെ മതം അതല്ലായിരുന്നു. നീചമൂർത്തികളാണു വസൂരി പരത്തുന്നതു് എന്നായിരുന്നു അവരുടെ വിശ്വാസം. ആ നീചമൂർത്തികളെ ഒതുക്കുന്നതിനാണു കുരുതിമുതലായ 'അടിയന്തരങ്ങൾ' ഭദ്രകാളിക്കു കഴിക്കുന്നതു. ഈ രോഗം പരത്തുവാനും നശിപ്പിക്കുവാനും ഭദ്രകാളിക്കു കഴിയുമെന്നതിന്നു പല സംഭവങ്ങളുമുണ്ടായിട്ടുണ്ടു്. ഒരിക്കൽ കൊടുങ്ങല്ലൂർ ഭരണിക്കുപോയിരുന്ന ചില ആളുകളെ മാപ്പിളമാർ ഉപദ്രവിച്ചുവെന്നും ഭരണിക്കാർ കൊടുങ്ങല്ലൂരുചെന്നു മടങ്ങിവരുന്നതിന്നുമുമ്പു ആ മാപ്പിളമാക്കും അവരുടെ വീട്ടിലുള്ള എല്ലാവക്കും വസൂരി ഉണ്ടായി മരിച്ചുപോയിയെന്നും മററും നമ്മുടെ ഇടയിൽ അറിയാത്തവർ വളരെ ചുരുക്കമാണു്. ഇതു അന്ധവിശ്വാസമാണെന്നു ജല്പിക്കുന്നവരോടു എനിക്കു പറയുവാനുള്ള മറുപടി മറെറാരവസരത്തിലേക്കു നീട്ടിവെച്ചിരിക്കുന്നു. വീടുകളിൽ ദുമ്മരണമുണ്ടായാൽ പ്രേതത്തെക്കൊണ്ടുള്ള ഉപദ്രവമുണ്ടാകയും സുലഭമാണു. ആ പ്രേതങ്ങളെ ഒതുക്കുവാൻ മന്ത്രവാദികളെക്കൊണ്ടും ത്രാണിയില്ലാതെ വന്നാൽ ഭദ്രകാളിക്കു് ഒരു കുരുതി നിശ്ചയിക്കും. പ്രേതങ്ങളുടെ ഉപദ്രവമുള്ള വീട്ടിൽവെച്ചുതന്നെയാണു കുരുതിയടിയന്തരം നടത്തേണ്ടതു. അപ്പോൾ പൂജിക്കുവാനുള്ള അധികാരം കുരുക്കൾ, കുറുപ്പു, പണിക്കർ എന്നി സ്ഥാനികളിലൊരാൾക്കാണു്. പൂജകഴിഞ്ഞു വെളിവാടുണ്ടായി ആടിനേയൊ കോഴിയേയൊ ബലി കഴിച്ചു പ്രേതങ്ങളെ ആ സ്ഥലത്തു

നിന്നും ആവാഹിച്ചുകൊണ്ടുപോകും. ഇങ്ങിനെ ചെയ്യുന്നതിന്നു 'വെട്ടിവാങ്ങുക' എന്നും 'പ്രേതവേല്പാട്ടുകഴിക്കുക' എന്നുമാണു, പറഞ്ഞു വരുന്നതു

ഓരോ വീട്ടിലുംവെച്ചു നടത്തിവന്നിരുന്ന 'പാന'യെപ്പററി ഇന്നത്തെ ബാലവിദ്യാൎത്ഥികൾ ഒട്ടെങ്കിലും അറിവില്ലാതെയാക്കിയ അവസ്ഥ ഏററവും ലജ്ജാവഹവും ശോചനീയവുമാണു. ഭദ്രകാളിപ്പാന, താലികെട്ടു കല്യാണത്തെ അനുയാത്ര ചെയ്യുതാണു ഇതിന്റെ മൂലം. താലികെട്ടിയ പന്തലിൽവെച്ചു ഒരു പാനയെങ്കിലും കഴിക്കേണമെന്നൊരു നിൎബ്ബന്ധം തന്നെയുണ്ടായിരുന്നു. പാന കഴിക്കാത്ത വീട്ടുകാരെ സമുദായത്തിൽ ചേൎക്കുകയൊ മററുള്ളവർ അവരോടു യോജിച്ചു കഴികയോ ചെയ്യുയില്ല. അവരെക്കൊണ്ടു തക്കതായ പിഴ ചെയ്യിപ്പിച്ചശേഷമേ അവരെ സമുദായത്തിൽ ചേൎത്തിരുന്നുള്ളു. താലികെട്ടുകല്യാണം നാലുദിവസം ആഘോഷിച്ചിരുന്നു. പാന കഴിക്കുന്നതു ആദ്യത്തെ മൂന്നുദിവസങ്ങളിലൊന്നിലെങ്കിലുമാവാം. പാനയെക്കുറിച്ചു ഈയവസരത്തിൽ അധികം വിസ്തരിക്കുന്നില്ല. എങ്കിലും രണ്ടുവാക്കു പറയാം. പാനദിവസം പകലും രാത്രിയും വെളിച്ചപ്പാടു വെളിവാട്ടുകൊള്ളും. രാത്രി വെളിവാട്ടുണ്ടായി നൃത്തം ചെയ്യുമ്പോൾ, വെളിച്ചപ്പാടൊന്നിച്ചു 'പൂക്കലക്കുററിക്കാരു'മുണ്ടായിരിക്കും. ഇതിന്റെ ചടങ്ങുകൾ ഇനിയൊരിടത്തു വിവരിക്കാം.

ഇതുകൂടാതെ ഭദ്രകാളിക്കു പാട്ടുകഴിക്കുക എന്നൊരു വഴിവാട്ടുംകൂടി നടന്നുവരുന്നുണ്ടു്. ഇതു ക്ഷേത്രങ്ങളിലും വീട്ടുകളിലും നടത്താവുന്നതാണു. പാട്ടു പാടുവാൻ ബ്രാഹ്മണിയമ്മയാണു. ഇതിനെപ്പററിയും മറെറാരവസരത്തിൽ വിസ്തരിച്ചുകൊള്ളാം.

കേരളത്തിൽ നടത്തിവരാറുള്ള കാളിപൂജയെക്കുറിച്ചു ഏററവും സംഗ്രഹമായിട്ടേ ഇവിടെ പറഞ്ഞിട്ടുള്ളു. ഇന്നത്തെ ബാലന്മാർ പഴയ നടപടികളിൽ ചിലതെങ്കിലും മറക്കാതിരിക്കട്ടേയെന്നുമാത്രമെ തൽക്കാലമുദ്ദേശിച്ചിട്ടുള്ളു. മററുരാജ്യങ്ങളിലുംകാളിപൂജയുടെ സമ്പ്രദായങ്ങളെന്തെല്ലാമാണെന്നുനോക്കാം.

പരദേശികൾ ഭദ്രകാളിയെ 'മാരിയമ്മയെന്നാണു വിളിച്ചുവരുന്നതു. 'മാരിയമ്മകോവിൽ' കേരളത്തിൽ വളരെ ദുർല്ലഭമാണു. വസൂരി ബാധിച്ചാൽ കേരളീയരെപ്പോലെ പരദേശികൾ പേടിച്ചോടുകയില്ല. 'അമ്മവിളയാട്ടം' എന്നു പറഞ്ഞു കളിച്ചു ചിരിക്കുകയാണ് അവർ ചെയ്യുന്നതു. മാരിയമ്മക്കു് വേപ്പില വളരെ പ്രധാനമാണു. വെളിച്ചപ്പാടു വെളിപാടു കൊള്ളുമ്പോൾ വാളും ചിലമ്പും മറ്റും ധരിക്കുന്നതിനു പകരം, അവർ കയ്യിലൊരുപാത്രം നിറയെ തീയോ, തലയിൽ ഒരു വലിയ കുടം നിറയെ വേപ്പിലയോ, കയ്യിൽ ഒരു കൊരടാവോ, ധരിച്ചിട്ടാണ് വെളിച്ചപ്പെടുന്നതു.

നാം ഭദ്രകാളിയെന്നും കിഴക്കർ മാരിയമ്മയെന്നും പറയുന്ന ദേവിയെ ഉത്തര ഇന്ത്യാക്കാർ, 'ഭവാനി' "മാതാ" എന്നൊക്കെയാണു വിളിക്കുന്നതു. ഭദ്രകാളിയെ നാമെങ്ങിനേയോ, അതുപോലെ അവർ ഭവാനിയേയും വിശ്വസിച്ചു പൂജിച്ചുവരുന്നു. പൂജക്കുള്ള സമ്പ്രദായങ്ങളിൽ ചില വ്യത്യാസങ്ങൾ കാണാനുണ്ടു.

ഇന്ത്യയിൽ പലേടങ്ങളിലും ഭദ്രകാളിയെ ശീതളാദേവിയായിട്ടാണു ഗണിച്ചുവരുന്നതു. ശീതളാഷ്ടകം, ഭക്തിയോടെ ഒരു പ്രാവശ്യം ചൊല്ലിയാൽ കഠിനമായ പനിക്കും ശമനമുണ്ടാകുമെന്നു ഭക്തന്മാർ പറയുന്നു. ചൈത്രമാസത്തിലെ കൃഷ്ണപക്ഷസപ്തമി ശീതളാദേവിയെ പൂജിക്കുവാനുള്ള പ്രധാന ദിവസമാകയാൽ അതിന്നു 'ശീതളാസപ്തമി'യെന്നു പറഞ്ഞുവരുന്നു. ശീതളാദേവിയെ സ്ത്രീകളാണ് പൂജിക്കുന്നതു. ചിലർ, ശ്രാവണമാസത്തിലെ ശുക്ലസപ്തമിയാണു ശീതളാസപ്തമിയെന്നു പറയുന്നുണ്ടു. വേറെ ചിലർ, ചൈത്രയിലെ കൃഷ്ണ സപ്തമിമുതൽശ്രാവണമാസത്തിലെ ശുക്ലസപ്തമിവരെ എല്ലാ സപ്തമിതോറും ശീതളാദേവിയെ പൂജിക്കുകയും വ്രതങ്ങളാചരിക്കുകയും ചെയ്യുന്നു.

കേരളത്തിൻെറ ഭൂമിശാസ്ത്രത്തിലും, മററുള്ള രാജ്യങ്ങളിലെന്നവിധം, വസന്തം, ഗ്രീഷ്മം, വർഷം, ശരൽ, ഹേമന്തം, ശിശിരം എന്നിങ്ങിനെ ആറു ഋതുക്കൾ കാണുന്നുണ്ടെങ്കിലും അനുഭവ

ത്തിൽ, വൎഷം, വേനൽ, എന്നു രണ്ടു കാലങ്ങൾ മാത്രമേ പ്രധാനമായിട്ടുള്ളു. വസൂരിയുടെ "കൊള്ള" വേനൽക്കാലത്താണ്. തേന്മാവു പൂക്കുന്നതു കണ്ടു വണ്ടിനങ്ങൾ മധു തേടുവാൻ മുരണ്ടുകൊണ്ടു പാറുകയും കോകിലങ്ങൾ ആമത്തങ്ങളായി കൂകുകയും ചെയ്തുതുടങ്ങുമ്പോൾ പനി വസൂരി മുതലായ രോഗങ്ങൾ കടന്നുകൂടുകയായി. ഭദ്രകാളിയ്ക്ക് ഈ രോഗങ്ങളെ നീക്കുവാൻ ശക്തിയുള്ളതിനാൽ വേനൽക്കാലം, പ്രധാനമായി, മകരം, കുംഭം, മീനം, മേടം, എന്ന നാലുമാസം, കാളിപൂജയ്ക്കുള്ള കാലമായി നിശ്ചയിച്ചിരിക്കുന്നു.

## 12. ചിത്രാപൂൎണ്ണിമ.



അമരേന്ദ്രൻ അമരാവതിയിൽ ഒരുദിവസം അപ്സരസ്ത്രീകളുടെ പാട്ടുമാട്ടവും കണ്ടു രസിക്കുമ്പോൾ ദേവഗുരുവായ ബൃഹസ്പതി അവിടെ ചെന്നു. വിനോദാസക്തചിത്തനായ ദേവരാജൻ ബൃഹസ്പതിയെക്കണ്ടുവെങ്കിലും അദ്ദേഹത്തെ ബഹുമാനിക്കുവാൻ മറന്നുപോയി. ദേവേന്ദ്രന്റെ ഉപചാരാതിക്രമത്താലുള്ള പരിഭവം നിമിത്തം ബൃഹസ്പതി അവിടെത്തന്നെ അന്തൎദ്ധാനം ചെയ്കയും ചെയ്തു. നൃത്താദികൾ കഴിഞ്ഞു ദേവേന്ദ്രൻ അവിടെക്കൂടിയിരുന്നവരെ പറഞ്ഞയച്ചശേഷമാണു ഗുരുവിനെ മാനിക്കാതിരുന്ന കഥയോൎമ്മ വന്നത്. അദ്ദേഹം ഗുരുദ്രോഹഭയത്താലുടനെ ഗുരുവിന്റെ മന്ദിരത്തിൽച്ചെന്നന്വേഷിച്ചു. അവിടെ ഗുരുവിനെ കാണാഞ്ഞതിനാൽ വിഷണ്ണനായി തന്റെ ഗൃഹത്തിൽ വന്നു താമസിക്കുകയും ചെയ്തു.

ഗുരുദ്രോഹപാതകത്താൽ ദേവേന്ദ്രന്റെ തേജസ്സുംപ്രഭാവവും, ശൌൎയ്യവും അസ്തമിതപ്രായമായി. ആ തരംനോക്കി അസുരന്മാരെത്തി ദേവേന്ദ്രനെ യുദ്ധത്തിൽ പരാജിതനാക്കി. ദേവേന്ദ്രൻ ഭയവിഹ്വലനായിട്ടു സത്യലോകത്തുചെന്നു, സരോജാസനനോടു സങ്കടമുണൎത്തിച്ചു. ത്വഷ്ടാവിന്റെ പുത്രനും ദാ

നവഭാഗിനേയനുമായ വിശ്വരൂപനെ ഗുരുവായി വരിച്ചാൽ ദേവകളുടെ അനൎത്ഥങ്ങൾ നീങ്ങി ജയം വരുമെന്നു ബ്രഹ്മാവു ദേവേന്ദ്രനോടുപദേശിക്കുകയും ചെയ്തു.

ദേവേന്ദ്രൻ ആ ഉപദേശപ്രകാരം ത്രിശിരസ്സായ വിശ്വരൂപനെ ഗുരുവായി സ്വീകരിച്ചു. വിശ്വരൂപൻ പറയുന്ന സൽകൎമ്മങ്ങൾ പ്രതിദിനം ദേവേന്ദ്രൻ ഭക്തിയോടനുഷ്ഠിക്കുന്നതു കണ്ടു തുഷ്ടിപൂണ്ട വിശ്വരൂപൻ ജയപ്രദമായ ശിവകവചമന്ത്രം ദേവേന്ദ്രനുപദേശിച്ചു. ആ കവചത്തിന്റെ പ്രഭാവത്താൽ ദേവേന്ദ്രൻ ശത്രുക്കളെ ജയിച്ചു പ്രതാപവാനായി വീണ്ടും ദേവലോകത്തു സ്വൈരമായി വാസം തുടങ്ങി.

ദൈത്യഭാഗിനേയ വിശ്വരൂപൻ ദേവന്മാരറിയാതെ യജ്ഞഭാഗം നിത്യവും ദൈതേയന്മാൎക്കു കൊടുത്തുവന്നു. ദേവേന്ദ്രനതു ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞപ്പോൾ ക്രുദ്ധനായി വിശ്വരൂപന്റെ ശിരച്ഛേദം ചെയ്തു. അപ്പോൾ വിശ്വരൂപന്റെ മൂന്നു ശിരസ്സുകളിൽ, സോമപാനംചെയ്ത ശിരസ്സ്, കപിഞ്ജലപക്ഷിയായും, അന്നം ഭക്ഷിച്ചതു തിത്തിരപ്പക്ഷിയായും, സുരാപാനം ചെയ്തതു, കലവിംഗകപ്പക്ഷിയായും പറന്നുപോയി. ഉടനെ ബ്രഹ്മഹത്യ ദേവേന്ദ്രന്റെ നേരെ പാഞ്ഞെത്തി. ഒരു വത്സരം ദേവേന്ദ്രൻ ചുററിത്തിരിഞ്ഞിട്ടും ബ്രഹ്മഹത്യ വിട്ടുപോകാഞ്ഞതിനാൽ, ദേവന്മാരോടും മഹൎഷിമാരോടുംകൂടിയാലോചിച്ചു്, അവരുടെ ഉപദേശാനുസരണം ബ്രഹ്മഹത്യാദോഷത്തെ നാലായി പകുത്തു് ഓരോഭാഗത്തേയും ഭൂമിക്കും, ജലത്തിന്നും, സ്ത്രീകൾക്കും വൃക്ഷങ്ങൾക്കുമായിക്കൊടുക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹം സ്വസ്ഥനായും ഭവിച്ചു.

പുത്രനായ വിശ്വരൂപന്റെ മരണത്താൽ ത്വഷ്ടാവു ക്രുദ്ധിതനായി, ഇന്ദ്രനുപരമശത്രുവായൊരുവൻ ജനിക്കേണമെന്നുദ്ദേശിച്ചു് അഗ്നിയിൽ ഹോമിച്ചു. അപ്പോൾ വിതിഹോത്രനിൽനിന്നു ദൈത്യനായ വൃത്രൻ പുറപ്പെട്ടു വൃത്രൻ തപോബലംകൊണ്ടു സൎവ്വലോകങ്ങളും പിടിച്ചടക്കി, ദേവേന്ദ്രനേയും ആക്രമി

ച്ച. ജംഭാരാതി കുംഭിപ്രമുഖനായ ഐരാവതത്തിന്റെ സ്കന്ധത്തിൽ കയറി ദംഭോളിപാണിയായിട്ട വൃത്രനോടെതൃത്തു. അവർ തമ്മിൽ അതിഭയങ്കരമായ സംഗരം നടന്നുകൊണ്ടിരിക്കവേ, ദേവേന്ദ്രൻ വജ്രായുധത്താൽ വൃത്രന്റെ വക്ഷസ്സിലാഞ്ഞടിച്ചു. മഹാബലവാനായ വൃത്രൻ കാലദണ്ഡസമാനമായ തന്റെ മുസലമെടുത്തു് ഐരാവതത്തെ പ്രഹരിച്ചു ദേവേന്ദ്രന്റെ ദക്ഷിണഭുജത്തിന്മേലും താഡിച്ചു. അതേററമാത്രയിൽ ദേവേന്ദ്രന്റെ വജ്രം ദൂരെത്തെറിച്ചു.

ദേവേന്ദ്രൻ അത്യന്തം ഭീതനായി വിരിഞ്ചഭഗവാന്റെ മുമ്പിലോടിച്ചെന്നു തനിക്കു പററിയപരാജയത്തെക്കുറിച്ചുണർത്തിച്ചു. തന്നാലൊന്നും സാധിക്കാത്തതിനാൽ ബ്രഹ്മാവു ദേവേന്ദ്രനോടും ദേവകളോടുംകൂടി വൈകുണ്ഠത്തിൽച്ചെന്നു മഹാവിഷ്ണുവിനോടു വിവരം പറഞ്ഞു. അപ്പോൾ ഭഗവാനിങ്ങിനെ ഉപായവും പറഞ്ഞുകൊടുത്തു.

"പണ്ടു ദേവാസുരന്മാർ പാലാഴി കടയുവാൻ തുടങ്ങിയപ്പോൾ അവരുടെ ശസ്ത്രങ്ങൾ ദധീചിമഹർഷിയെയായിരുന്നു ഏല്പിച്ചിരുന്നതു്. ദധീചി ആ ശസ്ത്രങ്ങൾ മുഴുവൻ അദ്ദേഹത്തിന്റെ ഉദരത്തിലാക്കിയപ്പോൾ അവ അദ്ദേഹത്തിന്റെ പൃഷ്ഠാസ്ഥിയിൽ ലയിച്ചുപോകയും ചെയ്തു. ദധീചിയുടെ പൃഷ്ഠാസ്ഥികൊണ്ടു് ഒരു വജ്രമുണ്ടാക്കിയാൽ അതുകൊണ്ടു വൃത്രനെ സംഹരിക്കാം."

ബ്രഹ്മാവും ദേവന്മാരും അതുകേട്ടു ദധീചിയെക്കാണ്മാൻ യാത്രയായി. ഭസ്മരുദ്രാക്ഷമാലാലംകൃതനായി തപസ്സുചെയ്യുന്ന ദധീചിമഹർഷിയെ അവർ പ്രീതനാക്കി അദ്ദേഹത്തിന്റെ പൃഷ്ഠാസ്ഥി യാചിച്ചു. നിത്യമായതു് 'ആത്മാവുമാത്രം' എന്നുധരിച്ചിട്ടുള്ള ദാനശൌണ്ഡനായ ആ മുനിശ്രേഷ്ഠൻ,

എന്നുടെദേഹസ്ഥമാമസ്ഥിഖണ്ഡത്തെനിങ്ങൾ
ചെമ്മെയിന്നെടുത്താലുമെന്നരചെയ്തുശീഘ്രം
ബ്രഹ്മരന്ധ്രത്തെ ഭേദിച്ചുടലുമുപേക്ഷിച്ചു
ശിവസായൂജ്യംപ്രാപിച്ചാരാദ്ധ്യവിമാനത്തിൽ
ശിവലോകത്തുചെന്നു വാണിതു മഹാധന്യൻ

ദേവന്മാർ അദ്ദേഹത്തിന്റെ ദേഹമദ്ധ്യസ്ഥിതമായ വിണാദണ്ഡമെന്ന അസ്ഥിയെടുത്തു വിശ്വകർമ്മാവിനെ ഏല്പിച്ചു. വിശ്വകർമ്മാവു് ആ അസ്ഥികൊണ്ടു തീക്ഷ്ണതമമായ ഒരു വജ്രമുണ്ടാക്കി. ദേവേന്ദ്രൻ ആ വജ്രമെടുത്തു വൃത്രാസുരനോടെതൃത്തു. ജാജ്വല്യമാനമായ ദംഭോളി കണ്ടു ഭയകമ്പിതനായ വൃത്രാസുരൻ കുതിച്ചുപാഞ്ഞു കടലിൽചാടി ഗൂഢമായി നിവസിച്ചു.

വൃത്രനെ വധിക്കുവാൻ തരമാകാഞ്ഞതിനാൽ ദേവേന്ദ്രൻ പിന്നെയും പത്മസംഭവനോടു വിവരമുണർത്തിച്ചു. അദ്ദേഹം ഇന്ദ്രനോടു് അഗസ്ത്യമഹർഷിയെ ആശ്രയിക്കുവാനും പറഞ്ഞു. ദേവാദികളുടെ ദൈന്യം കണ്ടപ്പോൾ അഗസ്ത്യമുനി മഹാദേവനെ കാലാഗ്നി കോടിതുല്യനായി ധ്യാനിച്ചു സമുദ്രജലം മുഴുവനും നിമിഷംകൊണ്ടു വലത്തെ ഉള്ളംകയ്യിലാക്കിക്കുടിച്ചു. നിർജ്ജലമായ സമുദ്രത്തിലുള്ള ഒരു പർവ്വതത്തിന്റെ അഗ്രത്തിൽ നിശ്ചലനായി ബ്രഹ്മധ്യാനം ചെയ്തിരിക്കുന്ന വൃത്രനെക്കണ്ടപ്പോൾ നിർജ്ജരേന്ദ്രൻ വജ്രായുധംകൊണ്ടു് അവന്റെ ശീർഷം ഛേദിച്ചു. ആ മാത്രയിൽ ഘോരരൂപിണിയായ ബ്രഹ്മഹത്യ (വൃത്രഹത്യയെന്നും പറയാം) കരത്തിൽ മുസലവുമേന്തി ദേവരാജന്റെ നേരെ പാഞ്ഞടുത്തു. അദ്ദേഹം അശരണനായി ശീഘ്രമോടി രുദ്രലോകത്തുചെന്നു താമരത്തണ്ടിലുള്ള നൂലിൽ മറഞ്ഞിരുന്നു. ഇങ്ങിനെ ബഹുവത്സരങ്ങൾ കഴിഞ്ഞു് അക്കാലത്താണു ഗർവ്വിഷ്ഠനായിരുന്ന നഹുഷമഹീപതി മഹേന്ദ്രനായി ദേവലോകത്തു വാണതും.

ദേവേന്ദ്രൻ മൃണാളസൂത്രത്തിലിരുന്നുകൊണ്ടുതന്നെ നിഷ്കളങ്കഭക്തിയോടെ ബൃഹസ്പതിഭജനം തുടങ്ങി. ദേവേന്ദ്രന്റെ പശ്ചാത്താപം കണ്ടപ്പോൾ കരുണാർദ്രനായ ദേവഗുരു പ്രത്യക്ഷനായി. അദ്ദേഹത്തിന്റെ കഴൽപിടിച്ചുകേഴുന്ന ദേവേന്ദ്രനെ സമാധാനിപ്പിച്ചുകൊണ്ടിങ്ങിനെ പറഞ്ഞു.

“വൃത്രാസുരനെ നിഗ്രഹിച്ചതുകൊണ്ടാണു് ഈ ബ്രഹ്മഹ

ത്യഭവാനെ ബാധിച്ചിരിക്കുന്നതു്. ഇതിന്നു തക്കതായ പ്രായശ്ചിത്തവും ഞാൻ ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞിരിക്കുന്നു.

സർവ്വപാതകങ്ങളെമുടനെ നശിപ്പാനായ്
സർവ്വജ്ഞലിംഗാച്ചനമല്ലാതെയ,ല്ലറഷ ധം
ഭക്തന്മാടെപാപശാന്തിയെ വരുത്തുവാൻ
ഭക്തവത്സലനായ ഭഗവാൻ പരമേശൻ
ഉത്തമക്ഷേത്രങ്ങളിൽ സാന്നിദ്ധ്യംചെയ്തിട്ടുന്നു
നിത്യനഭയൻകൃപാവാരിധിമഹാദേവൻ
ആകയാൽദേവൻപുണ്യതീർത്ഥങ്ങളെല്ലാററിലും
പാകശാസനസ്നാനം ചെയ്കതിഭക്തിയോടും
സത്വരംശിവലിംഗമാകവേ പൂജിച്ചാലും
മുക്തമതീർത്ഥലിംഗസേവനപാപംതീരും.

അതുകേട്ട ദേവേന്ദ്രൻ സാന്ദ്രകൌതുകത്തോടെ ഉച്ചൈശ്രവസ്സിൻെറ പുറത്തു് ആരോഹണം ചെയ്തു ദേശികനോടും ദേവകളോടുംകൂടി വേട്ടയാടുവാനെന്ന നാട്യത്തിൽ ദണ്ഡപാണിയായി ഭൂമിയിലെത്തി. ശ്രീകാശിമുതലായ ക്ഷേത്രങ്ങളുടെ ദശനവും തീത്ഥങ്ങളിൽ സ്നാനവും ചെയ്തിട്ടും വൃത്രഹത്യ വിട്ടുപോയില്ല. അദ്ദേഹം മിത്രങ്ങളോടുകൂടി ദിക്കുതോറും സഞ്ചരിച്ചു് ഒടുവിൽ ഇന്നു മധുരാക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലത്തെത്തി. ആ പ്രദേശം അന്നു് ഒരു മഹാരണ്യമായിരുന്നു. സോമസുന്ദര സാന്നിദ്ധ്യമുള്ള വിപിനത്തിലെത്തിയ ഉടനെ ദേവേന്ദ്രന്നു മദനോപാംഗരിതമായ ഒരു ആനന്ദം തോന്നി അദ്ദേഹം തിരിഞ്ഞുനോക്കിയസമയം 'വൃത്രഹത്യ' തന്നോടടുക്കാതെ ദൂരേ നില്ക്കുന്നതായും കണ്ടു. ആ സ്ഥലത്തിന്നു 'വൃത്രഹത്യാസ്ഥ'യെന്നാണിന്നും പറഞ്ഞുവരുന്നതു.

അമരന്മാർ അത്ഭുതപരവശരായി. ആ കാട്ടിലെകാഴ്ചകളിങ്ങിനെയായിരുന്നു. വ്യാഘ്രികൾ പശുക്കിടാവിനെ മുലകുടിപ്പിയ്ക്കുന്നു. പുലികൾ മാൻകിടാങ്ങളെ പുൽപ്രദേശങ്ങളിലേയ്ക്കു നയിക്കുന്നു. നിദ്രയിൽക്കിടക്കുന്ന മദകരികളുടെ മദജലം പാനംചെയ്യാനണയുന്ന വണ്ടുകളെ നിദ്രാഭംഗം വരാതി

രിപ്പാൻ കേസരികൾ കെസരങ്ങൾകൊണ്ടു വീശിയകറവന്നു. കുഞ്ഞുങ്ങളെക്കാണാതെക്കരയുന്ന സൎപ്പങ്ങളെ ഗരുഡൻ സമാശ്വസിപ്പിക്കുകയും, കിരി അവയെ അന്വേഷിച്ചു കൊണ്ടുപോയി കൊടുക്കുകയും ചെയ്യുന്നു.

കദംബസമ്പൂൎണ്ണമായ ആ വനത്തിൽ പരിപാവനമായ ഒരു വസ്തുവുണ്ടായിയിരിക്കേണമെന്നു ദേവകൾ തീൎച്ചയാക്കി, എല്ലായിടത്തും തിരയുമ്പോൾ, നിൎമ്മലജലപരിപൂൎണ്ണമായ ഒരു തടാകവും അതിൻെറ വായുകോണിൽ പുഷ്പിച്ചുനില്ക്കുന്ന കദംബവൃക്ഷങ്ങളും കണ്ടു അവയുടെ അഗ്രങ്ങളിലിരുന്നു കളകളാരവത്തോടേ കിളികുലങ്ങൾ.

ശങ്കര ശിവശംഭോ ശരണാഗതപ്രിയ
പങ്കജബാണാന്തക പാൎവ്വതീപ്രാണനാഥ
പരമേശ്വര ചന്ദ്രശേഖര മഹാദേവ
പുരനാശന ശൂലിൻ സുന്ദരേശ്വര ഹര

ഇങ്ങനെ ശിവനാമാവലി പാടുന്നതു തിങ്ങുന്ന മോദാൽ ദേവകൾ കേട്ടുംകൊണ്ടു മുമ്പോട്ടു ചെല്ലുമ്പോൾ നി പാവനമദ്ധ്യത്തിൽ,

'ഉത്തമംസ്വയംഭൂവാമൂതദ്ദേവയുക്ത
മെത്രയും നേത്രാനന്ദദായകംശിവലിംഗം'

കണ്ടു വിസ്മയംതേടി. അടുത്തു കാണുന്ന തടാകം തീൎത്ഥമാണെന്നും മനസ്സിലാക്കി. ദേവേന്ദ്രൻ പറഞ്ഞിനില്ക്കാതെ ഗുരുശാസനമനുസരിച്ചു തീൎത്ഥത്തിൽ സ്നാനംചെയ്തു, ഗാത്രത്തിൽ ഭസ്മരുദ്രാക്ഷങ്ങൾ ധരിച്ചു നിത്യകൎമ്മങ്ങൾ വഴിപോലെ അനുഷ്ഠിച്ചശേഷം സ്വയംഭൂതമായ ശിവലിംഗത്തെ ഭക്തിയോടെ നമസ്കരിച്ചപ്പോൾ, മാറിനിന്നിരുന്ന വൃത്രഹത്യ, അഗ്നിയിൽ പഞ്ഞിപോലെ ഭസ്മാവശേഷമായി ഭവിച്ചു. വൃന്ദാരകേന്ദ്രൻെറ പാപവും നശിച്ചു സന്തുഷ്ടനായി. അത്യാശ്ചൎയ്യകരമായ ഒരു വിമാനം ലിംഗത്തിന്നു നിൎമ്മിക്കേണമെന്നു ശചീപതി കല്പിച്ചു ശിവപൂജക്കു വേണ്ടുന്ന ദ്രവ്യങ്ങൾ കൊണ്ടുവരുവാൻ ദേവന്മാരേയും വിമാനം നിൎമ്മിക്കുവാൻ വിശ്വകൎമ്മാവിനേയുമയച്ചു.

ലിംഗത്തിന്നു ചുററും പടൎന്നുകിടന്നിരുന്ന വല്ലികളും പുല്ലുകളും ദേവേന്ദ്രൻതന്നെ വലിച്ചുകളഞ്ഞു് ആ പ്രദേശം തെളിയിക്കുന്നതിന്നിടയിൽ വിശ്വകൎമ്മാവു നിൎമ്മിച്ച വിമാനം ശിവലിംഗത്തെ ഭജിക്കുവാൻവരുന്ന ഹേമകൂടംപോലെ ആകാശത്തിൽനിന്നും അവിടെയിറങ്ങി. ബൃഹസ്പതി നിശ്ചയിച്ച ശുഭമുഹൂൎത്തത്തിൽ ദേവേന്ദ്രൻ ഭക്തിയോടുകൂടി വിമാനത്തെ അവിടെ പ്രതിഷ്ഠിക്കയും ചെയ്തു. അതിന്റെ ചുററും വിശ്വമോഹനകരങ്ങളായ അഞ്ചു പ്രാകാരങ്ങളും മണ്ഡപങ്ങളും പണിചെയ്തു. പരമേശ്വരിക്കു് ഒരു ക്ഷേത്രം വേറെയും നിൎമ്മിച്ചു. അതുപോലെ മററു ദേവന്മാൎക്കും വെവ്വേറെ ക്ഷേത്രങ്ങൾ പണിചെയ്യിച്ചു.

ദേവേന്ദ്രൻ ദേവകളെ പൂജാസാധനങ്ങൾക്കായയച്ചുവെന്നു പറകയുണ്ടായല്ലോ. അതിന്നടുത്തു്, ഒരു പൂപോലും കാണ്മാനില്ലെന്നു ദേവകൾ മടങ്ങിച്ചെന്നു പറഞ്ഞപ്പോൾ, ഉടനെ ദേവലോകത്തുചെന്നു പുഷ്പങ്ങളും പൂജയ്ക്കുള്ള പൊൻപാത്രങ്ങളും കൊണ്ടുവരേണമെന്നു പറഞ്ഞയച്ചു. ദേവേന്ദ്രൻ പിന്നെയും പൂതേടിക്കൊണ്ടു തീൎത്ഥത്തിന്റെ കരയിൽനടക്കയായിരുന്നു. അദ്ദേഹത്തിന്റെ അപാരമായഭക്തിയും പൂജയ്ക്കുള്ള ശ്രദ്ധയും കണ്ടപ്പോൾ ശ്രീപരമേശ്വരൻ,

അത്യന്തംഭക്തൻമമപൂജാതല്പരനിവൻ'
എന്നുചിന്തിച്ചുദയാവാരിധിമഹാതീൎത്ഥം'
തന്നിലന്പോടുസ്വൎണ്ണപത്മങ്ങൾനിൎമ്മിച്ചിതു.
സ്വൎണ്ണപത്മങ്ങൾകൊണ്ടുപൂൎണ്ണമാംതടാകത്തെ
വിണ്ണവർനാഥൻകണ്ടനേരത്തുസന്തുഷ്ടനായ്
ഹേമപത്മാകരമെന്നുടനേതീൎത്ഥത്തിന്നു
നാമവുമിട്ടുപുഷ്പമാകവേപറിച്ചിന്ദ്രൻ,

ശിവലിംഗത്തിന്നടുത്തെത്തിയപ്പോഴെയ്ക്കും ദേവന്മാർ പൂജാദ്രവ്യങ്ങളോടു കൂടെയെത്തി. അതിന്നുശേഷം ശിവലിംഗത്തിന്നടുത്തുരത്നപീഠംവെച്ചു ദേവിയെയും മറേറാരൊസ്ഥലങ്ങളിൽ ദേവതാപസഗണങ്ങളേയും ശ്രുതിപ്രോക്തങ്ങളായമന്ത്രം ജപിച്ചു ദേവേന്ദ്രൻ പ്രതിഷ്ഠിച്ചു. ഗന്ധൎവ്വന്മാരെത്രയും ഭക്തിയോടെ

സ്തുതിച്ചുതുടങ്ങി. സ്വർവ്വേശ്യമാർ വാദ്യഘോഷങ്ങളോടുകൂടെ നൃത്തംചെയ്തു. ദേവേന്ദ്രൻ പഞ്ചബാണാരിയുടെ ലിംഗംപഞ്ചാമൃതംകൊണ്ടഭിഷേകംചെയ്തു ഹാരങ്ങളും ചാർത്തി പൊൽത്താമരകൾകൊണ്ടർപ്പിച്ചു ധൂപദീപങ്ങളും നിവേദ്യങ്ങളുമർപ്പിച്ചു നമസ്കരിച്ചപ്പോൾ ശിവലിംഗമേററവും സുന്ദരമായിക്കണ്ടതിനാൽ "സുന്ദരേശ്വരൻ" എന്നഭിധാനം ചെയ്കയും ചെയ്തു ദേവേന്ദ്രൻ തുടരെത്തുടരെ നമസ്കൃതിചെയ്യവേ, ആ ലിംഗത്തിൻെറ മദ്ധ്യത്തിൽ,

തരുണാരുണകോടിസന്നിഭകാന്തിയോടും
കരുണാനിധിശിവൻസുന്ദരരൂപനായി
പരശുമൃഗങ്ങളുംവരദാഭയങ്ങളും
കരസാരസങ്ങളിൽധരിച്ചുമഹാദേവൻ
ചാരുവാംകിരീടത്തിൽഗംഗയുംചന്ദ്രകല
ഹാരകുണ്ഡലകേയൂരാദികളുംഗങ്ങളിൽ
വസ്ത്രങ്ങൾപുഷ്പങ്ങളുംഗന്ധങ്ങളിവകളാൽ
എത്രയുമലംകൃതഗാത്രനായ് ത്രിലോചനൻ
സുന്ദരമായീടുന്നമുഖമാംപൂർണ്ണേന്ദുവിൽ
നിന്നുളവായമന്ദഹാസചന്ദ്രികയോടും
തരുണീമണിയായപാർവ്വതിയോടുംകൂടി
തരുണാകൃതിവിളങ്ങീടുന്നുമഹാദേവൻ

ദേവേന്ദ്രനാകട്ടെ രോമാഞ്ചകഞ്ചുകിതനായി ആനന്ദാശ്രുവാർത്തുകൊണ്ടു ഉമാമഹേശ്വരന്മാരെ സ്തുതിച്ചുതുടങ്ങി. ദേവേന്ദ്രൻെറ ഭക്തിയാൽ ഭഗവാനേററവും തെളിഞ്ഞു. ദേവേന്ദ്രനിർമ്മിതമായ ആ ക്ഷേത്രം ബഡവാഗ്നിയിലും നശിക്കുന്നതല്ലെന്നു ഭഗവാനരുളിച്ചെയ്തശേഷം ദേവേന്ദ്രനു വേണ്ടുന്ന വരങ്ങളും കൊടുത്തു. ദേവേന്ദ്രനു പിന്നീട് അവിടംവിട്ടുപോകുവാൻ മനസ്സില്ലാതെയായി. എന്നും ഭഗവാനെപ്പൂജിച്ചുകൊണ്ട് അവിടെയിരിക്കുവാൻ ഭഗവാനോടനുവാദം ചോദിച്ചു—അപ്പോൾ ഭഗവാനരുളിച്ചെയ്തപ്രകാരമാണ്.

'ഭവാൻ നിർജ്ജന ലോകത്തിരുന്നു ഭരിക്കേണ്ടവനാകയാൽ

അതിന്നുതരമില്ല. എങ്കിലും നിവൃത്തിയുണ്ടാക്കാം. മേടമാസം, വസന്തൃതു, പൌൎണ്ണമി, ചിത്ര, ഇതെല്ലാം കൂടിച്ചേൎന്ന ദിവസമാണ് ഇന്നു. ഞാനിന്നു് അങ്ങയുടെ പൂജയേററു പ്രസാദിക്കയും ചെയ്യിരിക്കുന്നു. ഇങ്ങിനെ വരുന്ന പുണ്യവാസരത്തിൽ ഭവാൻ ദേവന്മാരോടുകൂടി ഇവിടെ വന്നു ഹേമപത്മിനിയിൽ സ്നാനംചെയ്തു ഈ ലിംഗത്തെ പൂജിയ്ക്കുക. എന്നാൽ സൎവ്വകന്മഷങ്ങളുമകന്നു വിശുദ്ധനായിത്തീരുമെന്നു മാത്രമല്ല ശ്രീയ്യുകീൎത്തിപ്രഭാവങ്ങളെവിടേയും സിദ്ധിക്കുന്നതുമാകുന്നു. ഭവാൻെറ വൃത്രഹത്യനീങ്ങിയ ഈ ദിവസമേററവും സുപ്രസിദ്ധമായി ഭവിക്കയും ചെയ്യട്ടെ."

ഭഗവാൻ ലിംഗത്തിൽ മറഞ്ഞരുളിയശേഷം ദേവേന്ദ്രൻ മിത്രങ്ങളോടുകൂടി ദേവലോകം പ്രവേശിച്ചു. അതിൻെറ അനന്തരണമാണ് ഇപ്പോഴും നടന്നുവരുന്ന ചിത്രാപൗൎണ്ണമ. ദേവൻെറ വൃത്രഹത്യ നശിച്ചുപോയ ആ ദിവസത്തെ നാമിന്നും ആചരിച്ചുവരുന്നു. ചിത്രാപൗൎണ്ണമനാറം ശിവക്ഷേത്രങ്ങളിലും വിഷ്ണുക്ഷേത്രങ്ങളിലും വഴിവാടുചെയ്തുവരുന്നുണ്ടു്. ചിത്രാപൗൎണ്ണമ കേരളീയരേക്കാറം കേമമായികൊണ്ടാടുന്നതു മററുള്ളവരാണ്. മധുരയിൽ അന്നു വളരെ ആഘോഷമുണ്ടാകുന്നുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ചിത്രാപൗൎണ്ണമയ്ക്കു കാരണം പിന്നേയും കാണുന്നുണ്ടു്. ഇക്ഷ്വാകുകുലത്തെ ഭൂഗനന്ദനനായ കീൎത്തിമാൻ കീൎത്തിമാനായ ധൎമ്മപരിപാലനം ചെയ്തുകൊണ്ടിരിക്കേ ഒരുദിവസം സേനാസമേതനായി കാനനത്തിൽ ചെന്നു വേട്ടയാടുകയായിരുന്നു. നട്ടുച്ചയ്ക്കു രാജാവു ദാഹംകൊണ്ടു പൊരിഞ്ഞുനടക്കുമ്പോറം ആ കാട്ടിൽ വസിഷ്ഠശിഷ്യന്മാർ പന്തൽകെട്ടി വഴിപോക്കൎക്കു വെള്ളം കൊടുക്കുകയും ക്ഷീണിച്ചവരെ ശുശ്രൂഷിക്കുകയും കുട, ചെരിപ്പു മുതലായവ ദാനംചെയ്കയും ചെയ്യുന്നതു കണ്ടു രാജാവവിടെച്ചെന്നു ദാഹംതീൎത്തശേഷം അവർ ചെയ്യുന്നതിൻെറ ഉദ്ദേശമെന്താണെന്നു ചോദിച്ചു. അതു വൈശാഖകാലമായതുകൊണ്ടു ഗുരു

വായ വസിഷ്ഠന്റെ കല്പനയാലവരപ്രകാരം ചെയ്യുകയാണെന്നുത്തരവും പറഞ്ഞു.

രാജാവു് ഔത്സുക്യത്തോടെ വസിഷ്ഠാശ്രമം പ്രാപിച്ചു് അദ്ദേഹത്തിന്റെ ശിഷ്യന്മാർ ചെയ്യുന്ന കർമ്മത്തിന്റെ രഹസ്യമദ്ദേഹത്തോടുമുപദേശിക്കേണമെന്നും യാചിച്ചു. കീർത്തിമാന്റെ ചോദ്യം കേട്ടപ്പോൾ വസിഷ്ഠൻ ഉൾത്തെളിവോടെ പറഞ്ഞു.

"ഈശ്വരഭക്തിയിലും ധർമ്മാചരണത്തിലും താല്പര്യമുള്ള ഭവാനോടിതു പറവാനെനിക്കു വളരെ കൌതുകം തോന്നുന്നുണ്ടു്. എന്റെ ശിഷ്യന്മാർ വൈശാഖധർമ്മമാണനുഷ്ഠിക്കുന്നതു്. സർവ്വധർമ്മങ്ങളും പരിത്യജിച്ചു വിഷയാസക്തനായിരിക്കുന്നവനും വൈശാഖമാഹാത്മ്യം കേട്ടാൽ, താനേ വിശുദ്ധിചേരുന്നതാണു്. വൈശാഖത്തിൽ, തൈലവിലേപനം, ഓട്ടുപാത്രത്തിൽ ഭക്ഷണം, പകലുറക്കം, പര്യങ്കത്തിൽ നിദ്ര, കോരിക്കുളി, നിന്ദ്യവസ്തു ഭോജനം, രണ്ടുനേരം ഭക്ഷണം, രാത്രിഭക്ഷണം ഇതെല്ലാം ഉപേക്ഷിക്കണം. പിലാശിലയിലാണു വൈശാഖത്തിൽ ഭക്ഷണം കഴിക്കേണ്ടതു്. വൈശാഖത്തിൽ വഴിനടന്നു ക്ഷീണിച്ച വിപ്രന്മാരുടെ പാദം കഴുകിച്ചു ആ ജലം ശിരസ്സിൽ തളിച്ചാൽ സർവ്വപാപങ്ങളുമൊടുങ്ങും.

'സ്നാനം ചെയ്യാതിചയിലുണ്ണാതെ ചൈത്രംകഴിക്കുകിൽ
അവൻകഴുതയായ് പിന്നെക്കാവർക്കഴുതയായിട്ടും.'

സ്വസ്ഥനും ദൃഢാംഗനുമായവൻ വൈശാഖത്തിൽ കോരിക്കുളിച്ചാൽ അവൻ ചണ്ഡാലനായിപ്പിറക്കുന്നതാണു്.

കാലത്തക്കോളയെന്നിന്ദു-
പൂകുമാറിൽക്കുളിക്കുകിൽ
ഏഴുജന്മങ്ങളിൽ ചെയ്ത
പാപംവിട്ടൊഴിയുംധ്രുവം.
നാൻകാലത്തുമെന്നേഴ
ഗംഗയിൽസ്നാനമാടുകിൽ
കോടിജന്മങ്ങളിൽചെയ്ത
പാപംവിട്ടൊഴിയുംധ്രുവം

വൈശാഖമായാൽ കാലത്തു് കുളത്തിൽ കുളിച്ചാലും മതി. എന്നാൽ നൂറുകോടി ജന്മങ്ങളിലുള്ള പാപം നശിച്ചുപോകും. പുറത്തുള്ള ജലം പൈക്കളമ്പോളമായാലും അതിൽ ഗംഗതുടങ്ങിയ പുണ്യനദികൾ നില്ക്കുമെന്നാണു നിശ്ചയം. വൈശാഖത്തിൽ തണ്ണീർപ്പന്തൽ കെട്ടി വഴിപ്പോക്കൎക്കു വെള്ളം കൊടുക്കണം. വെള്ളത്തേക്കാൾ പ്രധാനം പാലും അതിലും പ്രധാനം തൈരുമാകുന്നു. വൈശാഖത്തിൽ ചെയ്യുന്ന കൎമ്മങ്ങളുടെ ഫലം പേരാൽ വിത്തുപോലെയാകുന്നു.

പെൺകുട്ടിസല്ലക്ഷണപൂൎണ്ണയെങ്കിലും
വരാപ്തിസല്ലക്ഷണഹീനപോലെ
അംഗങ്ങളൊക്കും ക്രിയയൊക്കെരാജൻ
വൈശാഖഹീനന്നു വൃഥാവിലാണപോൽ

വൈശാഖമാസത്തിൽ പ്രാതസ്നാനവും വിഷ്ണുസേവയും ചെയ്യാത്തവൻ നരകത്തിലേറെക്കാലം കഷ്ടങ്ങളനുഭവിക്കേണ്ടിവരും. സൎവ്വനദികളും വൈശാഖമാസത്തിൽ സൂൎയ്യോദയം കഴിഞ്ഞ് അൎദ്ധയാമത്തോളം പുറത്തുള്ള ജലാശയങ്ങളിലിരിക്കേണമെന്നാണു മധുമാഥിയുടെ നിശ്ചയം. ആ സമയം കഴിഞ്ഞു സ്നാനം ചെയ്യുന്നവരെ ഭഗവാൻ ശപിക്കുന്നതുമാകുന്നു. ഇനി സ്നാനം ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ടതും പറയാം.

മേടമാസത്തിലൎക്കൻനില്ക്കവേമധുരിപോ!
ചെയ്യുന്നേൻപ്രാതസ്നാനംവിഘ്നങ്ങൾതീൎക്കണമേ
വൈശാഖസ്നാനംചെയ്യുനൽകുന്നേനൎഘ്യംതവ
വിശേഷശ!കയ്ക്കൊണ്ടാലുംപാലയകൃപാലയ!
മാധവപ്രിയന്മാരാം താപസോത്തമന്മാരും
വേധാവുംകപാലിയും വൃന്ദാരകേന്ദ്രന്മാരും
ശ്രീഗംഗാനദിതൊട്ടമംഗലനദികളും
തീൎത്ഥസഞ്ചയങ്ങളുമെന്നുടെയൎഘ്യംവാങ്ങി
നന്നായിപ്രസാദിച്ചു മാമനുഗ്രഹിക്കവാൻ
പിന്നേയുംപിന്നേയുംഞാൻ ചേവടിപണിയുന്നേൻ.

ഇങ്ങിനെ പ്രാൎത്ഥിച്ചുകൊണ്ടു പ്രാതസ്നാനം ചെയ്യാലങ്ങൾക്കു അളവററ നന്മ ചേരുന്നതാണു്.

വസിഷ്ഠന്റെ ഉപദേശംകേട്ട് അദ്ദേഹത്തെ വണങ്ങി കീൎത്തിമാൻ രാജ്യത്തേയ്ക്കു മടങ്ങി. രാജധാനിയിലെത്തിയശേഷമദ്ദേഹം വൈശാഖധൎമ്മമനുഷ്ഠിക്കുവാൻ തുടങ്ങുകയും തന്റെ പ്രജകളും അതുപോലെതന്നെ നടക്കേണമെന്നും, അപ്രകാരം ചെയ്യാത്തവരെ കഠിനമായി ശിക്ഷിക്കുന്നതാണെന്നും വിളംബരം പരസ്യപ്പെടുത്തുകയും ചെയ്തു. വൈശാഖധൎമ്മവൃക്ഷം കീൎത്തിമാന്റെ രാജ്യത്തു പടൎന്നുപിടിച്ചു. അവിടെ മരിക്കുന്ന ജനങ്ങൾ വൈഷ്ണവപദം പ്രാപിക്കുകയും ചെയ്തുവന്നു.

ഭൂമിയിൽ വൈശാഖധൎമ്മം വ്യാപിച്ചപ്പോൾ ധൎമ്മരാജാവിന്നു പ്രവൃത്തി കുറഞ്ഞുതുടങ്ങി. ചിത്രഗുപ്തന്ന് എഴുത്തുവേലയ്ക്കും ഇളവു കിട്ടി. അദ്ദേഹം പണ്ടെഴുതിവെച്ചിരുന്ന പാപകൎമ്മക്കണക്കുകളെ തിരുത്തിവെയ്ക്കുയായി. പാപപ്രാണികളില്ലാഞ്ഞതിനാൽ നരകങ്ങളുമൊഴിഞ്ഞ ദേവലോകവും അതുപോലെ ശൂന്യമായി. ഇങ്ങിനെയായപ്പോൾ നാരദമഹൎഷി ധൎമ്മരാജാവിനെച്ചെന്നുകണ്ട് ഇങ്ങിനെ ചോദിച്ചു.

"എന്തെന്തുപിതൃപതേ നരകങ്ങളിൽനിന്നു
ക്രന്ദനംകേട്ടീടാത്തു പണ്ടത്തെപ്പോലിപ്പോൾ
ചിത്രഗുപ്തനുംബുക്കിൽ പിഴകൾതീൎത്തുകൊണ്ടു
വക്ത്രവുംവാടിവാഴ് വാനെന്തൊരുമൂലംചൊൽവിൻ

നാരദന്റെ ചോദ്യം കേട്ടപ്പോൾ ധൎമ്മരാജാവു പറഞ്ഞു "കീൎത്തിമാനെന്നൊരു രാജാവു വൈശാഖധൎമ്മങ്ങളനുഷ്ഠിക്കുന്നതുകൊണ്ടു തന്റെ ജനങ്ങളെയെല്ലാം വിഷ്ണുലോകത്തേയ്ക്കയയ്ക്കുന്നു. അവനെപ്പേടിച്ചു സകലമനുഷ്യരും ആധൎമ്മം ചെയ്തുവരുന്നുമുണ്ട്. എന്റെ ധൎമ്മത്തിന്നും നിലയ്ക്കും ലോപം വരുത്തിയതു് അവന്റെ വൈശാഖധൎമ്മമാണ്. അതുകൊണ്ടു ഞാനിന്നു ചെന്നു യുദ്ധംചെയ്തു അവനെ യുദ്ധത്തിൽ വധിച്ച് അവന്റെ ആൾക്കാരെ നരകത്തിലാക്കുന്നതാണ്. അതു സാധിക്കാത്തപക്ഷം വിവരം ബ്രഹ്മാവിനെ അറിയിച്ചേക്കാം."

ധൎമ്മരാജാവിങ്ങിനെ പറഞ്ഞു നാരദനെ യാത്രയാക്കിയശേഷം തന്റെ കിങ്കരന്മാർ ഒമ്പതുകോടികളോടുകൂടി അയോ

ദ്ധ്യാനഗരത്തെ വളഞ്ഞു. കൃതാന്തനേയും കിങ്കരന്മാരേയും കണ്ടപ്പോൾ രാജസൈന്യം പേടിച്ചുമണ്ടി. എന്നാൽ കിത്തി അക്ഷീണധൈയ്യത്തോടെ ധൃതശസ്ത്രനായെത്തി. അപ്പോൾ അദ്ദേഹത്തിൻെറ പടജ്ജനങ്ങളും സഹായത്തിന്നെത്തി. യമഭടന്മാർ തോററു ദൂരവേ പാഞ്ഞുപോയി. യമനപ്പോഴുണ്ടായ കോപത്തിന്നതിരില്ലായിരുന്നു. അദ്ദേഹം രാജാവിനെ ശരങ്ങൾ കൊണ്ടുമൂടി. യുദ്ധവിശാരദനായ രാജാവ് ആ ശരങ്ങളേയും യമൻെറ ചാപത്തേയും ഖണ്ഡമാക്കി. യമൻ വാളും പരിചയുമെടുത്തു. രാജാവ് അതും ഭിന്നമാക്കി. കാലസപ്പോഗ്രമായ ശരം യമൻെറ നെററിക്കുനേരെ വിട്ടു. ധമ്മരാജാവു നിവൃത്തിയില്ലാഞ്ഞതിനാൽ തൻെറ ദണ്ഡെടുത്തു ബ്രഹ്മാസ്ത്രമഭിമന്ത്രിച്ചു രാജാവിൻെറ നേരെ അയച്ചു. ഉടനെ ഹാഹാരവംകൊണ്ടു മന്നും വിണ്ണും മുഴങ്ങി. ഭക്തവത്സലനായ ഭഗവാൻ ശ്രീനാരായണൻ ഭക്തപരിപാലനത്തിന്നായി തൻെറ സുദശ്നത്തേയുമയച്ചു. സുദശ്നം ബ്രഹ്മാസ്ത്രത്തേയും യമദണ്ഡത്തേയും തട്ടുത്തു യമനോടടുത്തു. കൃതാന്തൻെറ നിരാധാരസ്ഥിതി കണ്ടപ്പോൾ ശുദ്ധാന്തഃകരണനായ രാജാവു സുദശ്നത്തെ സ്തുതിച്ചു. അതിനാൽ സുദശ്നം അദ്ദേഹത്തിൽ അപ്രത്യക്ഷമാകയും ചെയ്തു.

മത്ത്യനോടേററു മടങ്ങിയതിനാൽ അമേയമായ ലജ്ജകൊണ്ടും സങ്കടംകൊണ്ടും യമനു ദേവന്മാരുടെ മുഖത്തുനോക്കുവാൻ ശക്തിയുണ്ടായില്ല, അദ്ദേഹം കണക്കെഴുത്തുകാരനായ ചിത്രഗുപ്തനോടും പരിചാരകന്മാരോടുംക്കൂടി ബ്രഹ്മലോകത്തുചെന്നു. അദ്ദേഹം ബ്രഹ്മാവിൻെറ മുമ്പിൽ പതിച്ചു,

ദേവേശ ഞാൻ ധിക്കൃതനായ്‌മാച്ചിതെൻെറ
ബ്രഹ്മാർവ നാഥനാംനിന്നാൽഫലമില്ലാതെകാൺമുഞാൻ

ഇങ്ങിനെ സങ്കടം പറഞ്ഞു നിലത്തുകിടക്കുന്ന പിതൃപതിയെ ബ്രഹ്മാവിൻെറ ഇംഗിതമറിഞ്ഞു വായു പിടിച്ചെഴുന്നേല്പിച്ചു ചോദിച്ചു.

"ആൎനിന്നെയവമാനിച്ചു-താൎത്തടഞ്ഞിങ്ങുനിന്നിടം
ദേവ! നിൻലോകപടമാം കണക്കാരാണു മാച്ചതും

അപ്പോൾ യമൻ കണ്ണീർ പൊഴിച്ചുപറഞ്ഞുതുടങ്ങി.

"സൃഷ്ടികൎത്താവായ അവിടുത്തെ നിശ്ചയങ്ങൾകൊണ്ടു ഇനി യാതൊരു പ്രയോജനവുമില്ല. എന്റെ പടഖണ്ഡനമോക്കുമ്പോൾ എനിക്കു മരണത്തെക്കാൾ ദുഃഖമായിത്തോന്നുന്നു. സ്വാമിയുടെ കല്പന ചെയ്യാതെ ജീവിക്കുന്നവൻ മറപ്പുഴുവായിപ്പിറക്കുമെന്നാണല്ലോ നിശ്ചയം. സ്വാമിയുടെ കാൎയ്യത്തിനു വിഘ്നവരുത്തി തന്റെ കാൎയ്യംമാത്രം ചെയ്യുന്ന മഹാപാപി മന്വന്തരയുഗം പാറമേൽ എലിയായിക്കിടക്കേണ്ടി വരില്ലേ? അവിടുത്തെ ധൎമ്മശാസ്ത്രത്തിലിപ്രകാരം അനവധി ശിക്ഷകളിനിയുമുണ്ടല്ലോ. അങ്ങയുടെ ആജ്ഞ ചെയ്യുവാനെനിക്കിപ്പോൾ സാധിക്കാതെ വന്നിരിക്കുന്നു. കീൎത്തിമാനെന്ന രാജാവു വൈശാഖധൎമ്മം ചെയ്യുകകാരണം എന്റെ ലോകവും ദേവലോകവും മരുഭൂമികൾക്കു തുല്യമായി. സാംഖ്യയോഗങ്ങൾ, പ്രാണായാമം, സ്വാദ്ധ്യായഹോമങ്ങൾ മുതലായ സൎവ്വധൎമ്മങ്ങളും അവർ തള്ളിക്കളഞ്ഞിട്ടും അവൎക്കു പാപമില്ലെന്നാണു കാണുന്നതു്. ഇപ്പോഴുള്ളവർ വൈശാഖധൎമ്മം ചെയ്യുന്നതുകൊണ്ടു അവരുടെ വംശം മുഴുവൻ പുണ്യവാന്മാരായി ഭവിച്ചു, വൈകുണ്ഠംപ്രാപിക്കുകയും എന്റെ കണക്കുപുസ്തകം തിരുത്തേണ്ടി വരികയും ചെയ്തു. ഈ രീതിയിൽ നരകത്തിലുള്ളവൎക്കു മുക്തിയായി. എന്റെ കണക്കും കൊള്ളാതെയായി. ഇതിനാൽ അപമാനമവിടെയ്ക്കുമുണ്ടെന്നോൎക്കണം. ഇതാ എന്റെ ദണ്ഡും പടവും ഞാൻ വെച്ചിരിക്കുന്നു. ഇനിയവിടുന്നാലോചിച്ചു ചെയ്തുകൊള്ളണം."

യമന്റെ ആവലാതികളിങ്ങിനെ കേട്ടപ്പോൾ കീൎത്തിമാനു രാജും വദ്ധ്യനല്ലാത്തതിനാൽ വൈകുണ്ഠത്തിൽചെന്നു മഹാവിഷ്ണുവിനോടു വിവരങ്ങൾ പറകയേ നിവൃത്തിയുള്ളുവെന്നു പറഞ്ഞു ബ്രഹ്മാവവരോടുംകൂടി ശ്രീനാരായണനോടു വസ്തുതയുണൎത്തിച്ചു. തനിക്കുള്ളതു സൎവ്വവുമുപേക്ഷിച്ചാലും ഭക്തന്മാരെ ഉപേക്ഷി

ക്കയില്ലെന്നാണ് വിഷ്ണുഭഗവാൻ പറഞ്ഞതു്. എങ്കിലും ബ്രഹ്മാവു വീണ്ടും വീണ്ടുമപേക്ഷിച്ചപ്പോൾ ഭഗവാനിപ്രകാരം പറഞ്ഞു.

കീൎത്തിമാനായ എന്റെ ഭക്തനു ഇനിയും വളരെക്കാലത്തെ ജീവിതമുണ്ടു. അവനുള്ള കാലങ്ങളിൽ വൈശാഖധൎമ്മത്തിന്നു ലോപം വരുന്നതല്ല. എങ്കിലും ഞാൻ ധൎമ്മരാജാവിന്നു അതിലൊരു ഭാഗം കല്പിച്ചേക്കാം. അതുപോലെ ചെയ്യാത്തവരുടെ വൈശാഖധൎമ്മത്തിന്റെ ഫലമെല്ലാം ധൎമ്മരാജാവിന്നു ലഭിക്കുന്നതാണ്. വൈശാഖസ്നാനം ചെയ്യുമ്പോൾ മനുഷ്യർ ധർമ്മരാജാവിന്നും അൎഘ്യം നൽകുകണ്ടതാണ്. അതിന്നുംപുറമേ പൌൎണ്ണമാസിയിൽ, ജലം, അൎഘ്യം, തൈർച്ചോർ മുതലായവകൊണ്ടു വിശേഷമായും ധർമ്മരാജനു പൂജചെയ്യണം.

മഹാവിഷ്ണു ധർമ്മരാജാവിനോടും മററുമിപ്രകാരം പറഞ്ഞു അവരെ മടക്കിയയച്ചുശേഷം പാൎഷദനായ സുനന്ദനെ വിളിച്ചു, കീൎത്തിമാനേയും ഈ നിശ്ചയങ്ങളറിയിച്ചു. ഇങ്ങിനെയാണ ചിത്രാപൂൎണ്ണിമയിൽ വിഷ്ണുപൂജയും നിബ്ബന്ധമായതു്. വൈശാഖത്തിൽ സ്നാനംകൊണ്ടുമാത്രം പുണ്യം കിട്ടുന്നതല്ലെന്നു ഇപ്പോൾ വ്യക്തമായല്ലോ. വൈശാഖത്തിൽ ഭോജ്യങ്ങളല്ലാത്ത വസ്തുക്കളിൽ പ്രധാനങ്ങളേവയെന്നു പറയാം. ചുരയ്ക്കാ, എള്ളു, ഉള്ളി, പിണ്ണാക്ക്, അവരയ്ക്ക, ചെറചീര, വഴുതിനിങ്ങ, ചീര, മുരിങ്ങ, പയറ, മുതിര, നറുവരി, കുവളക്കായ, ഞട മുതലായവ ഉപേക്ഷിക്കേണ്ടവയാകുന്നു. വൈശാഖകാലത്തുപുണ്യനദികളിലും തീൎത്ഥങ്ങളിലും സ്നാനം ചെയ്കയും പിതൃക്കൾക്കു തൎപ്പണംചെയ്കയും സൽപാത്രങ്ങളെ പൂജിക്കുകയുംചെയ്യേണ്ടതാണെന്നു പ്രത്യേകം പറയേണ്ടിവന്നിരിക്കുന്നു. അതിൽ വൈമുഖ്യം കാണിച്ചാലുണ്ടാകാവുന്ന ഭവിഷ്യത്തു തെളിയിക്കുവാൻ അടുത്തവിഷയമാകുന്ന 'അക്ഷയതൃതീയ'യിൽ മതിയായ കാരണങ്ങൾ കാണിച്ചിട്ടുണ്ട്.

## 13. അക്ഷയതൃതീയ.

വൈശാഖമാസത്തിലെ ഓരോ ദിവസവും പുണ്യദിനമായിട്ടാണു ഗണിച്ചുവരുന്നത്. എങ്കിലും ശുക്ലപക്ഷദ്വാദശി, തൃതിയ, പൌൎണ്ണമി ഈ ദിവസങ്ങൾക്കു കൂടുതലായ പ്രാധാന്യം സംഗതിവശാൽ കൊടുക്കേണ്ടതായിവന്നിട്ടുണ്ട്. അതിനാൽ വൈശാഖകാലത്തു് ഈ മൂന്നു ദിവസങ്ങളിലെങ്കിലും വ്രതമനുഷ്ഠിച്ചാൽ മററു ദിവസങ്ങളിലും വ്രതമാചരിച്ചതുപോലെയാണെന്നു പുരാണങ്ങളിൽതന്നെ പറയുന്നു. അക്ഷയതൃതീയയുടെ ആഗമമിങ്ങനെയാണ്.

പാഞ്ചാലരാജ്യത്തു 'ഭൂരിയശസ്സ്' എന്ന ഒരു ഭൂപാലൻ വാണിരുന്നു. അദ്ദേഹം തീപ്പെട്ടതിൽ പിന്നെ അദ്ദേഹത്തിൻെറ ആത്മജനായിരുന്ന 'ധാൎമ്മികൻ' സ്ഥാനാരോഹണം ചെയ്തു.

ശൌൎയ്യൌദാൎയ്യഗുണം ചേൎന്നോൻ
ധനുൎവ്വിദ്യ പഠിച്ചവൻ
ഭരിച്ചു ഭൂമിയൊട്ടുക്കു
തൻധൎമ്മത്താൽ മഹീപതി.

നാളുകൾ ചെല്ലുന്തോറും രാജാവിൻെറ സമ്പത്തു ക്ഷയോന്മുഖമായി. രാജ്യത്തിൽ കഠിനമായ ക്ഷാമം ബാധിച്ചു. പകച്ചവ്യാധി പിടിപെട്ടു, ഗജാശ്വങ്ങളും അവധിയില്ലാതെ ചത്തുതുടങ്ങി. സൈന്യങ്ങളും അദ്ദേഹത്തെയുപേക്ഷിച്ചു. ധാൎമ്മികനിപ്രകാരം നിശ്രീകനായി ഭവിച്ചപ്പോൾ അദ്ദേഹത്തിൻെറ ശത്രുക്കൾവന്നു യുദ്ധംചെയ്തു നാട്ടും നഗരവും കൈക്കലാക്കി. പരാജയം പററിയ ധാൎമ്മികൻ പത്നിയായ 'ശിഖിനി'യോടുംകൂടി കാട്ടുപൂകി ഗുഹസ്ഥകത്തൊളിച്ചു പാൎത്തിരുന്നു. കാട്ടാളനെപ്പോലെ അദ്ദേഹമമ്പത്തഞ്ചു വത്സരം കഴിച്ചുകൂട്ടി. അദ്ദേഹത്തിന്നു നാൾതോറുമടക്കുവാൻ കഴിയാത്ത മനോവേദനയുമുണ്ടായിവന്നു. ഇജ്ജന്മത്തിലദ്ദേഹം യാതൊരു പാപകൎമ്മവും ചെയ്തിട്ടില്ല.

ശ്രുതകേതൻസദാക്ഷിണ്യൻ
ബ്രഹ്മണ്യൻ ധ്യാനതല്പരൻ

**ജീവകാരുണ്യമുടയോൻ**
**ശൈവഭക്തൻ ജിതേന്ദ്രിയൻ.**

ഇങ്ങനെ ശുചിയായിരുന്നിട്ടും ബന്ധുക്കളും പുത്രന്മാരുമില്ലാതെ, രാജ്യവും ധനവും നശിച്ചു, ഗഹനത്തിൽ മൃഗങ്ങളെപ്പോലെ ജീവിക്കേണ്ടിവന്നതിൻെറ ഹേതുവെന്തെന്നറിയുവാൻ, അദ്ദേഹം തൻെറ ഗുരുഭൂതന്മാരായ 'യാജോപയാജകന്മാ'രെ സ്മരിച്ചു.

സർവ്വജ്ഞന്മാരായ ആ മുനീന്ദ്രന്മാർ ജിതേന്ദ്രിയനായ ശിഷ്യൻെറ ആവശ്യമറിഞ്ഞു് അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷീഭവിച്ചു. രാജാവു ഗുരുഭൂതന്മാരെ പൂജിച്ചിരുത്തിയശേഷം തൻെറ ശോച്യാവസ്ഥയ്ക്കുള്ള കാരണം ദയാപുരസ്സരം പറഞ്ഞുകൊടുക്കേണമെന്നു ദിവ്യജ്ഞന്മാരായ ഗുരുക്കന്മാരോടപേക്ഷിച്ചു. രാജാവിൻെറ ചോദ്യം കേട്ടിട്ടു് അവരിങ്ങനെ പറഞ്ഞുതുടങ്ങി.

"അങ്ങയ്ക്കിപ്പോൾ സംഭവിച്ച ഈ ദുരാവസ്ഥയ്ക്കു കാരണം, അങ്ങുന്നിജ്ജന്മത്തിൽചെയ്ത കർമ്മങ്ങൾകൊണ്ടല്ല. അങ്ങുന്നു കഴിഞ്ഞ പത്തുജന്മങ്ങളിൽ വ്യാധനായിരുന്നു. വ്യാധനായി നടന്നിരുന്ന കാലത്തു വിഷ്ണുനാമം ജപിക്കയോ വിഷ്ണുഭക്തന്മാരെ ആദരിക്കുകയോ ചെയ്തിരുന്നില്ല. കാണുന്ന ജനങ്ങളെയൊക്കെ പീഡിപ്പിക്കയും പതിവായിരുന്നു. ഇപ്രകാരം ഒമ്പതു ജന്മങ്ങൾ കഴിഞ്ഞു പത്താമത്തെ ജന്മത്തിലും ഭവാൻ വേടനായി സഹ്യാദ്രിയിൽ ജനിച്ചു. ഭാര്യയെപ്പുലർത്തുവാൻവേണ്ടി അക്കാലത്തു ചെയ്ത ദുഷ്കർമ്മങ്ങൾക്കു കയ്യുംകണക്കുമില്ല. ഗൌഡരാജ്യനിവാസികൾ "ആളെത്തിന്നുന്ന രാക്ഷസൻ"എന്നാണു വ്യാധനായിരുന്ന ഭവാനെ വിളിച്ചിരുന്നതു്. പാന്ഥന്മാരെ ദണ്ഡിക്കയും അവരുടെ പക്കലുള്ള ധനം പിടിച്ചുപറിക്കയുമായിരുന്നു പ്രധാനമായ തൊഴിൽ. ഇളംപൈതങ്ങളേയും മൃഗപക്ഷികളേയും കൊന്നതുമൂലമാണു്, ഇജ്ജന്മത്തിൽ പുത്രവിഹീനനായിത്തീർന്നതു്. വിശ്വാസഘാതകം ചെയ്തതിനാൽ ഭ്രാതാക്കളും, മാർഗ്ഗപീഡാകരത്വംകൊണ്ടു കൂററുകാരുമിപ്പോളില്ലാതെവന്നു. സജ്ജനങ്ങളെ അന്നു നിന്ദിച്ചതുകൊണ്ടാണു്, ഇന്നു ശത്രുക്കളോടു തോററതു്. പ്രതിദിനം ക്രൂരകർമ്മം ചെയ്തതിനാൽ

ഇജ്ജന്മത്തിൽ രാജ്യവും നഷ്ടമായി. എന്നാൽ രാജാവായി പിറക്കുവാനും അങ്ങേയ്ക്കു ഭാഗ്യമുണ്ടായി. അതിൻെറ കാരണവും പറയാം.

പത്താമത്തെ ജന്മത്തിൽ ഗൌഡദേശത്തിൽ പാർക്കുമ്പോളൊരു ദിവസം മൃഗങ്ങളെ വേട്ടയാടിക്കൊണ്ടു് ഒരു മുള്ളുള്ള വനത്തിലെത്തി. ആ സമയം സൂര്യൻെറ ചൂടുതട്ടി കഷ്ടപ്പെട്ടു രണ്ടു വൈശ്യന്മാരും 'കഷ്ണൻ' എന്ന മഹർഷിയും ആ വഴിയേ ചെന്നു. വൈശ്യന്മാരെക്കണ്ടപ്പോൾ പണത്തിലുള്ള ദുരാശകൊണ്ടു നീ ശരങ്ങളെയ്തു് ഒരുവനെ വീഴ്ത്തി, അവൻെറ കയ്യിലുണ്ടായിരുന്ന ധനമപഹരിച്ചു. മറേറ വൈശ്യനും മുനിയും നിൻെറ ക്രൂരകൃത്യംകണ്ടു പ്രാണരക്ഷണാർത്ഥം പാഞ്ഞുതുടങ്ങി. നീയവരേയും അനുധാവനം ചെയ്തു. വൈശ്യൻ തൻെറ കയ്യിലുണ്ടായിരുന്ന പണക്കിഴി ഒരു പൊന്തയിലിട്ടു വേഗമോടി. മഹർഷി നന്നേപരവശനായി, ബോധമററു ഭൂമിയിൽ പതിച്ചു. വൈശ്യനെക്കാണാതെയാവുകയും ചെയ്തു. പണം കിട്ടേണമെന്ന ആഗ്രഹത്താൽ നീ മുനിയുടെ അടുക്കൽ ചെന്നു വിവരം ചോദിക്കുവാൻ ഭാവിച്ചപ്പോളദ്ദേഹം പ്രജ്ഞയില്ലാതെ കൊടുംവെയിലത്തു ശയിക്കുന്നതുകണ്ടു, ചൂരൽ കടിച്ചു് അദ്ദേഹത്തിൻെറ ചെവിയിലൂതുകയും മുഖത്തു വെള്ളംതളിച്ചു് ഇലകൾകൊണ്ടു വിശ്ശുകയും ചെയ്തപ്പോൾ അദ്ദേഹം കണ്ണുതുറന്നു. അദ്ദേഹത്തെ ഉപദ്രവിക്കയില്ലെന്നു നീ സമാധാനമാക്കിക്കൊണ്ടു, വൈശ്യൻ പണസ്സഞ്ചിയെറിഞ്ഞ സ്ഥലം പറഞ്ഞുതന്നു. നീ പണസ്സഞ്ചിയും കൈവശമാക്കി. അതിനുശേഷം മഹർഷിക്കു വെയിലേല്ക്കാതിരിക്കുവാൻ കുറേ ഇലകൾകൂടി പൊട്ടിച്ചുകൊടുത്തു, നിൻെറ പാട്ടുനോക്കിത്തിരിക്കയും ചെയ്തു.

സ്വാർത്ഥത്തെയുദ്ദേശിച്ചു മാത്രമാണമ്മുനിയെ-
യിത്തരംശുശ്രൂഷിച്ചതെന്നാലും ഭൂപോത്തമ
അന്നുവൈശാഖകാലമായിരുന്നതുമൂലം-
മിന്നുഭൂപാലനായിപ്പിറന്നു ധരിച്ചാലും
ആവിലംവേണ്ടാതെചെററും, വൈശാഖമാണിക്കാലം
സേവിച്ചുമുകുന്ദനെ, ജയിയ്ക്കശത്രുക്കളെ

**കൈടഭാരാതിക്കുള്ളം തെളിഞ്ഞാൽ മഹീപതേ**
**കേടകന്നുണ്ടാംസുഖാ ഭൂവിലുംദ്യോവിങ്കലും"**

യാജോപയാജകന്മാർ ധാർമ്മികരാജാവിനോടിപ്രകാരം പറഞ്ഞു മറഞ്ഞശേഷം രാജാവു വൈശാഖധർമ്മമനുഷ്ഠിക്കുവാനാരംഭിച്ചു. നഷ്ടമായ രാജാവിൻെറ ബലം പിന്നേയും വർദ്ധിച്ചു. സമ്പത്തും തനിയേ വന്നുതുടങ്ങി. അതിനാൽ രാജാവു വീണ്ടും സൈന്യങ്ങളെ വിളിച്ചുകൂട്ടി തൻെറ രാജ്യത്തേയ്ക്കു ചെന്നു. ശത്രുരാജാക്കന്മാരെ മുഴുവൻ തോല്പിച്ചു, തൻെറ രാജശ്രീയെ വീണ്ടെടുക്കയും ചെയ്തു. ഇതെല്ലാം താൻചെയ്ത വൈശാഖധർമ്മത്തിൻെറ ഫലമാണെന്നുവന്നപ്പോൾ ധാർമ്മികൻ പൂർവ്വാധികം നിഷ്ഠയോടുകൂടി വിഷ്ണുഭജനം തുടങ്ങി. അദ്ദേഹം രാജാധിരാജനായിത്തീൎന്നു. ഭഗവൽപ്രസാദത്താൽ, ധൃഷ്ടകീർത്തി, ധൃഷ്ടകേതു, ധൃഷ്ടദ്യുമ്നൻ, വിജയൻ ചിത്രകേതു എന്നിങ്ങനെ അതിവീര്യശൌര്യാന്വിതരായ അഞ്ചു പുത്രന്മാരേയും അദ്ദേഹത്തിന്നു ലഭിച്ചു. ധാർമ്മികനെപ്പോലെ അദ്ദേഹത്തിൻെറ പ്രജകളും വൈശാഖധർമ്മമാചരിച്ചുവന്നതിനാൽ വിഷ്ണുഭഗവാൻ അക്ഷയതൃതീയനാളദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷനായി. ശംഖചക്രഗദാപത്മാഢ്യനായ പരമാത്മാവിനെ രാജാവു പൂജിച്ചു ഭക്തിയോടെ സ്തുതിച്ചു.

**ദേവ! ദേവ! ഭവന്മായം വൈഭവംവിസ്മയംഇഹലോകം**
**അതിലൊവൻപെടാതുള്ളോനവനാണേകനാംഭവാൻ**
**പുത്രദാരാദിയാൽകഷ്ടം! എത്ര ജന്മംവലഞ്ഞുഞാൻ**
**അത്രനിൻപാദപത്മത്തിൽ ഭക്തിഭാഗ്യാൽഭവിച്ചുമേ**
**കാമംക്രോധം മദംലോഭമെന്നാടുർബ്ബീജമൊന്നുമേ—**
**മന്മനസ്സിൽകടക്കാതെയാകുവാൻ നൽകണേവരം**
**എൻെറയംഗങ്ങളോരോന്നും നിൻെറ ശുശ്രൂഷചെയ്യുവാൻ**
**എന്നിൽനിൻകണ്ണുവെച്ചെന്നാലന്യാമത്തിനുദൈവമേ!**

ധാർമ്മികൻെറ സ്തുതികേട്ടു ഭഗവാൻ പുഞ്ചിരി പൊഴിച്ചുകൊണ്ടരുളിച്ചെയ്തു.

"നിഷ്കാമഭക്തിയോടെ ഭവാനെന്നെ ഭജിച്ചതിനാൽ ത്രിദിവേശന്മാൎക്കും ദുർല്ലഭമായ വരം ഞാനിതാ തരുന്നു ലക്ഷ്മം ദിവ്യാ

ണ്ടും സർവ്വസമൃദ്ധികളോടുംകൂടി ഭൂമിയിൽ വാണശേഷം എന്റെ പദം പ്രാപിക്കുക. അങ്ങയ്ക്കു ഞാൻ പ്രത്യക്ഷനായ ഈ ദിവസം 'അക്ഷയതൃതീയ'യെന്നു പ്രസിദ്ധമായിത്തീരുകയും ചെയ്യട്ടെ.

അക്ഷയതൃതീയനാൾ പിതൃക്കളെക്കുറിച്ചു ശ്രാദ്ധമൂട്ടുന്നവർക്കും ഒടുങ്ങിടാത്ത നന്മ ചേരട്ടേ. അന്നാളല്പധർമ്മം ചെയ്താലും അക്ഷയമായ ഫലം സിദ്ധിക്കും. വൈശാഖധർമ്മമനുഷ്ഠിക്കാത്തവർ ജന്മമൃത്യുജരാവ്യാധികളോടുകൂടി നട്ടംതിരികയും ചെയ്യും."

ഭഗവാൻ മറഞ്ഞരുളിയശേഷം ആനന്ദപാഥോനിധിയിൽ കളിച്ചുകൊണ്ടു ധാർമ്മികനും കൃത്യാന്തരങ്ങളിലേർപ്പെട്ടു. ഭഗവാനനുഗ്രഹിച്ച പ്രകാരം ഒടുവിലദ്ദേഹം മുക്തിയും പ്രാപിച്ചു.

വൈശാഖധർമ്മത്തിന്റേയും പ്രത്യേകം അക്ഷയതൃതീയയുടേയും മാഹാത്മ്യമെങ്ങും പരന്നു. അക്ഷയതൃതീയ ദേവകൾക്കും ഋഷികൾക്കും പിതൃക്കൾക്കും കർമ്മംചെയ്വാൻ ശുഭാവഹമായ ദിവസമാകുന്നു. പണ്ടു ദേവാസുരന്മാർ തമ്മിൽ വലിയതായൊരു യുദ്ധംനടന്നു. അസുരരാജാവായിരുന്ന ബലി പാതാളത്തിൽ ചെന്നു നിവാസംതുടങ്ങി. മററുള്ള അസുരന്മാരെ തോല്പിച്ചശേഷം ദേവേന്ദ്രൻ ബലിയെത്തേടി പാതാളത്തിലുമെത്തി. അവിടെ അവർ തമ്മിൽ യുദ്ധംചെയ്തു ബലിയെ മടക്കിയശേഷം വലാന്തകൻ മടങ്ങിപ്പോകുംവഴിയിൽ 'ഉപത്ഥ്യാ'ശ്രമത്തിൽ ബലിപത്നിയെക്കണ്ടു. ബലിയുടെ വിരഹത്താൽ ദുഃഖത്തോടെ താപസിവേഷം ധരിച്ചിരിക്കുന്ന ആ സതിമാലികയുടെ സൌഭാഗ്യത്തിൽ ദേവേന്ദ്രൻ കുടുങ്ങി. ദേവേന്ദ്രൻ ആ പതിവ്രതയുടെ വിസമ്മതം വിലവെക്കാതെ അവളുടെ അംഗസ്പർശാദിസുഖങ്ങളനുഭവിക്കുകയും, അവളിൽ ജയന്തനെന്ന തനയനെ ഉൽപാദിപ്പിക്കുകയും ചെയ്തു. ദേവേന്ദ്രന്റെ നികൃഷ്ടമായ തൊഴിൽ, ഉപത്ഥ്യാശ്രമത്തിലെ ബ്രഹ്മചാരികൾ യദൃച്ഛയാ കണ്ടെത്തി. അവർ കൈകൊട്ടിയാർത്തു ദേവേന്ദ്രനെ പരിഹസിച്ചപ്പോളദ്ദേഹം നാണിച്ചവിടെനിന്നോടി, മേരുപർവ്വതത്തിലൊളിച്ചിരുന്നു, തന്റെ ദുഷ്കർമ്മപരിഹാരാർത്ഥം തപസ്സുതുടങ്ങി.

ഇന്ദ്രൻ ബലി പത്നിയെ ദർശിച്ചതും അദ്ദേഹമൊളിച്ചോടിപ്പോയതും, ദൈത്യന്മാർകേട്ടു കോപാവേശത്തോടെ സുരലോകം വളഞ്ഞു ദേവന്മാരെ മുഴുവൻ ആട്ടിപ്പായിച്ചു. അവർ സുരനാടടക്കി വാഴുകയുംചെയ്തു. അഗ്നിപ്രമുഖന്മാരായ ദേവകൾ ദേവേന്ദ്രനെക്കാണാഞ്ഞതിനാൽ ബൃഹസ്പതിയുടെ അരികെച്ചെന്നു, ദേവേന്ദ്രനെപ്പററി അദ്ദേഹത്തിന്നു വല്ലതുമറിവുണ്ടോ എന്നു ചോദിച്ചു. അപ്പോൾ, ഇന്ദ്രൻ ധൃഷ്ടനായി ബലി പത്നിയെപ്പുൽകിയതും ലജ്ജിച്ചു മേരു ഗഹ്വരത്തിലിരിക്കുന്നതും ബൃഹസ്പതിയറിയിച്ചു. ദേവന്മാർ മേരു ഗുഹയ്ക്കടുത്തുചെന്നു ദേവേന്ദ്രനെ അതിന്നകത്തുകണ്ടു് അദ്ദേഹത്തെ സ്തുതിച്ചു.

"ഇന്ദ്രസർവ്വാമരാധിശനാകുമങ്ങയ്ക്കു കുമ്പിടാം
ഞങ്ങൾ ദൈത്യജിതന്മാരായ്-നീ പിരിഞ്ഞോരമാത്തരായ്
സ്ഥാനഭ്രഷ്ടരുമായ്മാഴ്കി-നാനാദിക്കിൽ നടക്കയാം
അതിനാൽവന്നു ദേവേന്ദ്ര! മാററാരെക്കൊൽകരിതുമ!

വാനവരിങ്ങനെ സ്തുതിച്ചപ്പോൾ ദേവേന്ദ്രൻ ഗുഹാമുഖത്തിൽനിന്നും പുറപ്പെട്ടുവന്നെങ്കിലും ലജ്ജനിമിത്തം മുഖം കുനിച്ചു ദേവന്മാരുടെ മുമ്പിൽ മിണ്ടാതെനിന്നു. അപ്പോൾ ബൃഹസ്പതി അദ്ദേഹത്തെയിപ്രകാരം സമാധാനപ്പെടുത്തി.

"ദേവേന്ദ്ര! ഭവാൻെറ പ്രവൃത്തിയാലോചിച്ചു ഭവാനു ലജ്ജതോന്നുന്നതു യുക്തംതന്നെ. എന്നാൽ ഓരോരുത്തനും വന്നുചേരുന്ന സുഖദുഃഖങ്ങളവനവൻെറ പ്രാക്തനകർമ്മങ്ങളുടെ ഫലങ്ങളാണു്. അതിനാൽ ജ്ഞാനികൾ ദുഃഖസുഖാദികളിൽ തുല്യമനസ്സരായി ഭവിച്ചു, നിഷ്കാമകർമ്മികളായിത്തീരുന്നു. അങ്ങയുടെ ഈ അപമാനവും കർമ്മകാരണമാണു്. പരസ്ത്രീസംഗദോഷത്താൽ സൽക്കീർത്തി, വീര്യം, ബലം, മന്ത്രവിദ്യ മുതലായതെല്ലാം നഷ്ടമായല്ലോയെന്നു കരുതി ശോചിക്കേണ്ട. അതിന്നു പ്രതിവിധിയുണ്ടു്. ഇപ്പോൾ വൈശാഖകാലമാകുന്നു. ഈ മാസത്തിൻെറ ഓരോ ദിവസവും പുണ്യമാണു്. ഈ വിഷ്ണുപ്രിയമാസത്തിൽ അധികം പുണ്യദിവസമായ അക്ഷയതൃതീയയ

ണ്. അക്ഷയതൃതീയനാൾ അന്നവസ്ത്രാദികൾ ദാനം ചെയ്യുന്നവനും ശ്രാദ്ധമൂട്ടുന്നവനും സർവ്വസൌഖ്യങ്ങളും ലഭിക്കുകയും അവൻ വിശുദ്ധനായിത്തീരുകയും ചെയ്യും."

ബൃഹസ്പതി അരുളിയതുപോലെ ദേവേന്ദ്രൻ ദേവകളൊത്തു് അക്ഷയതൃതീയനാൾ ശുഭകർമ്മങ്ങൾ വേണ്ടുംവണ്ണം നടത്തി. അദ്ദേഹത്തിന്റെ പരസ്ത്രീസംസർഗ്ഗദോഷം നശിച്ചു, രാഹു വിട്ട ശശാങ്കൻപോലെ പ്രകാശിച്ചു. അദ്ദേഹം ദേവന്മാരോടുകൂടി ദൈത്യരോടെതിർത്തു് അവരെ സ്വനാട്ടിൽനിന്നു് ഓടിച്ചു. ദേവദുന്ദുഭികൾ മുഴങ്ങി. മുൻപടി ദേവന്മാർ യജ്ഞഭാഗവും പിതൃക്കൾ പിണ്ഡഭാഗവും ഋഷികൾ സ്വാദ്ധ്യായഭാഗവും നേടി.

അന്നാൾ മുതൽക്കീലോകത്തി-
ലക്ഷയാഖ്യ തൃതീയയും
പാരിലെങ്ങും പുകൾപ്പെട്ടു
ദേവർഷി പിതൃതുഷ്ടിദ.

വൈശാഖധർമ്മം മുറപോലെ അനുഷ്ഠിക്കുന്ന ജനങ്ങൾ വളരെ ദുർല്ലഭമായിട്ടാണു കണ്ടുവരുന്നതു്. എല്ലാദിവസവും ധർമ്മം ചെയ്യുവാൻ സാധിക്കാത്ത ജനങ്ങൾ അക്ഷയതൃതീയ, ചിത്രാപൂർണ്ണിമ മുതലായ പ്രധാനദിവസങ്ങളിലെങ്കിലും, മനുഷ്യജന്മം ചാരിതാർത്ഥ്യമാക്കുവാൻ സ്വധർമ്മം നിറവേററേണ്ടുന്നതാകുന്നു. ഈ കാലങ്ങളിൽ പുണ്യക്ഷേത്രങ്ങളിൽ ദർശനവും തീർത്ഥസ്നാനവും ചെയ്യുവാൻ ഭക്തന്മാർ ഏററവും തല്പരന്മാരായി ഭവിക്കുന്നു.

---

## 19. കക്കിടകസംക്രാന്തി.

ദക്ഷിണായനം കഴിഞ്ഞു സൂര്യൻ ഉത്തരായനത്തിലേക്കു സംക്രമിക്കുമ്പോൾ മകരസംക്രാന്തിയെന്നു പറയുന്നതുപോലെ, ഉത്തരായനം കഴിഞ്ഞു ദക്ഷിണായനത്തിലേക്കു സൂര്യൻ സംക്രമിക്കുമ്പോഴാണു കക്കിടകസംക്രാന്തിയെന്നു പറയുന്നതു്. സംക്രാന്തിനാൾ തീർത്ഥസ്നാനം മുതലായ പുണ്യകർമ്മങ്ങൾ ചെയ്യുക

പതിവാണല്ലോ. എല്ലാ മാസങ്ങളുടേയും ആദിയിൽ സംക്രാന്തി വരുമെങ്കിലും, മകരസംക്രാന്തി, വിഷുസംക്രാന്തി, കക്കിടകസംക്രാന്തി, തുലാസംക്രാന്തി ഇങ്ങിനെ നാലാണ നാം പ്രധാനമായി കൊണ്ടാടുന്നത്. കക്കിടകസംക്രമദിവസം കേരളീയരാചരിക്കുന്നതുപോലെ ഇന്ത്യയുടേ മററ ഭാഗങ്ങളിലില്ലെന്നുതന്നെ പറയാം.

മലയാളത്തിൽ പ്രധാനമായി വേനൽക്കാലം വഷകാലം ഇങ്ങിനെ രണ്ടു കാലങ്ങളെയുള്ളു. അതിലും വിശേഷിച്ച മിഥുനം കക്കിടകമെന്നിമാസങ്ങളിൽ പെയ്യുന്ന മഴക്കു അററമില്ല. ആ രണ്ടു മാസങ്ങളിലും പുറത്തിറങ്ങി ജോലിചെയ്യുവാൻ ജനങ്ങൾക്ക സൌകയ്യം കിട്ടിയിരുന്നുമില്ല. അതിനാൽ വിട്ടുകളിൽ തന്നെ ഇരിക്കേണ്ടതായി വന്നിരുന്നു.

പാശ്ചാത്യപരിഷ്കാരക്കാരെററവും കേരളം കീഴ്മേൽ മറിഞ്ഞെങ്കിലും കീഴിലുള്ള നടവടികളെ ഒന്നായി ദൂരവേ പരിത്യജിക്കുവാൻ ധൈയ്യം ചിലക്കെങ്കിലുമില്ലാത്തതു് ആശ്വാസഹേതുകംതന്നെ. പൂവ്വികാചാരങ്ങളെ അന്ധവിശ്വാസകോടിയിലാക്കി തള്ളുന്നതു് അന്ധതത്തിന്റെ ലക്ഷണമാണെന്നു ഖണ്ഡിച്ചു പറയാം. മനുഷ്യരുടെ ജീവിതം പാവനമായി കഴിയേണമെന്നുദ്ദേശിച്ചാണ് ഏതു പ്രവൃത്തിയിലും ദൈവികമായ ഒരു ഭാഗം കല്പിച്ചിരിക്കുന്നതു്. കേവലം ശാസ്ത്രീയരീതിയിൽ പ്രതിപാദിക്കുന്നതായാൽ അപകപബുദ്ധികളായ ബാലികാബാലന്മാക്ക സുഗ്രാഹ്യമാകയില്ലെന്നു കരുതിയാണങ്ങിനെ ചെയ്തുവന്നതു്. അതിൽ വിലകുറഞ്ഞു കാണുന്നവക്ക് ആലോചനാബുദ്ധി കുറവാണെന്നു പറയേണം.

കക്കിടകസംക്രാന്തിക്കു മുമ്പു പലതും ചെയ്യുവാനുണ്ടു്. മിഥുനം കക്കിടകം എന്നീ മാസങ്ങളിലേക്കു വേണ്ടുന്ന വീട്ടുസാമാനങ്ങൾ എടവമാസത്തിൽതന്നെ ശേഖരിച്ചുവെക്കാറുണ്ടു്. മിഥുനമാസം പത്തിരുപതാംതിയ്യതിയായാൽ വീട്ടിലുള്ള സ്ത്രീകൾക്കു പിടിപ്പതു പണിയായി. വീടു വെടിപ്പുവരുത്തി വെള്ളയടി

ക്കുക, കൎക്കിടകമാസത്തേക്കുള്ള വിശേഷസാമാനങ്ങൾ ഒരുക്കുക, എന്നിതിരക്കുകൾകൊണ്ടു അവൎക്ക് പകൽസമയം പോരാതെയാണു കാണാറുള്ളത്. കൎക്കിടകമാസത്തിൽ ലക്ഷ്മിപൂജക്കുള്ള ദശപുഷ്പങ്ങളും മിഥുനമാസത്തിൽ നേടേണ്ടതാണല്ലൊ.

മിഥുനമാസത്തിന്നധിദേവത ജ്യേഷ്ഠയായതുകൊണ്ടു് അതിന്നു ജൈഷ്ഠമാസമെന്നു പറഞ്ഞുവരുന്നു. ഇതുകൊണ്ടു് അക്കാലം സൎവ്വത്ര അശുചിയായും അമംഗലമായും കാണുമെന്നു് അനുമാനിക്കാവുന്നതുമാണല്ലോ. അതിന്റെ ലക്ഷണമായി പാണന്മാർ ജ്യേഷ്ഠയുടെ വേഷംകെട്ടി വീടുകളിൽ ചെന്നു് ആടിപ്പാടി, അവൎക്കുള്ള അവകാശം വാങ്ങിപ്പോകുക പതിവുണ്ടു്. അതിന്നു 'കോത്തിയാട്ടം' എന്നും ചിലർ പറയുന്നു.

കൎക്കിടകസംക്രമമാകയാൽ മലയാളികുടുംബങ്ങളിൽ ലക്ഷ്മീപൂജനടത്തിത്തുടങ്ങും. ക്ഷേത്രങ്ങളിൽ സാധാരണമായി നടത്താറുള്ള പൂജപോലെയോ, വീടുകളിൽതന്നെ നടത്തിവരാറുള്ള ശക്തി പൂജമുതലായതുപോലെയോ അല്ല ലക്ഷ്മിപൂജ. ലക്ഷ്മിപൂജക്കു നിൎദ്ദേശിച്ചിട്ടുള്ള സ്ഥലം 'പടിഞ്ഞാററി'യാണ്. 'പടിഞ്ഞാററി'യുള്ള പുരകളിക്കാലങ്ങളിൽ പണിയാറില്ല. അതുമൂലം സൌകൎയ്യമുള്ള ഒരു മുറിക്കകത്തുവെച്ചു പൂജചെയ്യുന്നു. വിഷ്ണുവിന്നു കണിവെക്കുമ്പോൾ ചെയ്യാറുള്ളതുപോലെ വെള്ളക്കിണ്ടിയിൽ ഞെറിഞ്ഞ മുണ്ടും വാൽക്കണ്ണാടിയും വെച്ചു മുമ്പിൽ വിളക്ക്, അതിന്നരികെ അവണപ്പലകയിന്മേൽ ഗ്രന്ഥം, (സാധാരണമായി രാമായണം ഗ്രന്ഥമാണ് വെയ്ക്കാറുള്ളതു്) അഷ്ടമംഗലം, ഇടങ്ങഴി 'നറ' ദശപുഷ്പങ്ങൾ ഇത്യാദികൾവെച്ചു സുഗന്ധദ്രവ്യങ്ങൾകൊണ്ടു ധൂമിക്കുകയും ചെയ്യും. ഇതു സംക്രാന്തിദിവസം മാത്രമല്ല കൎക്കിടകമാസം മുഴുവനും നടക്കും. ഇതിന്റെ ഉദ്ദേശം ഇതാണ്:—

"ഏററവും ക്ഷാമം ബാധിച്ച മാസങ്ങൾ മിഥുനവും കൎക്കിടകവുമാണ്. അതിൽ മിഥുനമാസം സാമാനങ്ങൾ ശേഖരിക്കുവാനും ഗൃഹം ശുചിയാക്കുവാനുമാണ്. കൎക്കിടകമാസത്തിലേക്കുവേണ്ടുന്നതെല്ലാം പാടുപെട്ടു മിഥുനമാസത്തിൽതന്നെ ഒരുക്കി

വെയ്ക്കുന്നു. കർക്കിടകമാസം ഈശ്വരസേവയ്ക്കു മാത്രമായും കഴിഞ്ഞിട്ടിരിക്കുന്നു. അക്കാലത്തു അവധിയില്ലാതെ മഴപെയ്യുന്നതുകൊണ്ടു പുറത്തിറങ്ങുവാനും സാധിക്കയില്ലല്ലോ. പുറത്തുപോകാതെ കഴിയേണ്ടിവന്നാലും ഒന്നിനും ബുദ്ധിമുട്ടുണ്ടാകരുതെന്നു കരുതിയാണു മിഥുനമാസത്തിൽതന്നെ എല്ലാം ശേഖരിക്കുന്നതു്. കർക്കിടകമാസമായാൽ പുരാണപാരായണമില്ലാത്ത വീടു മലയാളത്തിൽ ഉണ്ടായിരുന്നില്ല. കർക്കിടകസംക്രാന്തിയുടേയും കർക്കിടകമാസത്തിൻേറയും മഹാത്മ്യമറിവുള്ള ജനങ്ങൾ വളരെ ചുരുങ്ങിവരുന്നതുകൊണ്ടു പുരാണപാരായണമുള്ള ഗൃഹങ്ങളും കുറഞ്ഞുവരുന്നതിനാലാശ്ചര്യപ്പെടുവാനില്ല. കർക്കിടകമാസത്തിലെ എല്ലാ ദിവസങ്ങളിലും കറുത്ത പൊട്ടുതൊടുക പതിവുണ്ടല്ലോ. അതു ഹൃദയത്തേയും ദേഹത്തേയും ഒരുപോലെ വിശുദ്ധമാക്കുന്നതാകുന്നു.

കർക്കിടകം 'എഴു' കഴിയുന്നതിലകം രാമായണം, ഭാഗവതം, മുതലായ പുരാണങ്ങൾ ജനങ്ങൾ ഒരാവൃത്തി വായിച്ചിരുന്നു. പുറത്തിറങ്ങാതെ സർവ്വസാധനങ്ങളും നിറഞ്ഞ ഗൃഹത്തിലിരുന്നു ഭഗവൽകഥകളിൽനിന്നും വഴിയുന്ന രസമാസ്വദിച്ചുകൊണ്ടു സുഖിച്ചിരുന്ന കേരളീയരെക്കുറിച്ചു മറവള്ളവൎക്കു അസൂയപോലും ജനിക്കാറുണ്ടായിരുന്നു. ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിലൊരിക്കൽവന്നു തിരിച്ചുപോയി പരദേശികളോടിങ്ങിനെ പറകയുണ്ടായി.

സ്വസ്ഥിൻ ദൌശ്ശ്യനിപൂർണ്ണസൌശ്ശ്യവിഭവേ പൂജ്യാൻ സമാരാധയൻ
പ്രേയസ്യാ ഗുണപൂർണ്ണയാ ഗുണവതാ പുത്രേണ മിത്രേണ ച
സാർദ്ധം പ്രാവൃഷി കേരളേഷു നിവസൻ ഭക്ത്യാ സമാകർണ്ണയൻ
ലീലാം രാമകൃഷ്ണയോഃ ക്ഷപയതേ കാലം സുധന്യോ ജനഃ

(ആവശ്യമുള്ള വീട്ടുസാമാനങ്ങൾക്കൊന്നും ചെറുതെങ്കിലും ദൌർല്ലഭ്യമില്ലാതെ സ്വന്തം വസതിയിൽ ഗുണവതിയായ പത്നിയോടും ഗുണവാനായ തനയനോടും ബന്ധുവിനോടുംകൂടി മാന്യന്മാരായ അതിഥികളെ സൽക്കരിച്ചുകൊണ്ടും ശ്രീരാമകൃഷ്ണന്മാരുടെ ലീലകളെ (രാമായണഭാഗവതാദിപുരാണങ്ങളെ) ഭക്തിയോടുംകൂടി കേട്ടുകൊണ്ടും വർഷകാലത്തിൽ കേരളത്തിൽ കാലംകഴിക്കുന്നവർ അത്യന്തം ഭാഗ്യവാന്മാർ തന്നെയാണു്.)

മിഥുനമാസത്തിൽ പാണന്മാരുടെ കുറത്തിയാട്ടത്തിനുപകരം കർക്കിടകമാസത്തിൽ 'തുകിലുണർത്തുക'യെന്നൊരു സമ്പ്രദായവുമുണ്ട്. ഇതു മിക്കദേശങ്ങളിലും ഇന്നും നടന്നുവരുന്നു.

കർക്കിടസംക്രാന്തിസമയം 'ചേട്ട'യെ പുറത്താക്കുക എന്നൊരു ആചാരവും നടന്നുവരുന്നുണ്ടല്ലോ. വീടു വിശുദ്ധിയാക്കിക്കഴിഞ്ഞശേഷം, അതു ശുദ്ധിയാക്കുവാൻ ഉപയോഗിച്ച മലിനസാധനങ്ങൾ ശുഭേസുയത്തു പുറത്തുകളയുന്നതോടുകൂടി ജ്യേഷ്ഠയെ പുറത്താക്കുന്നുവെന്നും, അപ്പോൾ ലക്ഷ്മീദേവി അകത്തേക്കു പ്രവേശിക്കുന്നുവെന്നുമാണു സങ്കല്പം. ജ്യേഷ്ഠയുടെ ഉത്ഭവം തന്നെ പാലാഴിയിലാണല്ലോ. ജ്യേഷ്ഠയെ അവിടെനിന്നും ഭഗവാൻ പുറത്താക്കിയശേഷം അവിടെ കയറിച്ചെന്നിട്ടില്ലെന്നാണു പുരാണങ്ങളിൽ കാണുന്നത്. എന്നാൽ നമുക്കു ജ്യേഷ്ഠയെ എല്ലാകൊല്ലത്തിലും പുറത്താക്കേണ്ടിവരുന്നതിൻെറ കാരണമെന്തായിരിക്കാം? മാലിന്യമാകുന്ന ശൈവലം മനുഷ്യരുടെ മനസ്സിൽ നിത്യവും നിറഞ്ഞുകൊണ്ടാണു വരുന്നത്. തള്ളിയകററിയ സ്ഥലത്തു ചണ്ടി പിന്നെയും വന്നുകൂടുന്നു. അതുപോലെ മാലിന്യം പിന്നെയുമുണ്ടാകുമ്പോൾ ജ്യേഷ്ഠയുടെ പ്രവേശവുമുണ്ടാകുന്നു. നീക്കിയ ചണ്ടി പിന്നേയു മടിഞ്ഞുകയറാതിരിപ്പാൻ മുളകൊണ്ടൊ മററൊ തടഞ്ഞുനിത്താം. ജ്യേഷ്ഠയുടെ ആഗമനം തടുപ്പാൻ സദാ ശ്രീദേവി പൂജ ചെയ്തു ഹൃദയവും ദേഹവും വിശുദ്ധമാക്കിവെച്ചാൽ മതി. പക്ഷേ അതു സാധിക്കുന്നില്ല എങ്കിലും ഇടവിടാതെ വെള്ളം ആട്ടിക്കൊണ്ടിരുന്നാൽ ചണ്ടിയകലുന്നതുപോലെ നമ്മുടെ ശ്രേയസ്സിനു സദാ കർമ്മം ചെയ്യേണ്ടിവരുന്നു. ജ്യേഷ്ഠയെ പുറത്താക്കിക്കഴിഞ്ഞാൽ വീടു വിശുദ്ധിയാവുകയും ലക്ഷ്മീദേവി സന്തോഷപൂർവ്വം വിളയാടുകയും ചെയ്യുന്നുവെന്നു പറയാറുള്ളതിൻെറ ആന്തരമായ തത്വവും നിങ്ങൾക്കിപ്പോൾ തെളിഞ്ഞുവല്ലോ. മനുഷ്യർക്കു വസിക്കുവാൻ ഗൃഹമെന്നപോലെ സകലാത്മകൻെറ ഗൃഹങ്ങളാണു മനുഷ്യശരീരങ്ങൾ. അശുദ്ധമായ ഗൃഹത്തിൽ ശ്രീ ചവിട്ടാത്തതുപോലെ അശുദ്ധമായ ഹൃദയത്തിൽ ഈശ്വര

നിവാസവുമുണ്ടാകുന്നതല്ല. അപ്പോഴാണു മനുഷ്യൻ കാമക്രോധമദമാത്സര്യാദിദോഷങ്ങളുടെ അധീനത്തിൽപ്പെട്ടു ജീവിതം വിഫലമാക്കിത്തീക്കുന്നത്. ശരീരത്തിന്റെ ബാഹ്യത്തിന്നെന്നപോലെ ആഭ്യന്തരത്തിന്നും വിശുദ്ധിയുണ്ടായി പരമാത്മാവിനെ ഭജിക്കുമ്പോഠം, കള്ളക്കക്കിടകം കഴിഞ്ഞു സമൃദ്ധമായ ചിങ്ങമാസംപോലെ, ഇഹപരങ്ങളിൽ അമേയമായ ആനന്ദം അനുഭവിക്കയും ചെയ്യുന്നു. അതിനാൽ നാം മനസ്സിനെ വിശുദ്ധമാക്കി നമ്മുടെ സ്വാധീനത്തിൽ വെയ്ക്കുക. ചളിയുള്ള കണ്ണാടിയിൽ മുഖം പ്രതിബിംബിക്കാത്തതുപോലെ പാപചങ്കിലമായ മനസ്സിൽ ചിദാത്മാവും പ്രകാശിക്കുകയില്ല. ലോകവ്യവഹാരങ്ങളിൽനിന്നു ഇന്ദ്രിയങ്ങളെ ഒതുക്കി സ്ഥിരമായ മനസ്സോടുകൂടെ ധ്യാനനിഷ്ഠയിലിരുന്നാൽ ബലവിഷയങ്ങളും ലക്ഷ്മിയും അചിരേണയുണ്ടാകുന്നു. ചേട്ടയെ പുറത്താക്കിക്കഴിഞ്ഞാൽ പച്ചപ്പിലാവില കോട്ടിക്കുത്തി അതിൽ തിരിയിട്ടു ഉമ്മാത്തും പടിക്കലും കത്തിച്ചുവെയ്ക്കുന്നതു ലക്ഷ്മീഭഗവതിയുടെ എഴുന്നള്ളത്തു പ്രമാണിച്ചാകുന്നു. ഇതിലും നമുക്കു ഏതാണ്ടു ആലോചിക്കുവാനുണ്ട്. പ്രവൃത്തിമൂലം ശ്രീ എന്നൊരു ചൊല്ലു നമ്മുടെ ഇടയിൽ നടപ്പുണ്ടെങ്കിലും അധികമാളുകളും അതു നിഷ്കർഷയായി ആലോചിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. നല്ല വിത്തു കുത്തിയാൽ നല്ല ഫലവും ചീത്തവിത്തു കുത്തിയാൽ ചീത്ത ഫലവുമുണ്ടാകുന്നതല്ലേ? അതുപോലെ ശ്രീദേവിക്കു അനിഷ്ടമായ പ്രവൃത്തിയാൽ അധഃപതനവും ഇഷ്ടമായ പ്രവൃത്തിയാൽ ഉൽകർഷവുമുണ്ടാകുന്നു. ഇരുട്ടകററുകയാണു വിളക്കിന്റെ ഗുണം. എന്നതുപോലെ അജ്ഞാനം നിറഞ്ഞഹൃദയത്തിൽ ജ്ഞാനദീപം തെളിയുമ്പോഠം അറിയേണ്ടതറിയുന്നു. നിത്യനൈമിത്തികാചാരങ്ങളിൽ ശ്രീദേവിക്കു വിരോധമായ ചില പ്രവൃത്തികഠം പുരാണങ്ങളിൽ കാണുന്നതും പറയാം. ഇതിൽ സ്ത്രീകളാണു അധികം ശ്രദ്ധിക്കേണ്ടതു്.

സ്ത്രീകഠം ഉറക്കെ സംസാരിക്കുക, ഭക്ഷണസാധനം വലിയ കബളങ്ങളാക്കി വേഗം ഗ്രസിക്കുക, ഉമ്മറപ്പടിമേലിരിക്ക

ക്, ശണ്ഠകൂട്ടുക, സമയം ഉപയോഗമില്ലാതെ ചിലവഴിക്കുക, വൃഥാ കൂട്ടംകൂടുക, മലിനവസ്ത്രങ്ങൾ ധരിക്കുക, ഒന്നിലധികം ഭൎത്താക്കന്മാരെ വരിക്കുക എന്നിവയാകുന്നു. സ്ത്രീകൾ നിത്യവും ചെയ്യേണ്ടുന്ന പ്രവൃത്തികളും ഇന്നവയാണെന്നു പറയാം.

സൎവ്വദാ വൃത്തിയായിരിക്കുക, ഗൃഹകൃത്യങ്ങളറിഞ്ഞു ശരിയായി അനുഷ്ഠിക്കുക, താണസ്വരത്തിൽ മിതമായി സംസാരിക്കുക, പാദവിന്യാസം കേൾക്കാതെ സാവധാനത്തിൽ നടക്കുക, സദാ പ്രസന്നത ഭാവിക്കുക, ഗുരുജനങ്ങളേയും ദേവന്മാരേയും വണങ്ങുക, മാനത്തിനുവേണ്ടി പ്രാൎത്ഥിക്കുക. ഒരു നിമിഷമെങ്കിലും വെറുതെ കളയാതെ ഉപകാരപ്രദങ്ങളായ പ്രവൃത്തികളെടുക്കുക, അത്താഴഭക്ഷണം അല്പം കുറയ്ക്കേണ്ടിവന്നാലും പിറേറന്നാളേയ്ക്കു കുറച്ചെങ്കിലും സാമാനം നീക്കിവെയ്ക്കുക, ഉഷസ്സുമുമ്പെഴുന്നേൽക്കുക, ഉദയാസ്തമങ്ങളിൽ സൂൎയ്യനു വിളക്കു കാണിക്കുക, മുതലായവയാകുന്നു. സ്ത്രീകളിപ്രകാരം പെരുമാറുന്ന ഇടങ്ങൾ നികന്നുവരുന്നതു നമുക്കനുഭവമാണല്ലോ.

എല്ലാ ദേവന്മാരേയും പ്രത്യേകം ക്ഷേത്രങ്ങളിൽ പൂജിക്കാറുണ്ട്. എന്നാൽ ലക്ഷ്മീദേവിക്കു പ്രത്യേകക്ഷേത്രം പണിചെയ്യാത്തതിന്റെ കാരണമെന്താണ്? ലക്ഷ്മീദേവി സൌന്ദൎയ്യത്തിനും, ഐശ്വൎയ്യത്തിനും അധിദേവതയാണ്. ഇതു് ആൎക്കും അപരിത്യാജ്യമാകുന്നു. അതിനാൽ ഓരോഗൃഹത്തിലും ലക്ഷ്മീപൂജ നടത്തേണ്ടതാണ്.

'ഇല്ലംനിറ' 'പുത്തരി' ഇതു രണ്ടും കൎക്കിടകമാസത്തിലാണധികം വിശേഷം. ഇതു ഗൃഹങ്ങളിൽമാത്രമല്ല, ക്ഷേത്രങ്ങളിലും നടത്തുന്നു. പക്ഷേ ഓരോ ക്ഷേത്രത്തിലും ഇന്നിന്നദിവസങ്ങളിൽമാത്രമേ പാടുള്ളുവെന്നു പൂൎവ്വകാലം തുടങ്ങിതന്നെ നിശ്ചയിച്ചിട്ടുണ്ട്. ഇരിങ്ങാലക്കുട കൂടൽമാണിക്യക്ഷേത്രത്തിലെ പുത്തരിസദ്യയും മുക്കുടിനിവേദ്യവും ഇന്നും പ്രസിദ്ധമാണല്ലോ.

ഇല്ലംനിറയുടേയും പുത്തരിയുടേയും ചട്ടങ്ങൾ കേട്ടിട്ടുള്ളതു് അന്ധവിശ്വാസമാണെന്നു പറഞ്ഞു ചില വിദേശികൾ മലയാളികളെ പരിഹസിക്കാറുണ്ട്. അതിന്റെ രഹസ്യം ഗ്രഹിക്കാ

തെ നമ്മുടെ ഇടയിൽ ചിലർ അതു സമ്മതിക്കുന്നതുമുണ്ട്. ഒരു പാശ്ചാത്യൻതന്നെയോരിടത്തിങ്ങിനെ പറഞ്ഞിരിക്കുന്നു.

"ഹിന്തുക്കൾ മതഭ്രാന്തന്മാരായി ജനിക്കുന്നു. മതഭ്രാന്തന്മാരായി വസിക്കുന്നു. ഒടുവിൽ മതഭ്രാന്തന്മാരായിത്തന്നെ അവർ മരിക്കയും ചെയ്യുന്നു." എന്നാലിതിലേതാണ്ടു വാസ്തവമുണ്ടുതാനും.

പുതിയനെല്ലു കൊല്ലത്തിൽ ആദ്യമായി ഗൃഹത്തിലേക്കു കൊണ്ടുവരുന്നതിനെ അടിസ്ഥാനമാക്കിയാണു നാം ഇല്ലം നിറക്കുന്നതു്. എല്ലാററിന്നും ശുഭമായ ഓരോ അവസരമുണ്ട്. ശുഭമായ അവസരത്തിൽ ചെയ്യുന്നതെല്ലാം ശുഭമായിത്തന്നെ ഭവിക്കും. അതുനിമിത്തമാണു ശുഭസമയത്തു കതിർ നടാടെ ഗൃഹത്തിലേക്കു കൊണ്ടുവന്നു പൂജനടത്തുന്നതു്. ഇങ്ങിനെ ശുഭകർമ്മത്തിൽ ഇല്ലംനിറ കഴിച്ചിട്ടും ജനങ്ങൾ ദുർഭിക്ഷംകൊണ്ടു കുഴങ്ങുന്നതിൻെറ കാരണമെന്താണെന്നും ചിലർ ചോദിക്കാറുണ്ട്. മനുഷ്യരുടെ ജീവിതം ഒരു കർമ്മത്തെ മാത്രമാശ്രയിച്ചല്ല കാണുന്നതു്. അവരുടെ ജീവിതയാത്രയിൽ പലതരം ആളുകളോടും കാര്യങ്ങളോടും ഇടപാടു ചെയ്യേണ്ടിവരുന്നതുകൊണ്ടു അജിതേന്ദ്രിയന്മാരായിത്തീൎന്നു ദുർമ്മാർഗ്ഗങ്ങളിൽ കാലുവെക്കുവാൻ തുടങ്ങുന്നു. അവരുടെ സൽകർമ്മമല്പവും ദുഷ്കർമ്മം ഇതിലോമധികവുമായിവരുന്നസമയം അവർ ക്ലേശങ്ങളനുഭവിക്കാതേയും നിവൃത്തിയില്ല. അതിനാൽ ശുഭകർമ്മാചരണത്തിൽ മനുഷ്യരുടെ ശ്രദ്ധ അവശ്യമായും പതിയേണ്ടതാകുന്നു.

പുതിയ അരി ആദ്യമായി ഭക്ഷിക്കുന്നതിന്നാണു പുത്തരിയെന്നും പറഞ്ഞുവരുന്നതു്. പുതിയ അരി ആദ്യമായി ഉപയോഗിക്കുമ്പോൾ സാധാരണദിവസംപോലെ മതിയാകുന്നതല്ലെന്നു കരുതി സദ്യക്കുള്ള വട്ടവും കൂട്ടുന്നു. എന്നാൽ അപ്പോഴും ഈശ്വരനെ വിസ്മരിക്കുന്നില്ല. പുതിയ അരിയുടെ ആഗമനം തന്നെ ലക്ഷ്മീദേവിയുടെ എഴുന്നള്ളത്താണെന്നാണു നമ്മുടെ വിശ്വാസം. എല്ലാപദാർത്ഥങ്ങളും ഗണപതിക്കു നിവേദിച്ചതിന്നുശേഷമേ ഭക്ഷിക്കയും പതിവുള്ളു. നമ്മുടെ കാരണവന്മാരി

ങ്ങിനെ ചില ഏർപ്പാടുകൾ ചെയ്തിട്ടുള്ളത്. "ദൈവാധീനം ജഗത്സർവ്വം" എന്നു പ്രത്യക്ഷമാകുവാനാണ്.

കർക്കിടകം മുഴുവനും ഈശ്വരസേവകൊണ്ടു കഴിച്ചുകൂട്ടിയാൽപിന്നെ വരുന്നകാലം നോക്കുക. അതെത്ര ആനന്ദകരമാണ്. ക്ഷാമം നീങ്ങി സസ്യങ്ങളും മററും വിളഞ്ഞു കാലി തെളിഞ്ഞു സുഭിക്ഷമായ ചിങ്ങമാസം ആകും ആമോദദായകമാകുന്നതുകൊണ്ടുതന്നെയാണു ചിങ്ങമൊന്നാംതിയ്യതിതൊട്ടു നമ്മുടെ വർഷാരംഭം കണക്കാക്കിവരുന്നതു്.

---

## 15. ശിവരാത്രി

ഹിന്ദുക്കൾ വളരെ ഭക്തിയോടുകൂടി ആചരിച്ചുവരുന്ന ഒരു പുണ്യദിവസമാണു ശിവരാത്രി. ശബ്ദംകൊണ്ടു് ആ രാത്രി ശിവനു പ്രധാനമായിട്ടുള്ളതാണെന്നു തെളിയുന്നുണ്ടല്ലോ. എന്നാൽ, ശിവനെ പ്രധാനമായി സംബന്ധിച്ചതായ രാത്രി ചിന്നീട്ടു ശിവനെ ആരാധിക്കുവാൻ പ്രധാനമായ രാത്രിയായിവന്നതാണു 'ശിവരാത്രി'യെന്ന വിശുദ്ധവാസരം. ശിവരാത്രിയുടെ ആഗമംതന്നെ താഴെ വിവരിക്കുംവിധമാകുന്നു.

കിന്നരതരുണിമാർ കല്പകപ്പൂക്കളെക്കൊണ്ടു കെട്ടിയുണ്ടാക്കിയ ഒരു മാല ദുർവ്വാസസ്സുമഹർഷിക്കു കൊടുക്കുകയും, ആ മാല ത്രിമൂർത്തികൾക്കുപോലും യോഗ്യമല്ലെന്നു കരുതി അദ്ദേഹം ദേവേന്ദ്രനു കൊടുക്കുകയും ചെയ്തു. ഐരാവതോപരിസ്ഥിതനായിരുന്ന ദേവേന്ദ്രൻ മാല ഐരാവതത്തിൻെറ കുംഭത്തിന്മേൽ വെച്ചു തൻെറ ചികുരം ചിക്കി ഭംഗിയാക്കുന്നതിന്നിടയിൽ മധുപവൃന്ദങ്ങളുടെ ഉപദ്രവത്താൽ ഐരാവതം മാലയെടുത്തു താഴത്തിട്ടു ചവുട്ടിയരച്ചതു് അദ്ദേഹമറിഞ്ഞില്ല. ഇതു കണ്ടുനിന്നിരുന്ന കോപിഷ്ഠനായ ദുർവ്വാസസ്സ 'ദേവേന്ദ്രനും ദേവകൾക്കും ജരാനരകൾ ഭവിക്കട്ടെ' എന്നു ശപിച്ചു. തൽക്ഷണം ദേവേന്ദ്രൻ മുനിയെവണങ്ങി, അദ്ദേഹത്തെപ്രസാദിപ്പിച്ചു ശാപമോചനം അരുളിച്ചെയ്യണമെന്നപേക്ഷിച്ചു. പാലാഴി കടഞ്ഞു് അമൃതെടുത്തു

ക്ഷിച്ചാൽ വീണ്ടും അമരന്മാരാകുമെന്ന് അദ്ദേഹം ശാപമോക്ഷം കൊടുത്തു തിരോധാനം ചെയ്തു.

ദേവന്മാർ ജരാനര ബാധിച്ച് അംഗങ്ങൾ അനക്കുവാൻ പോലും കഴിയാതെ അങ്ങുമിങ്ങും കിടപ്പിലായി. ദേവേന്ദ്രൻ, ബൃഹസ്പതി മുതലായവർ മഹർഷിമാരോടുംകൂടി സത്യലോകത്തു ചെന്നു ബ്രഹ്മാവിനോടു സങ്കടമുണർത്തിച്ചു. അദ്ദേഹം അവരേയും, പാർവ്വതിപരമേശ്വരന്മാരേയും കൂട്ടിക്കൊണ്ടു പാലാഴിയിൽ പോയി മഹാവിഷ്ണുവിനോടു വിവരം പറഞ്ഞു. എന്നാൽ വ്രതമനുസരിച്ചു കഥ ചുരുക്കമായിട്ടേ പറയുന്നുള്ളു. ഭാഗവതം നോക്കിയാൽ സവിസ്തരം അറിയാം.

മഹാവിഷ്ണുവിന്റെ ഉപദേശപ്രകാരം പാലാഴി കടയുവാൻ വേണ്ടുന്നതെല്ലാം ഒരുക്കി. കടകോൽമന്ദരപർവ്വതവും അതിൽ ചുററി വലിക്കുവാൻ കയർ വാസുകിയുമായിരുന്നു. അനന്തനാണു മന്ദരപർവ്വം പറിച്ചുകൊണ്ടുവന്നതു്. ശ്രീപരമേശ്വരനും അസുരന്മാരും വാസുകിയുടെ തലയ്ക്കലും മഹാവിഷ്ണുവും ദേവന്മാരും വാലിന്മേലുംപിടിച്ചു മഥിച്ചുതുടങ്ങി മന്ദരത്തിന്റെ പരിഭ്രമണവേഗത്താൽ പാൽക്കടലിളകി മറിഞ്ഞു. ഇങ്ങനെ അത്യുത്സാഹത്തോടെ മഥനം നടന്നുകൊണ്ടിരിക്കുമ്പോൾ മന്ദരം ചുവടുവിട്ടു തെല്ലുതെല്ലായി താണുതുടങ്ങി. എല്ലാവരും ഭയചകിതരായി പരവശന്മാരായി നില്ക്കുമ്പോൾ മഹാവിഷ്ണു ഒരു കൂർമ്മമായി അവതരിച്ചു മന്ദരത്തെ ഉയർത്തി, പിന്നേയും കടഞ്ഞുകൊണ്ടേയിരുന്നു. അപ്പോൾ ആ ദിവ്യപയഃപയോധിയിൽനിന്നും ഓരോന്നുത്ഭവിച്ചുതുടങ്ങി. കൌതുകമേറിയ ചന്ദ്രനാണ് ആദ്യം പൊങ്ങിവന്നതു്. പിന്നെ ധവളാംബരം ധരിച്ചു ലക്ഷ്മീദേവിയും പിന്നീടു ക്രമത്തിൽ ഉത്സാഹപ്രദമായ വാരുണി, മോടിയുള്ള ഉച്ചൈശ്രവസ്സ് എന്ന വെളുത്ത അശ്വം, പ്രഭാപൂരമായ കൌസ്തുഭമണി, സർവ്വാർത്ഥദായകമായ പാരിജാതം, കാമധേനു, അമൃതകുംഭത്തോടെ ധന്വന്തരമൂർത്തി, ഐരാവതമെന്ന വെള്ളാന എന്നിവയുണ്ടായി. ഇത്രയുമായപ്പോഴെയ്ക്കും വാസുകി വളരെ ക്ഷീണിച്ചു ഹാലാഹലമെന്ന കഠിനവിഷം

വമിച്ചുതുടങ്ങി. അതിൻെറ രൂക്ഷതയാൽ ആക്കം അടുത്തു നില്ക്കുവാനും പാടില്ലാതെയായി. അത്രമാത്രമല്ല അതു ഭൂമിയിൽ പതിച്ചാൽ ഭൂമി നശിക്കുമെന്നറിഞ്ഞപ്പോൾ ദേവകളുടെ അപേക്ഷപ്രകാരം ശ്രീമഹാദേവൻ അതു മുഴുവൻ തൻെറ ഉള്ളങ്കയ്യിലാക്കി പാനംചെയ്തു. അതുകണ്ടു പാർവ്വതിദേവി പരിഭ്രമത്തോടും വ്യസനത്തോടും,

ഭർത്താവേ! ചതിച്ചിതോ, ഞാൻ പതിവ്രതയെങ്കി
ലത്യുഗ്രമായ വിഷമുള്ളിലേശ്ശിറങ്ങൊല്ലെ!
എന്നുടെ തപശ്ശ[illegible]മൂലമീവിഷമൊട്ടു
മിന്നുള്ളിലിറങ്ങൊല്ലെ! ശങ്കര ശംഭോ ശിവ

എന്നു പറഞ്ഞുംകൊണ്ടു കണ്ഠത്തിൽ മുറുകെപ്പിടിച്ചു. വിഷം പുറത്തു പോകാതിരിപ്പാൻ മഹാവിഷ്ണു ശ്രീമഹാദേവൻെറ വക്ത്രവും പൊത്തി. ഇങ്ങനെയായപ്പോൾ ദേവകളുടെ ഇടയിൽ മനോവാഗതീതമായ വ്യസനം വ്യാപിച്ചു. ശ്രീമഹാദേവനു വിഷബാധയുണ്ടാകാതിരിക്കുവാൻ എല്ലാവരും കൂടിയാലോചിച്ച് അന്നു മുഴുവൻ ഉപവസിച്ചു നിദ്രയും വെടിഞ്ഞു ഭഗവദ്ധ്യാനംചെയ്തു കഴിച്ചുകൂട്ടി. ലോകരക്ഷാൎത്ഥം ലോകനായകൻ ആ വിഷം തൻെറ കണ്ഠത്തിൽതന്നെ ലയിപ്പിച്ചു. അതിനാൽ നീലനിറം കണ്ഠത്തിലുണ്ടാകയും വിഷ്ണുപ്രമുഖൻ നീലകണ്ഠനെന്നു ഭഗവാനെ വിളിക്കുകയും ചെയ്തു.

ദേവന്മാർ പിറേറന്നു വിശുദ്ധന്മാരായിവന്നു പൂജാദികൾ കഴിച്ചുശേഷം പാലാഴിയിൽനിന്നും തലേന്നാൾ ലഭിച്ചിരുന്ന പീയൂഷം പാരണകഴിക്കയും അവർ നിർജ്ജരന്മാരായി ഭവിക്കയും ചെയ്തു. ശിവനുവേണ്ടി ഉറക്കമിളച്ചു നോൽമ്പുനോററിരുന്ന ദിവസത്തെ ശിവരാത്രിയെന്നും പറഞ്ഞു. ഈ സംഭവത്തെ നിലനിൎത്തുവാനാണ ശിവരാത്രി പിൻകാലങ്ങളിൽ അനുഷ്ഠിച്ചുതുടങ്ങിയത്. ശിവരാത്രിവ്രതം മനുഷ്യൎക്കു മാത്രമല്ല ദേവകൾക്കുപോലും വളരെ പ്രധാനമാണെന്നു നമുക്ക് ഈ സംഗതി കൊണ്ടറിയാമല്ലോ.

ശിവരാത്രിനാൾ ബ്രാഹ്മമുഹൂൎത്തോദയത്തിലെഴുന്നേൽക്ക

ണം. പിന്നീട്ട സ്നാനം മുതലായതു കഴിച്ച ഭഗവാനെ പൂജിക്കുകയും ജിതേന്ദ്രിയനായി ഹൃദയകർണ്ണികാരത്തിൽ പരമാത്മാവിൻെറ രൂപം ധ്യാനിച്ചുകൊണ്ടുതന്നെ വസിക്കുകയും വേണം. സ്ത്രീകളെ ദശിക്കുകപോലും ചെയ്യരുതു്. നിവൃത്തിയുണ്ടെങ്കിൽ ശിവക്ഷേത്രങ്ങളിൽതന്നെയാണ് അന്നു മുഴുവനും ഇരിക്കേണ്ടതു്. പുരാണപാരായണവും ഇടയ്ക്കിടയ്ക്കാവാം! അന്നു ജലംപോലും പാനംചെയ്യക്കൂടാ. പകൽ നിദ്ര പാടില്ലെന്നു പറയേണ്ടതില്ലല്ലോ. നിലത്തു ഇരിക്കുകയല്ലാതെ ശയിക്കുകപോലും പാടില്ലെന്നാണു നിശ്ചയം. ഇപ്രകാരം പകലും രാവും കഴിച്ചുകൂട്ടിയാൽ പിറേറന്നാൾ ശിവപൂജാ, ബ്രാഹ്മണഭോജനം, ദാനം മുതലായവയ്ക്കുശേഷം പാരണ കഴിക്കണം.

നമ്മുടെ ഇടയിൽ ഇങ്ങനെ വ്രതം അനുഷ്ഠിക്കുന്നവർ വളരെ അപൂർവ്വമാണ്. ചിലർ അന്നു ശാല്യന്നം മാത്രം വർജ്ജിച്ച് അതിൻെറ സ്ഥാനത്തു മററു സാധനങ്ങൾ ഭക്ഷിക്കുന്നു. ചിലർ പകൽ മുഴുവൻ ഉപവസിച്ചു രാത്രി പാലും പഴവും ഭക്ഷിക്കുന്നു. ഇതുകൊണ്ടു വ്രതത്തിൻെറ ഫലം ഉണ്ടാകയില്ലെന്നു നിശ്ചയമാണ്. എന്തെന്നാൽ എന്തെങ്കിലും ഭക്ഷിക്കേണമെന്നു ഹൃദയത്തിൽ തോന്നിയാൽ പിന്നീട് ഈശ്വരചിന്തയല്ലാ മനസ്സിൽ നില്ക്കുന്നതു്, എന്നാൽ ആ ഭക്ഷണസാധനങ്ങളാണ്. ഭക്ഷണം അകത്തു ചെല്ലുന്നതോടുകൂടി മനുഷ്യർ ഇന്ദ്രിയങ്ങൾക്കു വശഗരാകുന്നു. അതോടുകൂടി ആ വ്രതത്തിൻെറ പരിശുദ്ധിയും നശിക്കുന്നു. ശിവരാത്രിനാൾ ഉറക്കമിളയ്ക്കേണമെന്നു നമ്മുടെ ജനങ്ങൾ ധരിച്ചിട്ടുണ്ട്. പക്ഷേ ഈശ്വരനെ ധ്യാനിച്ചുകൊണ്ട് അങ്ങനെ ചെയ്യുവാനവർക്കു സാധിക്കാതെ നാടകം, ശീട്ടുകളി മുതലായ വിനോദങ്ങൾകൊണ്ടു രാത്രി കഴിച്ചുകൂട്ടുന്നു. അവർ രാവുറങ്ങാതെ ശരീരത്തെ ശ്രമപ്പെടുത്തുയെന്നു മാത്രമല്ലാതെ അതുകൊണ്ടു് എണ്മണിപോലും ഫലം സിദ്ധിക്കുന്നില്ല. നേരെമറിച്ച് ഈശ്വരനെ സർവ്വാത്മനാ വന്ദിച്ചു,

സർവ്വലോകേശ പോററി ദാസനാമടിയനെ
നിർവ്വാണപദത്തിങ്കൽ കൈപിടിച്ചെത്തിക്കണേ

എന്നുടെയപരാധം പൊറുത്തു ദയാനിധെ
നിന്നുടെ തിരുവുള്ളമേകുവാൻ വണങ്ങുന്നേൻ
അററമില്ലാതവ്രതമൊന്നും ഞാനെടുത്തില്ല
മുററുമെൻപ്രാരാബ്ധത്താലങ്ങുന്നതറിഞ്ഞിടാം
ആയതുകൊണ്ടുപോൽത്താർ ചേവടി തന്നിലെന്റെ
മായകൾ നീക്കി ലയിപ്പിക്കണേ ദീനബന്ധോ

ഇപ്രകാരം ധ്യാനിച്ചു വിശുദ്ധമനസ്സോടെ ഉറങ്ങാതൊരു രാത്രി കഴിക്കുന്നതിനേക്കാൾ കോടിമടങ്ങു ദൈവകാരുണ്യമുണ്ടാകേണ്ടതാണു്.

ശിവരാത്രിവ്രതം പ്രഥമമായി അനുഷ്ഠിച്ചുതുടങ്ങിയതു് ഇക്ഷ്വാകുവംശത്തിൽ ജനിച്ച ചിത്രഭാനു എന്ന രാജാവാണു്. അദ്ദേഹത്തിന്റെ പൂർവ്വജന്മംകൂടി ഈ സന്ദർഭത്തിൽ പ്രസ്താവയോഗ്യമാണു്. അദ്ദേഹം പൂർവ്വജന്മത്തിൽ സുസ്വരനെന്ന ഒരു നിഷാദനായിരുന്നു. സുസ്വരനു യൌവനം വന്നപ്പോൾ അവൻ വിവാഹം കഴിച്ചു. നാലഞ്ചു പുത്രന്മാരും ഉണ്ടായി. സാധാരണമായി വേട്ടയാടികിട്ടുന്ന മൃഗങ്ങളുടെ മാംസംകൊണ്ടാണു് അവൻ കുടുംബം പുലർത്തിവന്നിരുന്നതു്.

ഒരു ദിവസം സുസ്വരൻ വേട്ടയാടിക്കൊണ്ടു കാടുകൾതോറും നടന്നിട്ടും ഒരു മൃഗത്തെയും കിട്ടിയില്ല. ഏകദേശം സന്ധ്യാഭിഷേകസമയത്താണു് ഒരു മാനിനെ ശരമെയ്തു കൊന്നതു്. തമസ്സു സർവ്വത്ര നിബിഡമായിവന്നു. ഘോരമായ മൃഗരവം പരന്നുതുടങ്ങി. വ്യാഘ്രാദിമൃഗങ്ങളുടെ ക്രൂരനിസ്വനങ്ങളും കേൾക്കായി. അവൻ വളരെ ഭയപ്പെട്ടു് ഒരു മരത്തിന്റെ മുകളിൽ കയറിയിരുന്നു. ഭാഗ്യത്താൽ അതൊരു കൂവളവും അന്നു ശിവരാത്രിയുമായിരുന്നു. കീഴ്പോട്ടു വീണുപോകുമോ എന്നുള്ള ഭയംകൊണ്ടും കുടുംബമെല്ലാം തന്റെ വരവുംകാത്തു വിശന്നിരിക്കുകയാണല്ലോ എന്നുള്ള ചിന്തകൊണ്ടും അവനു് ഉറക്കമേ വന്നില്ല. രാവുകഴിഞ്ഞു പുലർച്ചയാകുവാനവനുണ്ടായിരുന്ന ഔത്സുക്യംകൊണ്ടു് ഇടയ്ക്കിടയ്ക്കു് ഈശ്വരനേയും വിളിച്ചു നിലവിളിച്ചിരുന്നു. ഒരു യാമം ഒരു വത്സരംപോലെ ഒരു

രാത്രിയവൻ ആ വില്വമരത്തിന്റെ മുകളിൽ കഴിച്ചുകൂട്ടി. പുലച്ചയായപ്പോഠം തന്റെ വസതിയിലേയ്ക്കു പോകയും ചെയ്തു.

സുസ്വരനെ കാണാഞ്ഞിട്ട് അവന്റെ ഭാൎയ്യയും മക്കളും കണ്ണീരുംകയ്യുമായിട്ടാണു രാത്രി പുലൎത്തിയതു്. അപാരമായ വ്യസനംകൊണ്ടും വിശപ്പുകൊണ്ടും വലഞ്ഞിരുന്ന അവരും ഈശ്വരനാമം ചൊല്ലിക്കൊണ്ട് ഉറങ്ങാതെതന്നെയിരുന്നു. നേരം വെളുത്തശേഷം മാനിനേയും കൊണ്ടുചെല്ലുന്ന സുസ്വരനെ കണ്ടപ്പോഠം അവൎക്കുണ്ടായ സന്തോഷമെങ്ങനെ പറഞ്ഞറിയിക്കാം.

മാനിന്റെ മാംസമവർ പചിച്ചു ഭക്ഷിക്കുവാൻ വിളമ്പുന്നതിന്നു മുമ്പിൽ ക്ഷുധാൎത്തനായ ഒരതിഥി അവിടെ കയറിച്ചെന്നു. അതിഥിയെ ആദ്യം തൃപ്തിയാക്കിയശേഷം സുസ്വരനും ആയാളുടെ കളത്രവും പുത്രന്മാരും ഭക്ഷിക്കുകയും ചെയ്തു. ഇങ്ങനെ അവർ അറിയാതെതന്നെ ശിവരാത്രിവ്രതവും പിറ്റേന്നു് അതിഥിഭോജനവും നടത്തി. എന്നാൽ സൽക്കൎമ്മത്തിന്റെ ഫലം അനുഭവിക്കാതെ പോകുന്നതാണോ. സുസ്വരനും മററും ഭക്ഷണം കഴിഞ്ഞു വിശ്രമിക്കുന്നതിന്നുമുമ്പിൽ അംബരത്തിൽ ദിവ്യമായ വിമാനത്തിൽ കയറിക്കൊണ്ടു ശൈവദൂതന്മാർ വന്നു. അവർ സുസ്വരനേയും അവന്റെ കുടുംബത്തേയും ശൈവലോകത്തിലേയ്ക്കു കൊണ്ടുപോകയും ചെയ്തു. പോകുംവഴിയിൽ സുസ്വരനെ അവർ ശിവരാത്രിമാഹാത്മ്യം ഗ്രഹിപ്പിക്കയും ചെയ്തു. അവൻ ശിവഭക്തനായി അനേകസഹസ്രവൎഷങ്ങഠം ശിവലോകത്തും, അത്രതന്നെ കാലം, ബ്രഹ്മലോകത്തും, വൈകുണ്ഠലോകത്തും, സ്വൎഗ്ഗലോകത്തും വെവ്വേറെ സുഖമായി വസിച്ചശേഷം ഭൂമിയിൽ ഇക്ഷ്വാകുവംശത്തിൽ 'ചിത്രഭാനു'വെന്ന നാമത്തോടെ ജനിക്കയും ചെയ്തു.

സൌമിനിയുടെ കഥയും ഈയവസരത്തിൽ കഥനീയമാണ്. സൌമിനിയെന്നൊരു വിപ്രകന്യ താതമാതാക്കളാൽ ലാളിതമായി അമ്പിളിക്കലപോലെ വളൎന്നുവരുന്ന കാലത്തു സുഭഗനായ ഒരു ബ്രാഹ്മണൻ അവളെ വിവാഹംചെയ്തു. അ

ഞ്ചാറുമാസങ്ങൾ കഴിഞ്ഞപ്പോൾ ആ ബ്രാഹ്മണൻ രോഗം ബാധിച്ചു മരിച്ചുപോയി. അല്പകാലം അവൾ പതിവ്രതയായിത്തന്നെ കഴിഞ്ഞു. എന്നാൽ അവളുടെ യൌവനക്കൊടുങ്കാറു വർദ്ധിച്ചുവന്നപ്പോൾ അവളുടെ ദൈവബുദ്ധിയാകുന്ന ദീപജ്വാലയും പൊലിഞ്ഞുപോയി. കഷ്ടം! അവളുടെ കുലടാവൃത്തികൊണ്ടു് അവൾ ഗർഭം ധരിച്ചു. അതിനാൽ സജ്ജനങ്ങൾ അവളെ ജാതിഭ്രഷ്ടാക്കിക്കളകയും ചെയ്തു.

അവൾ മാറത്തു തൊഴിച്ചു മുറയിട്ടുകൊണ്ടു് ഒരു കാട്ടിൽക്കൂടെ പോകുമ്പോൾ ഒരു ശൂദ്രനവളെക്കണ്ടെത്തി. അവളവന്റെ കളത്രമായി വസിക്കയും ചെയ്തു. അവളുടെ ആചാരങ്ങളും മാറി. ഒരു ദിവസം ശൂദ്രൻ ഗൃഹത്തിലില്ലാതിരിക്കുന്ന സമയം,

മദ്യപാനവുംചെയ്തു മത്തയാം കൃശോദരി
നിദ്രയും വെടിഞ്ഞവളർദ്ധരാത്രിയിൽ തദാ
ആട്ടിന്റെ മാംസം ഭുജിച്ചീടുവാൻ മോഹത്തോടെ
പെട്ടെന്നു പുറപ്പെട്ടു വാളുമായ് താനേതന്നെ.

പശുക്കളുടെ തൊഴുത്തിൽ ചെന്നു് അജമാണെന്നു വിചാരിച്ചു് ഒരു പശുവിനെക്കൊന്നു ഗൃഹത്തിലേയ്ക്കു കൊണ്ടുചെന്നു വിളക്കിന്റെ മുമ്പിലിട്ടു.

അന്നേരം പശു ശിശുവെന്നറികയാലവൾ,
ഖിന്നയായ് ശിവശിവ കഷ്ടമെന്നോതീടിനാൾ
പൂർവ്വജന്മത്തിലൊരു പുണ്യസംഭവം കൊണ്ടു
പാർവ്വതിപതിയുടെ നാമമുച്ചരിച്ചിതു
കേവലം ശിവനാമം കീർത്തിച്ചാളനന്തരം
ഭാവശുദ്ധിയുംവന്നു പാതകങ്ങളും നീങ്ങും
അക്ഷരദ്വയം മഹാപാവനം ശിവങ്കരം
തൽക്ഷണം ജപിച്ചിതു സൌമിനിയദ്ദുഃഖയാ.

കഷ്ടിച്ചു രണ്ടു നാഴികയോളം സൌമിനി ഒരക്ഷരവും മിണ്ടാതെയിരുന്നു. പിന്നെ അവൾ അതിൽ പകുതി മാംസം മുറിച്ചെടുത്തു ബാക്കിയുണ്ടായിരുന്നതു രാത്രിയിൽ തന്നെ പുറത്തെക്കിട്ടു്, 'അയ്യോ'! അയ്യോ! ഒരു പുലി വന്നെന്റെ പശുവിനെ

തിന്നുന്നു! പുലി! പുലി! എല്ലാവരും ഓടിവന്നു രക്ഷിയ്ക്കണേ! "എന്നിങ്ങിനെ ഉറക്കെ നിലവിളിച്ചു. ശൂദ്രന്മാർ പുറത്തേയ്ക്കോടിച്ചെന്നു നോക്കിയപ്പോൾ പുലിയെക്കണ്ടില്ല. എങ്കിലും പശുവിൻെറ അവശിഷ്ടം കിടക്കുന്നതു കണ്ടു് അവർ വ്യസനത്തോടെ പലതും പറഞ്ഞു് അവരവരുടെ വീട്ടുകളിലേയ്ക്കുതന്നെ മടങ്ങി. സൌമിനിയുടെ ഭർത്താവു പിറേറന്നാൾ വന്നു. അയാളും രാത്രി സംഭവമറിഞ്ഞു വ്യസനിച്ചു.

സൌമിനി ഏകദേശം മുപ്പതു വർഷം ശൂദ്രപത്നിയായിരുന്ന ശേഷം അന്തകലോകം പ്രാപിച്ചു. അവളുടെ കർമ്മത്തിന്നൊത്തവണ്ണം യമകിങ്കരന്മാരവളെ നരകത്തിലിട്ടു കഷ്ടപ്പെടുത്തി.

പിന്നത്തെ ജന്മത്തിൽ സൌമിനി ചണ്ഡാലകുലത്തിൽ കുരുടിയായി ജനിച്ചു. കറുത്തിരുന്ന അവളെ മാതാപിതാക്കന്മാർപോലും ദ്വേഷിച്ചാണു വളർത്തിയതു്. ശാക്കൾക്കും ഗോക്കൾക്കും കൊടുക്കുന്ന പഴങ്കഞ്ഞിയുടെ ശിഷ്ടമേ അവർ അവൾക്കു കൊടുത്തിരുന്നുള്ളു. എഴെട്ടു വയസ്സുവരെ അവളിങ്ങിനെ വീട്ടിൽ കഴിഞ്ഞുകൂടി. ആയിടക്കു, കഠിനമായ കുഷ്ഠവും രാജയക്ഷ്മാവും അവളെ ബാധിച്ചു. അവളുടെ ആകൃതി അത്യന്തം വികൃതമായി. അതിനാൽ ചണ്ഡാലപ്രധാനി അവളെ ഒരു വനത്തിൽകൊണ്ടു ചെന്നാക്കി. ഭക്ഷണം കിട്ടാഞ്ഞു വിശപ്പടക്കുവാൻ കഴിയാതെ അവളൊരു ചട്ടിയുമെടുത്തു പട്ടണത്തിൽചെന്നു യാചിച്ചു തുടങ്ങി ഇത്തരം യാചനത്താലവൾ നിത്യവൃത്തി കഴിച്ചു നടക്കുമ്പോൾ ഒരു ശിവരാത്രിനാൾ നാലു ദിക്കുകളിൽനിന്നും നാലു ജാതി ജനങ്ങളും കൂട്ടംകൂട്ടമായി ഗോകർണ്ണത്തേക്കു പോകുന്നതറിഞ്ഞിട്ടു വസ്ത്രാഹാരങ്ങൾ ധാരാളം കിട്ടുമെന്ന ആഗ്രഹത്തോടുകൂടി അന്ധയായ ചണ്ഡാലിയും വടിയും കുത്തി നടന്നു കഷ്ടിച്ചു ഗോകർണ്ണക്ഷേത്രത്തിലെത്തി. അവിടെ ചെന്നിട്ടും, അന്നു ശിവരാത്രിയായിരുന്നതിനാൽ, അവൾക്കു ഭക്ഷണമൊട്ടും കിട്ടായ്കയാലൊരിടത്തു കിടന്നു് ഇങ്ങിനെ നിലവിളിച്ചു.

എന്തെടോ പാന്ഥന്മാരേ! ദീനരാം ജനങ്ങൾക്കു
ബന്ധുതചെയ്യിടാത്തു ഹന്ത മേ പാപം കാണ്മിൻ
രണ്ടുനാലഹസ്സുണ്ടു പട്ടിണി കിടക്കുന്നു
കൊണ്ടുപോവതിന്നായി കാലനും മനസ്സില്ല.
ഉററവരുപേക്ഷിച്ചു ദൈവവും വെടിഞ്ഞിതു
കുററമെന്തവർക്കെല്ലാം, പാപി ഞാനെന്നേ വേണ്ടു-

എനിക്കു കൊററിനും വകയില്ല. എനിക്കുററവരുമില്ല! എൻെറ ദുർവ്വിപാകത്താൽ ഞാൻ പ്രസവിച്ചതുമില്ല. ദൈവമേ! ഞാനിനിയും എത്ര ബുദ്ധിമുട്ടേണമോ? കഠോരമായ കാററും മഴയും മഞ്ഞും വെയിലുംകൊണ്ടു ഞാനെത്ര നട്ടംതിരിഞ്ഞു! ഈശ്വര! എന്നെ ഇനിയുമിങ്ങിനെ കുഴക്കല്ലേ! അടിയനഗതിയാണേ! അടിയൻെറ സമസ്താപരാധങ്ങളേയും പൊറുക്കേണമേ! നിന്തിരുവടി കരുണാനിധിയല്ലേ?

കയ്യു മലർത്തിക്കാട്ടിനില്ക്കുന്ന അവളുടെ കയ്യിൽ ഒരാൾ രണ്ടുമൂന്നു വില്വപത്രമിട്ടുകൊടുത്തു. അതു മണത്തുനോക്കിയപ്പോൾ ഭക്ഷ്യമല്ലെന്നറിഞ്ഞതിനാൽ അവളതു കളകയും ചെയ്തു. ശിവ! ശിവാ! അവളുടെ ഭാഗ്യം! അവളെറിഞ്ഞ കൂവളത്തില വീണതു് ഒരു ശിവലിംഗത്തിന്മേലാണ്. ഊണും ഉറക്കവും വെടിഞ്ഞു തൻെറ സങ്കടങ്ങളും പറഞ്ഞു ദൈവത്തെ വിളിച്ചുംകൊണ്ടു ശിവലിംഗത്തിന്നു കൂവളത്തിലകൊണ്ടു് അർച്ചനവും ചെയ്യുതുനിമിത്തം അവൾ ശിവരാത്രിവ്രതത്തിൻെറ ഫലമനുഭവിക്കതന്നെ ചെയ്തു. കഴിഞ്ഞജന്മത്തിൽ അന്നദാനാദികൾ ദാനംചെയ്യാഞ്ഞതുകൊണ്ടാണ് ഇജ്ജന്മത്തിലവളിങ്ങിനെ ക്ഷുധാർത്തയായി നട്ടംതിരിയേണ്ടിവന്നതു്. അതുപോലെ പശുവിനെ ഹിംസിച്ചതുകൊണ്ടു ചണ്ഡാലിയായി പിറക്കേണ്ടിവരികയും ചെയ്തു. കുലടാവൃത്തിയാചരിച്ചതുകൊണ്ടു് അന്യസഹായമല്ലാതായി കുഷ്ഠവും ബാധിച്ചു. വിജാതീയനായ ശൂദ്രനെ വരിച്ചതുകൊണ്ടു രാജയക്ഷ്മാവും ശൂലരോഗവും അവളെ പിടികൂടി.

ശിവരാത്രി കഴിഞ്ഞു പിറേറന്നാൾ ദേവകളും മഹർഷികളും ദേവലോകത്തേയ്ക്കു മടങ്ങുവാൻ തയ്യാറായി. ചണ്ഡാലിയു

ടെ അംഗങ്ങഠം തളൎന്ന മിണ്ടുവാൻപോലും വയ്യാതെ അവഠം കിടക്കുന്നു. അവളുടെ അന്ത്യകാലവും വന്നു. ഉടനെ ശിവദൂതന്മാർ ദിവ്യവിമാനത്തിലവിടെയിറങ്ങി, അവളെയെടുത്തു വിമാനത്തിലേററി.

അന്നേരംമഹോജ്ജ്വലപ്രൗഢശോഭയാസ്ത്രീനം
സുന്ദരിപുരന്ദരസ്ത്രീകളേക്കാളുംരമ്യം
കിങ്കരന്മാരുംതദാനാരിയുംവിമാനവും
ശങ്കരാസ്പദംനോക്കിഗ്ഗമിച്ചുമറഞ്ഞിതു.

ശിവരാത്ര്യാഗമകാരണം ഭഗവാൻെറ വിഷപാനമാണെന്നു മുമ്പ പറഞ്ഞിട്ടുണ്ടല്ലോ. അതിനെക്കുറിച്ചു നമുക്കൊന്നുംകൂടി ആലോചിക്കുവാനുണ്ട്.

സമുദ്രമഥനമൊന്നാണല്ലോ എല്ലാററിനും കാരണം. സമുദ്രം ജലത്തിൻെറ നിധിയുമാണ്. ജലമില്ലാതെ നമുക്കു ജീവിക്കുവാനും കഴികയില്ല. അതുകൊണ്ടുതന്നെയാണു ജലത്തിന്നു ജീവനമെന്നു പറഞ്ഞുവരുന്നതും. അതിനാൽ സമുദ്രമഥനമെന്നാൽ ജീവനമഥനമെന്നൎത്ഥമാകുന്നു. അലസനായിരിക്കുന്നവന്നു ജീവിതത്തിൽ ജയംതന്നെ ലഭിക്കയില്ല. നമ്മുടെ മനസ്സാക്ഷിയെ അചഞ്ചലമാംവണ്ണം കൎമ്മത്തിലുറപ്പിച്ചു ഇന്ദ്രിയങ്ങളെ ഭൌതികസുഖങ്ങളിൽനിന്നുമൊതുക്കി വിവേകത്തോടെ ഈശ്വരനെത്തന്നെ അനുസന്ധാനംചെയ്യുന്നതായാൽ, അദ്ദേഹം വാസുകിയുടെ വിഷമഹരിച്ചതുപോലെ, നമ്മുടെ പാപമാകുന്ന പങ്കത്തെ താൻ സ്വീകരിച്ചു, ദേവകഠംക്കമൃത് എന്നപോലെ, നമുക്ക് അനിത്യമായ ആനന്ദത്തെയും നൽകുന്നു. ഭഗവാൻ നിൎഗ്ഗുണനും നിരാകാരനുമാകുന്നതിനാൽ പുണ്യപാപങ്ങളുദ്ദേഹത്തെ സ്പൎശിക്കയില്ല. സമുദ്രമഥനം നാമോരോരുത്തനും നടത്തേണ്ടതുതന്നെയാണ്. എന്നാൽ മാത്രമേ നമ്മുടെ കളങ്കമകന്നു അകളങ്കമായ അദ്ധ്യാത്മതേജസ്സു നമ്മിൽ പ്രകാശിക്കുകയുള്ളു.

## 16. മഹാളയഅമാവാസി.

ചാന്ദ്രമാസങ്ങളുടെ അവസാനതിഥിയാകുന്ന അമാവാസി

പിതൃപൂജക്കുനിശ്ചയിച്ചിട്ടുള്ള പ്രധാനദിവസമാകുന്നു. അമാവാസികളെല്ലാം ഒരുപോലെ പ്രാധാന്യമുള്ളവയാണെങ്കിലും ചിലതിന്നുവിശേഷം കല്പിക്കുന്നുണ്ട്. അതിലൊന്നാണു മഹാളയ അമാവാസി. മഹാളയപക്ഷം ആരംഭിക്കുന്നതു് ആശ്വിനമാസത്തിലെ കൃഷ്ണപക്ഷത്തിൽ പ്രഥമമുതൽക്കാകുന്നു. ആ പക്ഷത്തിന്നു നാം പിതൃപക്ഷമെന്നു പറഞ്ഞു വരുന്നു. അതുകൊണ്ടു മഹാളയ പക്ഷത്തിലെ ഓരോ ദിവസവും പിതൃപൂജ ചെയ്യേണ്ടതാണെന്നു സ്പഷ്ടമാണല്ലോ. പിതൃകർമ്മം ചെയ്യാൻ ഏററവും വിശേഷമായ പുണ്യസ്ഥലം 'ഗയ'യാണെന്നു സർവ്വക്കുമറിവുള്ളതുമാണ്. ഈ പക്ഷത്തിൽ പൂജചെയ്തു വസിച്ചാൽ ഗയാശ്രാദ്ധമൂട്ടി അവിടെ കഴിച്ചുകൂട്ടുന്നേടത്തോളം ഫലം സിദ്ധിക്കുമെന്നാണു പറയുന്നതു്.

ആ ഒരു പക്ഷം മുഴുവൻ പിതൃപക്ഷമായി കണക്കാക്കിവരുന്നതിന്റെ ഉദ്ദേശമെന്തെന്നു നോക്കാം. ഒരു മാസത്തിൽ രണ്ടുപക്ഷങ്ങളാണല്ലോ. അതിനാൽ ഒരാളുടെ മരണം ഏതെങ്കിലും ഒരു തിഥിയിലാവാതിരിക്കുവാൻ തരമില്ല. ഏതു തിഥിയിൽ മരിക്കുന്നുവോ, ആ തിഥിനാൾ മററുള്ളവക്കു പൂജിക്കുവാനും ഒരവസരമുണ്ടാക്കിക്കൊടുക്കേണമെന്നാണ് ഇതിന്റെ ഉദ്ദേശം. മേടമാസത്തിൽ ശുക്ലപക്ഷദശമിനാൾ ഒരാൾ മരിച്ചാൽ അയാളുടെ പിണ്ഡക്രിയാവകാശികൾ മഹാളയപക്ഷത്തിലെ ദശമിനാൾ പിതൃക്രിയ ചെയ്യേണമെന്നു താല്പര്യം. പ്രഥമനാളിൽ മരിച്ചാൽ മഹാളയപക്ഷത്തിലെ പ്രഥമനാൾ ക്രിയചെയ്യണം. ഇങ്ങിനെതന്നെ ശേഷം തിഥികളിലും. ചിലർ മഹാളയപക്ഷത്തിന്നു മുമ്പുള്ള പൌർണ്ണമിയും ഇതിൽചേർത്തു പിതൃപക്ഷത്തിന്നു പതിനാറ ദിവസമുണ്ടെന്നും പറയുന്നു. കേരളീയരുടെ ഇടയിൽ അമാവാസി ദിവസമല്ലാതെ മററ തിഥികളിൽ പിതൃക്രിയചെയ്തുകാണുന്നില്ല. ഉത്തരേന്ത്യക്കാക്കു് ഇതു വളരെ പ്രധാനമായും കാണുന്നു. പിതൃക്രിയതന്നെ മലയാളബ്രാഹ്മണരല്ലാതെ, മററ മലയാളിസമുദായങ്ങൾ നിയതമായി അനുഷ്ഠിച്ചു തുടങ്ങീട്ടു് അധികം കാലമായിട്ടില്ല. ഇതിന്നു കാരണം, പ്രധാനമായി മ

രുമക്കത്തായവും, കേരളബ്രാഹ്മണരുടെ അന്യജാതികളിൽ സംബന്ധവുമാണ്. ഒരു നമ്പൂതിരിക്കു ശൂദ്രസ്ത്രീയിൽ സന്താനങ്ങളുണ്ടായാൽ ആ നമ്പൂതിരിയുടെ ശ്രാദ്ധമൂട്ടുവാൻ അദ്ദേഹത്തിന്റെ പുത്രന്മാർക്ക് അധികാരമില്ല. പുതുവാൾ, പിഷാരോടി, വാരിയർ, നമ്പ്യാർ മുതലായവരുടെ പുത്രന്മാരും ശൂദ്രജാതിയിലായാൽ അവരും പിതൃക്രിയ ചെയ്യേണ്ട. ഒരു പിഷാരോടിയുടെ പിതാവു നമ്പൂതിരിയായിരുന്നാൽ ആ പിഷാരോടിക്കും പിതൃക്രിയ ചെയ്തുകൂടാ. ഇതുകൂടാതെ നായന്മാരിൽതന്നെ പല ഉൾപിരിവുകളും ഉണ്ട്. കിരിയത്തിൽ നായർ, ശൂദ്രൻ, പള്ളിച്ചാൻ, വട്ടക്കാടൻ എന്നിങ്ങിനെ പലരുമുണ്ട്. ഇവരുടെ അച്ഛന്മാരും സ്വജാതിയിലുള്ളവരല്ലെങ്കിൽ പിതൃക്രിയ ചെയ്യുക പതിവില്ലായിരുന്നു. പിതൃക്രിയ കേരളത്തിൽ നിഷ്ഠയോടെ നടക്കാതിരിക്കുവാനുള്ള പ്രധാന കാരണങ്ങൾ മേൽപറഞ്ഞവയാണ്.

പിതൃപക്ഷത്തിലെ നവമിതിഥി, മുമ്പു മരിച്ചുപോയിട്ടുള്ള അമ്മമാരെ, മാതാക്കളെ, പൂജിക്കുവാനുള്ളതാകകൊണ്ടു മാതൃനവമിയെന്നു പറഞ്ഞുവരുന്നു. അവർ മരിച്ചതു് ഏതു തിഥിയിലായിരുന്നാലും അവരെ പൂജിക്കേണ്ടതു മാതൃനവമി തിഥിയിലാണ്.

കന്നിമാസത്തിലെ (ആശ്വിനത്തിലെ) സംക്രാന്തിമുതൽ മഹാളയപക്ഷമവസാനിക്കുന്നതുവരെ, പിതൃക്കൾ പിതൃലോകം വെടിഞ്ഞു ഭൂമിയിൽ വന്ന് അവരവരുടെ പൂർവ്വകുടുംബങ്ങളിൽ അധിവസിക്കുന്നുവെന്ന വിശ്വാസത്തിന്മേലാണ് ആ പക്ഷം മുഴുവൻ പിതൃപൂജ ചെയ്തുപോരുന്നതു്. വിവാഹം കഴിയാത്ത പെൺകുട്ടികളും ഉപനയനം കഴിയാത്ത ബാലകന്മാരും അവരുടെ കർമ്മങ്ങൾ ശുഭമായി നടക്കുവാൻ പിതൃകർമ്മം ചെയ്യേണമെന്നു നിയമമുണ്ട്. കേരളീയരുടെ കുടുംബങ്ങളിൽ 'കാരണവന്മാർക്കു കലശം കഴിക്കുക എന്നൊരു കർമ്മമിന്നും നടത്തിപ്പോരുന്നതിന്റെ ഉദ്ദേശവും ഇതുതന്നെയാണ്. മഹാളയപക്ഷത്തിലാണല്ലോ പതിവായി ചെയ്തുവരുന്നതു്. അടിയന്തരദിവസം കുടും

ബങ്ങളിലെ അംഗങ്ങളെല്ലാവരുമുണ്ടായിരിക്കേണ്ടതാണ്. അതിൽപങ്കുകൊള്ളാതിരിക്കുന്നവക്ക് ആപത്തണയുമെന്നാണ് എല്ലാ ജനങ്ങളുടേയും വിശ്വാസം. ഈ ഈശ്വരപൂജയ്ക്കു മുമ്പും പിതൃപൂജകഴിക്കേണമെന്നു ഹിന്തുക്കളുടെയിടയിൽ നിബ്ബന്ധമുണ്ടെന്നാണു ചില ഗ്രന്ഥങ്ങളിൽ കാണുന്നത്. മഹാളയപക്ഷം കഴിഞ്ഞു വരുന്ന നവരാത്രി പൂജതന്നെ ഇതിന്നുദാഹരണമാണ്.

മാതാപിതാക്കന്മാരില്ലാത്തവർ മാത്രമല്ലാതെ മററുള്ളവർ പിതൃപിണ്ഡം വെയ്ക്കേണമെന്നു നിയമമില്ല. 'മാതാദൈവം പിതാദൈവം' എന്നാണു ഹിന്തുക്കളുടെ മതം. മാതാപിതാക്കന്മാർ നമ്മുടെ പ്രത്യക്ഷദേവന്മാരാണ്. മാതാപിതാക്കന്മാരെ ഭക്തിയോടെ വന്ദിക്കാത്തവർ അധമന്മാരിലും അധമന്മാരാണെന്നു സവ്വമതങ്ങളും ഒരുപോലെ സമ്മതിച്ചിട്ടുള്ളതാണ്. സ്വഗ്ഗസ്ഥന്മാരായ പിതാക്കന്മാർ ഭൂമിയിൽ തങ്ങളുടെ സന്താനങ്ങൾ ചെയ്യുന്ന പ്രവൃത്തികളെ സൂക്ഷ്മമായി അവലോകനം ചെയ്യുന്നുവെന്നു ക്രിസ്തീയ പുസ്തകങ്ങളിലും കാണുന്നുണ്ട്.

സുരന്മാക്കെന്നപോലെ പിതൃക്കൾക്കും പ്രത്യേകമായി ഒരു ലോകമുണ്ട്. "ദേവാൻ ദേവയജോയാന്തി—പിതിൻയാന്തി പിതൃവ്രതാഃ "എന്നു ഭഗവാൻ ഗീതയിലും പറഞ്ഞുകാണുന്നുവെന്നതുകൊണ്ടു പുരാതനകാലത്തുതന്നെ പിതൃയജ്ഞം നടത്തിപ്പോന്നിട്ടുണ്ടെന്നു മനസ്സിലാകുന്നുണ്ട്. അച്ഛനെ പൂജിക്കുന്നത് ഈശ്വരൻെറ നിലയിലാകുന്നതുകൊണ്ട് ഈശ്വരപൂജയുടെ ഫലംതന്നെ നമുക്കു കിട്ടുന്നു. അതിനാൽ ഫലം മനസ്സിനെയാണു് ആശ്രയിക്കുന്നത്.

പിതൃക്രിയയ്ക്കുള്ള അധികാരം പുത്രന്നാണെന്നുള്ള വസ്തുതയും സത്യമാണ്. ഋണത്രബദ്ധനായിട്ടാണു മനുഷ്യൻെറ ജനനം.

നാലൃണത്തോടുകൂടി മാനവൻ ജനിക്കുന്നു
നാലുംവീട്ടിയേഗതി വന്നീടുളളവിന്നൊണാം
ആസ്തികൃത്തോടുയജ്ഞിതംകൊണ്ടു ദേവകൾകടം
സ്വാദ്ധ്യായതപസ്സുകൊണ്ടൃഷികൾക്കുള്ളകടം

ശ്രാദ്ധാദിപുത്രോൽപത്യാപിതൃക്കൾക്കുള്ള കടം
മാനുഷ്യക്കുള്ള കടമാറ്റശ്ശ്രേയനവീട്ടി
വേണംമാനുഷന്മാർക്ക സൽഗതി വന്നിടുവാൻ

ശ്രാദ്ധം പുത്രോല്പാദനം മുതലായവ സാംസാരികന്മാരാൽ അവശ്യാനുഷ്ഠേയങ്ങളാകുന്നു. ഗൃഹസ്ഥാശ്രമം സ്വീകരിച്ചേ കഴിയൂവെന്നു കാണുന്നതിനാൽ അജ്ഞാനികൾ, ആ നിയമത്തിന്റെ ഉദ്ദേശ്യത്തെ വിചിന്തനം ചെയ്യാതെ മോഹിതന്മാരായിത്തീന്ന് ജീവിതത്തിന്റെ അസ്ഥിരതയേയും സ്വധമ്മത്തേയും അറിയാതെ കഴിയുന്നു.

കാണുകനമ്മുടെ സംസാരംകൊണ്ടത്രേ
ലോകമിങ്ങിമന്നിൽപുവെന്നുംചിലർ

ഇങ്ങിനെയാണു ജളന്മാരഭിമാനിക്കുന്നത്. കുലപ്രതിഷ്ഠയ്ക്കുവേണ്ടിയാണു വിവാഹം ചെയ്യുന്നത് എന്നു സാമാന്യമായി അറിയുന്നതുവരെ ഈ മോഹസമുദ്രത്തിൽ മുങ്ങാതെ നിവൃത്തിയില്ല.

മഹാളയപക്ഷത്തിൽ കമ്മം രണ്ടുതരമാണ്. ഒന്നു തപ്പ്ണവും മറേറതു ശ്രാദ്ധവുമാകുന്നു. ഇതിൽ തപ്പ്ണം എല്ലാദിവസങ്ങളിലുമാകാം. എന്നാൽ പിതൃക്കൾ അന്തരിച്ച തിഥിയിൽ മാത്രമേ ശ്രാദ്ധം നടത്തുവാൻ പാടുള്ളു. തപ്പ്ണം, മൂന്നുവിധമാണ്. ആദ്യത്തേതു ബ്രഹ്മാവ്, വിഷ്ണു, ശിവൻ, പ്രജാപതി എന്നീ ദേവന്മാൎക്കും, രണ്ടാമത്തേതു, ഭൃഗു, നാരദൻ, വസിഷ്ഠൻ, അത്രി, അംഗിരസ്സ്, മരിചി മുതലായ ഋഷികൾക്കുമാകുന്നു. തപ്പ്ണം കഴിക്കുമ്പോൾ പിതൃക്കളേയും പ്രത്യേകം അഭിധാനം ചെയ്യേണ്ടതാണ്. ശ്രാദ്ധം പിതൃക്കൾക്കുമാത്രമാണല്ലോ.

ശ്രദ്ധയോടുകൂടി ചെയ്യുന്നതാണു ശ്രാദ്ധം എന്നു ചിലർ പറയുന്നു. എന്നാൽ ശ്രദ്ധയേതിലാണെന്നു ചോദിച്ചാൽ അതുമാത്രം അറിഞ്ഞുകൂടാ. അതിനാൽ ശ്രദ്ധയൊന്നിനും കാണുന്നില്ല. ശ്രാദ്ധത്തിന്റെ തലേനാൾ ഒരിക്കൽ ഉണ്ണണം. ഒരിക്കൽദിവസം ഗൃഹംവിട്ടു പുറത്തിറങ്ങുകയോ വായതുറന്നു സംസാരിക്കുകയോ പാടില്ല. അതിനാൽ ശുചിവ്രതനായി ഏകാന്തത്തിലിരുന്നു ധ്യാനം ചെയ്യണമെന്നു വന്നുകൂടുന്നു. പിറേറന്നാൾ ശ്രാദ്ധം കഴിയുന്നതുവരെ മൌനിയായിത്തന്നെ ഇ

രിക്കേണ്ടതാകുന്നു. ഇങ്ങിനെ ചെയ്യുന്നതിന്നാണു ശ്രദ്ധയോടെ ചെയ്യുന്ന കർമ്മമെന്നു പറയുന്നതു്.

ശ്രദ്ധയോടും കൂടെ വാരിയെന്നാകിലും
ഭക്തനായുള്ളവൻ തന്നാലതിപ്രിയം.

എന്ന പുരാണവചനം ഓർക്കുക.

ക്ഷൌരമോ നഖച്ഛേദമോ മഹാളയപക്ഷത്തിൽ പാടില്ല. കർണ്ണൻ എന്ന രാജാവിൻെറ ജീവിതശേഷമാണത്രെ ഈ നിയമം നടന്നുതുടങ്ങിയതു്. അതിൻെറ കാരണമിപ്രകാരമാണു കാണുന്നതു്.

പാണ്ഡവജ്യേഷ്ഠനും അംഗരാജാവുമായ കർണ്ണൻ ദാനശീലരിൽ പ്രഥമഗണനീയനാണെന്നു സുപ്രസിദ്ധനാണല്ലോ. തൻെറ ആത്മരക്ഷയെച്ചെയ്തിരുന്ന കവചകുണ്ഡലങ്ങൾപോലും പ്രച്ഛന്നഭൂസുരനായിച്ചെന്നർത്ഥിച്ച അമരേന്ദ്രന്നു കർണ്ണൻ കൊടുത്തിട്ടുണ്ടു്. ദിവസംതോറും ഒന്നേകാൽമന്നു പൊന്നുവീതം ബ്രാഹ്മണർക്കായി ദാനംചെയ്തശേഷമേ താൻ ഭക്ഷണം കഴിക്കയുള്ളു എന്നൊരു വ്രതം അദ്ദേഹം ദീക്ഷിച്ചിട്ടുണ്ടായിരുന്നു. അർത്ഥികൾക്കു് അദ്ദേഹം സ്വർണ്ണംമാത്രമല്ലാതെ ഭക്ഷണമോ പാനീയമോ ദാനം ചെയ്തുമില്ല.

മരണാനന്തരം സ്വർഗ്ഗംപ്രാപിച്ച അദ്ദേഹത്തെ ദേവന്മാർ സ്വർണ്ണപരിപൂർണ്ണമായ ഒരു വിശാലമന്ദിരത്തിൽ പാർപ്പിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിന്നു് അന്നപാനാദികൾ കിട്ടിയിരുന്നില്ല. ഇങ്ങിനെ അദ്ദേഹം വളരെകാലം കഴിഞ്ഞു. തൻെറ കർമ്മത്തിൽ പററിയ പിഴയദ്ദേഹം ഗ്രഹിച്ചപ്പോൾ മഹാളയപക്ഷത്തിൽ പതിനഞ്ചുദിവസം ഭൂമിയിൽ ചെന്നു ദാനംചെയ്വാൻ അനുവാദം കിട്ടേണമെന്നു യാചിച്ചതുപോലെ ദേവകൾ അനുവദിക്കയും ചെയ്തു. അതുപ്രകാരം അദ്ദേഹം മഹാളയപക്ഷാരംഭത്തിൽ വീണ്ടും ഭൂമിയിൽ വന്നു ഭോജനാദികൾ ഇടവിടാതെ ദാനംചെയ്തശേഷം തിരികെ ഗോലോകത്തേയ്ക്കു ഗമിച്ചു. അദ്ദേഹം അന്നദാനാദികളിൽ മാത്രം ശ്രദ്ധവെച്ചിരുന്നതുകൊണ്ടു ക്ഷൌരം മുതലായതനുഷ്ഠിക്കുവാൻ സൌകര്യം കിട്ടിയില്ല. അന്നുമുതൽ മററുജനങ്ങളും പിതൃപക്ഷത്തിൽ

ക്ഷൌരം ശിരോമുണ്ഡനം നഖച്ഛേദം മുതലായവ ചെയ്യരുതെന്നു സമുദായികനേതാക്കന്മാർ നിശ്ചയിക്കയും ചെയ്യു.

മഹാളയ അമാവാസിനാൾ ശ്രാദ്ധമൂട്ടുന്നതു ഗയയിൽ വെച്ചാണെങ്കിൽ പിതൃക്കൾക്കു് ഏററവും തൃപ്തിയാകുന്നതാണു്. ശ്രാദ്ധമൂട്ടുന്നതിന്നുള്ള പ്രത്യേകസ്ഥലമാണ ഗയ. ഗയാശ്രാദ്ധത്തിന്റെ മാഹാത്മ്യമറിയാത്ത ഹിന്തുക്കളുണ്ടെന്നു തോന്നുന്നില്ല. പാടലീപുത്രത്തിൽനിന്നും ഏകദേശം അറുപതുനാഴിക തെക്കുപടിഞ്ഞാറായി ഫൽഗുണനദിയുടെ തീരത്താണ ഗയസ്ഥിതിച്ചെയ്യുന്നതു്. ശ്രാദ്ധം നടത്തിയിരുന്ന ഭാഗത്തുണ്ടായിരുന്ന ജലം പുരാതനമായ ദുഗ്ദ്ധവർണ്ണമായിരുന്നുവെന്നു കേൾക്കാനുണ്ടു ഗയിയിൽ ചെന്നുപിണ്ഡം വെയ്ക്കുവാൻ സാധിക്കാത്തവർ ഗയശ്ശുദ്ധിമുഖമായിരുന്ന കർമ്മം ചെയ്യുവരുന്നു.

---

## 17. ചൈത്രമാവാസി

മഹാളയ അമാവാസിയെക്കാൾ ഒട്ടും അപ്രധാനമല്ലാത്ത മറെറാന്നാണ ചൈത്രാമാവാസി. വൈശാഖത്തിലെ ദിനങ്ങളോരോന്നും തുല്യപ്രധാനങ്ങൾതന്നെയാണെങ്കിലും തൈരിൽ വെണ്ണയെന്നപോലെയാണ അവയിൽ വെച്ചു് അമാവാസി.

**സൂര്യൻ മേടത്തിൽനില്ക്കുന്ന ചൈത്രമാം നല്ലതിങ്കളിൽ**
**പാപഘ്നംപിതൃദൈവത്യം വാവുകോടിഫലപ്രദം**

ചൈത്രാമാവാസിയുടെ മാഹാത്മ്യം 'പിതൃഗാഥ'കൊണ്ടു തെളിയിക്കാം. സാവർണ്ണിമനുവിന്റെ ഭരണകാലത്തു കലിയുഗം മുപ്പതുവർഷം കഴിഞ്ഞപ്പോൾ, ആനർത്തരാജ്യത്തിൽ ധർമ്മവർണ്ണനെന്നു് ഒരു ബ്രഹ്മാണൻ വസിക്കുന്നുണ്ടായിരുന്നു. കലിയുടെ കൊട്ടുംക്രൌര്യത്താൽ നരന്മാർ പാപിഷ്ഠന്മാരായിത്തീന്നതുകണ്ടിട്ടു് അദ്ദേഹം ലോകാചാരങ്ങളിൽ വിരക്തനായിത്തീന്നു, ദേശാടനം ചെയ്വാൻതുടങ്ങി. അക്കാലത്തു പുഷ്കരക്ഷേത്രത്തിൽ വെച്ചു മാമുനിമാർ ഒരു സത്രം നടത്തുന്നുണ്ടായിരുന്നു. ധർമ്മവർണ്ണനും അവിടെച്ചെന്നുചേന്നു. ആ യാഗശാലയിൽ ധൃതവ്രതന്മാരായ മുനിശ്രേഷ്ഠന്മാർ പുണ്യകഥകൾ പല

ത്തും പറഞ്ഞുകൊണ്ടിരിക്കുന്നേരത്തിന്നിടയിൽ ചിലർ കലിയുഗത്തേയും വാഴ്ത്തിത്തുടങ്ങി.

"ഏകാന്തഭക്ത്യാ വിഷ്ണുസേവയാ കൃതയുഗേ
ഏകവത്സരംകൊണ്ടു സാധിച്ചീടുന്ന പുണ്യം
ഏകമാസത്താൽ നേടാം ത്രേതയിൽ ദ്വാപരയി-
ലേകപക്ഷത്താൽ ചില മാത്രകൾകൊണ്ടുതന്നേ
ചേരുന്ന പുണ്യം ശുഭാവഹമാം കലിയിങ്കൽ
വൈകുണ്ഠൻ തന്റെ നാമമൊന്നു ചൊല്ലിയാൽപോരും
മററുള്ള യുഗങ്ങളിൽ കിട്ടീടും ഫലത്തേക്കാ-
ളേററമേകീടും കലികാലത്തെ നമിച്ചീടാം"

മഹർഷിമാരിപ്രകാരം കലിയുഗത്തെ പ്രശംസിക്കുന്നതു കേട്ടുംകൊണ്ടു നാരദമാമുനിയും അവിടെയെത്തി. അദ്ദേഹമവരോടിങ്ങനെ പറഞ്ഞു.

ദോഷാലിന്നു പൂതാത്മാക്കൾ നിങ്ങൾ ചൊല്ലിയതിൻവിധം
സിദ്ധരായ് നമ്മൾക്കില്ലില്ലാ വന്നല്ലോ നല്ലൊരിക്കലി
അതു നേരാണെങ്കിലില്ലാ തെല്ലാൽ പെരുതു സാദൃശ്യമാം
സ്മരിച്ചാൽ തുഷ്ടനായീടും ക്ലേശംതീർക്കുന്ന കേശവൻ.

എന്നാലും ഈ കാലം ഏററവും ദുർഘടമുള്ള ഒന്നാണ്. ബ്രഹ്മചര്യം കലിയിൽ കണികാണുകയില്ല. മൌനവും സാധിക്കയില്ല. അതിനാൽ ജനങ്ങൾ ദുർവൃത്തന്മാരായിത്തന്നെയിരിക്കും. അതിനാൽ നിങ്ങളിനി ഇവിടെ നില്ക്കാതെ ഈ ഭാരതക്ഷ്മാതലം വിട്ട് അന്യദേശങ്ങളിലെവിടെയെങ്കിലും സഞ്ചരിച്ചുകൊള്ളു"

നാരദമഹർഷി മഹർഷിമാരോടിങ്ങനെ പറഞ്ഞ് അന്തർദ്ധാനം ചെയ്തപ്പോൾ അവർ ആ സത്രം അവസാനിപ്പിച്ച് ഓരോ ദിക്കുനോക്കി നടന്നു. ധർമ്മവർണ്ണനും ധരാതലം വിടുവാൻ തീർച്ചയാക്കി. ഊർദ്ധ്വരേതസ്സായ അദ്ദേഹം തന്റെ കിണ്ടിയും ദണ്ഡുമെടുത്തു നടന്നുതുടങ്ങി. എങ്കിലും കലികാലത്തിലെ ജനങ്ങളുടെ ആചാരങ്ങൾ കാണണമെന്ന് അദ്ദേഹത്തിന്നു ആഗ്രഹം തോന്നുകയാൽ നീളെ ഭാരതഖണ്ഡത്തിൽ നടന്നു. നാരദമഹ

ഷി പറഞ്ഞതുപോലെ സർവ്വജനങ്ങളും ദുരാചാരപരന്മാരായിരിക്കുന്നതുകണ്ടു. ശിഷ്യൻ ഗുരുവിനേയും, ഭാര്യ ഭർത്താവിനേയും ദ്വേഷിക്കുന്നു. രക്ഷിക്കുന്ന യജമാനനെ ഭൃത്യൻ മാനിക്കുന്നില്ല. പുത്രന്മാൎക്കു പിതൃവധം ചെയ്യേണ്ടിവന്നാലും ധനം ലഭിക്കേണമെന്നേ ആശയുള്ളൂ. വേദങ്ങൾ പാട്ടായിത്തീൎന്നു. ഈശ്വരസേവ വിട്ടു ഭൂതപ്രേതപ്പിശാചാദികളെ മനുഷ്യർ സേവിക്കുന്നു.

(പാന)

സ്ഥാനമാനങ്ങൾ മോല്ലിക്കലെഫിച്ചും
നാണംകെട്ടു നടക്കുന്നിതു ചിലർ
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ടു നടക്കുന്നിതു ചിലർ
ചഞ്ചലാക്ഷിമാർ വീടുകളിൽപുക്കു-
കുഞ്ചിരാമനായാടുന്നിതു ചിലർ
കോലകങ്ങളിൽ സേവകരായിട്ടു
കോലംകെട്ടിത്തെളിയുന്നിതു ചിലർ
ശാന്തിമെയ്തു പുലത്തുവാനായിട്ടു
സന്ധ്യയോളം നടക്കുന്നിതു ചിലർ
വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ
കുങ്കുമത്തിന്റെ വാസനറിയാതെ
കുങ്കുമം ചുമക്കുംപോലെ ഗർദ്ദഭം
കൃഷ്ണ! കൃഷ്ണ! നിരൂപിച്ചു കാണുമ്പോൾ
തൃഷ്ണകൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും.

മനുഷ്യർ അല്പായുസ്സുകളായിക്കഴിഞ്ഞു. സ്ത്രീപുമാന്മാരെന്നല്ലാതെ മററു വ്യത്യാസങ്ങൾ കാണ്മാനില്ല. ദുഷ്ടന്മാർ തങ്ങളുടെ ദോഷങ്ങൾ ഗുണങ്ങളാക്കിപ്പറയുന്നു. പയോധരത്തിൽ പററിയാലും ജളൂകം പയസ്സുപാനം ചെയ്യാതെ രുധിരം ഭുജിക്കുന്നതുപോലെ നരന്മാരനാചാരങ്ങളേ ചെയ്യുന്നുള്ളൂ. ഔഷധങ്ങൾ പോലും നിർവ്വീര്യങ്ങളായി. ഋതുക്കൾ സർവ്വങ്ങളും മാറി. എങ്ങും ദുർഭിക്ഷം ബാധിച്ചു. ശ്രാദ്ധാദികളും ഉപേക്ഷിച്ചു. വിഷ്ണുനാമങ്ങളും ജനങ്ങൾ ഉച്ചരിക്കാതായി. എല്ലാവരും സദാ ശൃംഗാരരതർതന്നെ.

ധർമ്മവർണ്ണനിതെല്ലാം കണ്ടു ഭീതനായി. ദുർദ്ദൈവവശാല

ദ്ദേഹത്തിൻെറ വംശവുമൊടുങ്ങിയതായിക്കണ്ടു് അദ്ദേഹം അന്യ ദേഹികളിൽ സഞ്ചരിച്ചു് ഒടുവിൽ പിതൃലോകത്തിൽ ചെന്നു.

കണ്ടാനങ്ങുഗ്രതരരെ തൽകർമ്മത്താൽ ഭ്രമിച്ചതായ്
പായുന്നതായ് കേഴുവതായ് ക്ഷീണതായ് വീഴ്ചതായുമേ
കണ്ടാനങ്ങന്ധകൂപത്തിൽ വീണും തൻെറ പിതൃക്കളെ
കറുകത്തുമ്പിലായ്ത്തൂങ്ങി പ്പൊട്ടുമെന്നോർത്തുമാഴ്കിയും.

അവർ തൂങ്ങിനില്ക്കുന്ന ആ കറുകയുടെ കട ഒരു മൂഷികൻ മുക്കാലും കരണ്ടു കഴിച്ചു. ഇനി കാൽഭാഗമേ ബാക്കിയുള്ളൂ. എലി അപ്പോഴും കരളുന്നു. കടയററാൽ ആ മഹാന്ധകൂപത്തിൽ അവർ പതിച്ചുപോകും. മുകളിലേയ്ക്കു കയറുകയെന്നതും അസാദ്ധ്യമായി വന്നിരിക്കുന്നു. അവരുടെ ആടൽകണ്ടു ധർമ്മവർണ്ണൻ.

"നിങ്ങളാരാണു നിങ്ങളേതൊരു കുലജാത-
രെങ്ങിനെ വിവശരായെങ്ങിനെ മുക്തരാകും?
ചൊല്ലുവിൻ പരമാത്മമാത്തികൾ നീങ്ങീടുവാൻ
വല്ലതുമുപായം ഞാനുണ്ടാക്കാം, മടിക്കേണ്ട

കരുണാർദ്രനായിങ്ങനെ ചോദിച്ചപ്പോൾ ആ പിതൃക്കളിങ്ങനെ പറഞ്ഞു. "ഞങ്ങൾ ഭൂമിയിൽ ശ്രീവത്സഗോത്രത്തിൽ പിറന്നവരാണു്. ഞങ്ങളുടെ സന്താനങ്ങൾ നശിച്ചുപോയി. പിണ്ഡശ്രാദ്ധവിഹീനന്മാരായി വന്നതുകൊണ്ടാണു ഞങ്ങളിങ്ങനെ കുഴങ്ങേണ്ടിവന്നതു്. കലിയുഗാവതാരത്തോടുകൂടി ഞങ്ങളുടെ വംശം ക്ഷയിച്ചു. പിണ്ഡദായികളില്ലാതെ വന്നപ്പോൾ ഞങ്ങൾ ആധാരററവരായി ഈ പൊട്ടക്കിണററിൽ വീണുപോയി. ഇനി ഞങ്ങളുടെ വംശത്തിൽ ധർമ്മവർണ്ണനെന്നൊരാൾ മാത്രമേയുള്ളൂ. അവനാകട്ടേ ബ്രഹ്മചര്യം ദീക്ഷിച്ചു നടക്കയും ചെയ്യുന്നു. ഈ ഒരു നൂൽമാത്രമേ ഞങ്ങൾക്കു ശേഷിച്ചിട്ടുള്ളൂ. ബാക്കി പിണ്ഡകർത്താക്കൾ മരിച്ചതു മുതൽ ഈ കറുകയുടെ കട എലി കരണ്ടു മുറിച്ചുതുടങ്ങി. ധർമ്മവർണ്ണൻകൂടി മരിച്ചുപോയാൽ എലി ബാക്കി ഭാഗവും കരണ്ടു മുറിക്കയും ദുരത്താരമായ ഈ വാഴ്കിണററിൽ ഞങ്ങൾ വീണുപോകയും ചെയ്യും. അതുകൊണ്ടു ഭവാൻ ഭൂമിയിൽചെന്നു ധർമ്മവർണ്ണനെക്കണ്ടു് അവൻെറ പിതൃക്കളുടെ അശര

ത്വം ധരിപ്പിച്ച് അവനെക്കൊണ്ടു വംശപ്രതിഷ്ഠക്കായി വേറ്റം പ്പിക്കുകയും ചെയ്യണം. നോക്കു! അതാ കാലനാകുന്ന ആ എലി ഈ കറുകയുടെ മൂലം ഇപ്പോഴും കരണ്ടുകൊണ്ടു നില്ക്കുന്നു. അവനും അന്തരിച്ചാൽ ഞങ്ങളും അവനും ഈ അന്ധകാരകൂപത്തിൽ വീണു കേഴുകതന്നെ ചെയ്യും. ഏകനായാലും സന്തത്യർത്ഥം ഗയയിൽ ചെന്നു ശ്രാദ്ധമൂട്ടുകയോ അശ്വമേധം കഴിക്കയോ ഗോതിലദാനമോ ചെയ്താൽ വംശവദ്ധനയുണ്ടാവുന്നതാണ്.

വൈശാഖേ ഏകനെന്നാലും മാഘത്തിൽ കാത്തികത്തിലോ
ഞങ്ങൾക്കായിട്ടു താൻ സ്നാനശ്രാദ്ധദാനങ്ങൾ ചെയ്യണം
എന്നാൽ മേൽഗതിയാം ഞങ്ങൾ നരകംവിട്ടു കേറിടും.
ഒരാൾ താൻ വിഷ്ണുവിൻ ഭക്തനാകണം ഹരിവാസരേ
ഒരാൾ താൻ കേൾക്കണം വിഷ്ണുചരിതം പാപനാശനം

എന്നാൽ അവന്റെ വംശത്തിലൊരു നൂറുപേർ മുമ്പും പിമ്പും, നരകം കാണുന്നതല്ല. വിഷ്ണുപൂജ ചെയ്യാത്തവരും ദയാദാനങ്ങൾ വെടിഞ്ഞവരുമായ അനേകം സന്തതികളുണ്ടായാലും ഫലമില്ല. അതിനാൽ ഭവാൻ ധമ്മവണ്ണനോട് ഈ ധമ്മങ്ങളുപദേശിച്ചു ഞങ്ങളുടെ അഭ്യത്ഥനയും നിരാധാരസ്ഥിതിയും അറിയിക്കുക.

പിതൃക്കളുടെ വാക്കുകളിപ്രകാരം കേട്ട് ആശ്ചയ്യപരതന്ത്രനായ ധമ്മവണ്ണൻ, കൈവണങ്ങിത്തൊഴുതു കേണുകൊണ്ടിങ്ങനെ പറഞ്ഞു.

(അന്നനട)

"എവൻ ധമ്മവണ്ണൻ പരം ദുരാഗ്രഹി?
എവൻ പിതൃക്കളെയവമതിച്ചവോ?
എവൻ കുലാചാരം ത്യജിച്ച നിഷ്കൃപൻ?
അവനിവൻതന്നെ ക്ഷമിക്കുവിൻ നിങ്ങൾ.
വിശ്രുതമാവംശത്തെപ്പുരനുടെ വാക്കാ
ലശ്രുതമാക്കുവാൻ തുനിഞ്ഞു ഞാനഹോ
ശിവ ശിവ കാലം കളഞ്ഞഞ്ഞാൻ–
മവികലാനന്ദമനുഗ്രഹിക്കണേ!

ഹരിസേവചെയ്തു പിതൃക്രിയാദികൾ
വിരചിച്ചീടുവാൻ വിടതരികമേ
കലിയുടെ കൊടുംകരം തടുക്കുവാ-
നഖിവോട്ട മാർഗ്ഗമുപദേശിക്കവേ
ഗുരുജനകൃപ ലഭിക്കുന്നാകിൽ ഞാൻ
ഗുരുതരപുണ്യമുടനെ നേടുവൻ"

ധീമാനായ ധർമ്മവർണ്ണന്റെ മൊഴി കേട്ടപ്പോൾ പാഴായ കിണററിൽ കിടന്നിരുന്ന പിതൃക്കൾ ആശ്വാസത്തോടെ പറഞ്ഞു, "ഉണ്ണി! ധർമ്മവർണ്ണ! നിന്റെ പിതാക്കളുടെ സ്ഥിതി നീതന്നെ കണ്ടില്ലേ? ഇനി നീ വിവാഹംചെയ്തു കുലം വർദ്ധിപ്പിച്ചു ഞങ്ങളെ ഈ നരകകുണ്ഡിൽനിന്നും കരകേററണം. കഷ്ടം! പിണ്ഡകർത്താക്കൾ ധർമ്മം തെററിച്ചാൽ പിതൃക്കളുടെ കഥയെന്നും മോശമാണ്? നിന്റെ തപോബലംകൊണ്ടുതന്നെയാണു നീയിവിടെ വന്നതും ഞങ്ങളെ കാണുവാൻ തരമായതും. നിന്നെപ്പോലെയല്ലാതെ, വംശമുടിക്കുന്ന ദുഷ്ടന്മാരെത്രയാണ്? ആ കുലധൂമകേതുക്കൾക്കു മന്നുമില്ല വിണ്ണുമില്ല. കലിയുടെ ബാധ ചേരാതിരിപ്പാനും മാർഗ്ഗമുണ്ട്.

വിഷ്ണുവിനെ പൂജിക്കുകയും വിഷ്ണു കഥ കേൾക്കുകയും ചെയ്യുക. വൈശാഖവ്രതമനുഷ്ഠിക്ക. മാഘസ്നാനം ചെയ്ക. കാർത്തികയിൽ ദീപദാനം ചെയ്ക. എന്നാൽ കലിയകലത്തുപോകും. വിഷ്ണുവിനു നിവേദിച്ചതു ഭക്ഷിക്കുന്നവരേയും, ചെവിയിൽ തുളസിയും, കഴുത്തിൽ തുളസീമാലയും, കയ്യിൽ പവിത്രവും ധരിക്കുന്നവരേയും കലി തീണ്ടുകയില്ല. വിഷ്ണുനാമമുച്ചരിക്കുന്നവരും, മുററത്തു തുളസി നടുന്നവരും കലിയെ ഭയപ്പെടേണ്ട. ദുർജ്ജനസംസർഗ്ഗം ഉപേക്ഷിക്കയും സജ്ജനങ്ങളെ പൂജിക്കയും ചെയ്ക. അതിനാൽ നീ വേഗം ഭൂമിയിലേക്കു പോകണം. ഇതു വൈശാഖമാസമാകുന്നു. സൂര്യൻ മേടത്തിൽ നില്ക്കുന്ന ഈ കാലത്തു ഓരോ ദിനം ചെയ്യുന്ന കർമ്മങ്ങൾക്കും മററു കാലങ്ങളിൽ ചെയ്യുന്നതിനേക്കാൾ, കോടി കോടിയിരട്ടി ഫലം സിദ്ധിക്കുന്നതാണ്.

അതിൽവെച്ചും നരന്മാക്കു ചൈത്രാമാവാസിമുഖ്യമാം
അതിഷ്ടം പിതൃദേവന്മാക്കുടൻ മുക്തികൊടുപ്പതാം
അന്നാൾ പിതൃക്കളെച്ചൊല്ലി ശ്രാദ്ധമൂട്ടുന്നതാകിലോ
നീക്കടത്തോടുമാപ്പിണ്ഡദാനത്തിൽ ഫലമക്ഷയം
ഉണ്ണി! കുറുത്ത വാവുന്നാൾ ശ്രാദ്ധമൂട്ടാതെയുള്ളവൻ
കോടിശ്രാദ്ധംഗയാ ക്ഷേത്രത്തിങ്കലൂട്ടുകിലും വൃഥാ.

അതിനാൽ നീ പോകതന്നെ. അമാവാസി നാളെയാകുന്നു. ശ്രാദ്ധമൂട്ടി, സോദകം പിണ്ഡദാനം ചെയ്യുക. ഗാർഹസ്ഥ്യം സകലക്കുമുപകാരപ്രദമാണു്. അതിനാൽ കളത്രവാനായും ഭവിക്കുക. വംശം വദ്ധിപ്പിച്ചശേഷം മുനിവൃത്തിയെ അംഗീകരിക്കയും ചെയ്ക."

പിതൃക്കളുടെ അനുവാദവുംവാങ്ങി ധമ്മവർണ്ണൻ അവനിത്തട്ടിൽവന്നു സൂര്യൻ മേടത്തിൽ നില്ക്കുന്ന ചൈത്രയിൽ പിതൃക്കൾക്കും ദേവഷിമാക്കും തപ്പണംകഴിച്ചു ശ്രാദ്ധമൂട്ടുകയും ചെയ്തു. അദ്ദേഹം സദാരനായി വത്തിച്ചു, കുലവൃദ്ധിക്കായി പുത്രന്മാരെ ജനിപ്പിച്ചശേഷം ഗന്ധമാദനത്തിൽ ചെന്നു തപോനിഷ്ഠനായി വസിച്ചു.

ചൈത്രാമാവാസിയിൽ ജനങ്ങൾ ഗയയിൽചെന്നു പിതൃക്രിയ ചെയ്യുന്നതു വളരെ വിശേഷമാണു്. ഒന്നുരണ്ടു് അമാവാസികൾ പ്രത്യേകം വിവരിച്ചു പറഞ്ഞുവെങ്കിലും, മററുള്ള അമാവാസികളുടെ വിലയ്ക്കു ലേശവും ഇടിവു തട്ടിട്ടില്ല. എല്ലാ അമാവാസികളും ഒരുപോലെയാണു്. ദിനംതോറും നാം അന്നം ഭുജിക്കയും ജലപാനം ചെയ്കയും ചെയ്യുന്നു. ഒന്നോ രണ്ടോ ദിനം പട്ടിണികിടക്കേണ്ടിവന്നാൽ നമ്മുടെ കഥ എത്രമാത്രം പരുങ്ങലിലാവുമെന്നു നമുക്കുതന്നെ അറിയാവുന്നതല്ലേ? എല്ലാവരുടേയും സ്ഥിതി ഈ വിധംതന്നെയാണു്. നമ്മുടെ മാതാപിതാക്കന്മാർ ക്ഷുധാത്തന്മാരായിരിക്കുമ്പോൾ നാം മാത്രം ഭക്ഷണം കഴിക്കുന്നതും സുതരാംനിന്ദ്യമല്ലേ? നമ്മുടെ ഒരു മാസം അഥവാ രണ്ടുപക്ഷം, പിതൃക്കളുടെ ഒരു ദിവസമാണു്. അതുകൊണ്ടാണു് അമാവാസിയിൽ പിതൃക്രിയ ചെയ്യേണമെന്ന നിബ്ബന്ധം വെച്ചിട്ടുള്ളതു്. തപ്പണം കഴിച്ചു പിണ്ഡം വെയ്ക്കുന്നതി

നാൽ അവക്കു വിശപ്പടക്കുവാൻ ഭക്ഷണവും ദാഹം ശമിക്കുവാൻ ജലവും നൽകുകയാകുന്നു. ഒരു വാവുദിവസം തെററിയാൽ അവക്ക് ഒരു ദിവസം പട്ടിണിപാറാം. അതിനാൽ അവർ ശപിക്കയും ചെയ്യുന്നു. നമ്മുടെ മാതാപിതാക്കന്മാരിൽനിന്നു നാം അനുഗ്രഹമാണു സമ്പാദിക്കേണ്ടതു് എന്നു പ്രത്യേകം പറയേണമോ? അതുകൊണ്ടു കുലാചാരം ത്യജിക്കുവാൻ ആരും തുനിയാതിരിക്കട്ടെ!

---

## 18. സോമവാരവ്രതം.

ഹിന്തുക്കറം ആചരിക്കുന്ന പ്രധാന വ്രതങ്ങളിലൊന്നാകുന്നു സോമവാരവ്രതം. തിങ്ങളിലാദ്യംവരുന്ന സോമവാരത്തിന്നു പ്രാധാന്യമധികം കല്പിച്ച് അന്നുമാത്രം വ്രതമനുഷ്ഠിക്കുന്നവരാണിപ്പോറം അധികമെന്നു പറയുന്നതിൽ തെററുണ്ടായിരിക്കയില്ല. എന്നാൽ 'സോമവാരവ്രതം' എന്നു പറയുന്നതുകൊണ്ടുതന്നെ, അതു് ഒരു പ്രത്യേകമായ സോമവാരത്തെ (തിങ്കളാഴ്ചയെ) കുറിക്കുന്നില്ലെന്നു് അനുമാനിക്കാമല്ലോ. എല്ലാസോമവാരങ്ങളും (തിങ്കളാഴ്ചകളും) തുല്യമുഖ്യങ്ങളാണു. പാർവ്വതീപരമേശ്വരന്മാരെ പൂജിക്കുവാനാണ് അന്നു പ്രത്യേകമായി വ്രതമനുഷ്ഠിക്കുന്നതു്. സോമൻ, (ചന്ദ്രൻ) അധിദേവതയായിട്ടുള്ളവാരമെന്നു മാത്രമേ ജനങ്ങറം ആ ദിവസത്തെപ്പററി ധരിച്ചു കാണുന്നുള്ളു. 'സോമൻ' എന്ന ശബ്ദത്തിന്നു് 'ഉമയോടുകൂടിയ ദേവൻ', എന്നും അർത്ഥമുണ്ടു്. ഉമയോടുകൂടിയ ദേവനെ പ്രസാദിപ്പിക്കുവാൻ വ്രതാദികളനുഷ്ഠിക്കുന്ന വാരമാണു സോമവാരമായിത്തീന്നതു്.

സോമവാരവ്രതത്തിന്റെ ആഗമം കാണ്മാൻ വളരെ പ്രയാസമായിട്ടാണു കാണുന്നതു്. അതിനാൽ ഭക്തന്മാർ വിശ്വസിച്ചു പറയുന്ന വാക്യങ്ങളെ അവലംബിക്കയേ ഗതിയുള്ളു. ശ്രീപാർവ്വതീദേവിയും ഭഗവാനെ പ്രസാദിപ്പിച്ചു തന്റെ ഭർത്തൃപദം അംഗീകരിപ്പിച്ചതും സോമവാരവ്രതംകൊണ്ടാണെന്നു കേറം

കുന്നു. കന്ദർപ്പദേവനെ ഭഗവാൻ ഭസ്മീകരിച്ചശേഷം സ്ത്രീദർശനംപോലുമുപേക്ഷിച്ചു മറഞ്ഞരുളിയ അവസരത്തിലാണു പാർവ്വതി തപസ്സുചെയ്യുന്നതും, ഉമ, അപർണ്ണ ഇത്യാദിനാമങ്ങൾ ലഭിച്ചതും. കഠിനമായ തപസ്സുകൊണ്ടുമാത്രം ഭഗവാൻ പ്രത്യക്ഷനാകുവാൻ പ്രയാസമുണ്ടെന്നു ദേവിയറിഞ്ഞപ്പോൾ ഋഷി വചനാനുസാരേണ സോമവാരവ്രതവും തുടങ്ങി. അതുകൊണ്ടു ശ്രീപരമേശ്വരൻ തെളിയുകയും ദേവിയുടെ പാണിഗ്രഹണംചെയ്തു മോദിപ്പിക്കയും ചെയ്തു. ശ്രീപാർവ്വതി സോമവാരവ്രതം കാലംകൂടിയതു കൈലാസത്തിൽ ചെന്നശേഷമാണത്രേ.

തിങ്കളാഴ്ചനാൾ പകലുപവസിച്ചു തിങ്കൾ മൌലിയെ ധ്യാനിക്കുകയും തൽകഥകൾ പാരായണം ചെയ്യുകയും സന്ധ്യാസമയം പാർവ്വതിപരമേശ്വരന്മാരെ പൂജിച്ചു ബ്രാഹ്മണർക്കു കാലുകഴുകിച്ചൂട്ടു നടത്തി ദക്ഷിണയും ചെയ്തു പാരണ ചെയ്യേണ്ടതാകുന്നു. ചിലർ 'ഒരിക്കൽ' ആയും അന്നാൾ കഴിച്ചുകൂട്ടുന്നു. പക്ഷേ, ഒരിക്കൽ ഭക്ഷിക്കയെന്നതു രാത്രിയായാൽ അതുകൊണ്ടു ഫലം വളരെയുണ്ടെന്നു പറയേണ്ടതില്ലല്ലോ. കേരളിയരുടെ ഇടയിൽ സ്ത്രീകൾ മാത്രമേ സോമവാരവ്രതമനുഷ്ഠിക്കുന്നുള്ളു. അതുകൊണ്ടു മതിയായില്ല. വ്രതസമാപ്തിയിൽ പാർവ്വതിപരമേശ്വരന്മാരെ ഉദ്ദേശിച്ചു ബ്രാഹ്മണദമ്പതികളെ പൂജിക്കേണ്ടതാകുന്നു. ബ്രാഹ്മണനെ, വ്രതമാചരിക്കുന്ന പുരുഷനും ബ്രാഹ്മണസ്ത്രീയെ വ്രതസ്ഥിതയായ സ്ത്രീയുമാണു പൂജിക്കേണ്ടതു്. അതുകൊണ്ടു സിദ്ധിക്കുന്നതു 'ഉമാമഹേശ്വരപൂജാഫല'മാണ്. സീമന്തിനിചരിതമാണ് ഇതിനു മതിയായ ദൃഷ്ടാന്തം.

ആര്യാപ്രവർത്തത്തിൽ ചിത്രവർമ്മാവെന്ന മന്നവൻ മന്നാളും മഹേന്ദ്രനായി വാണിരുന്ന കാലത്തു അധർമ്മമെവിടേയും കേൾപ്പാൻപോലുമില്ലാതായിരുന്നു. ചിത്രവർമ്മാവു് അനേകദാരവാനായിരുന്നുവെങ്കിലും അദ്ദേഹത്തിനു മൂന്നു പുത്രന്മാരും ഒരു പുത്രിയും മാത്രമേ ഉണ്ടായിരുന്നുള്ളു. പുത്രിയ്ക്കു് അദ്ദേഹം സീമന്തിനിയെന്നു നാമകരണം ചെയ്തു. സീമന്തിനിയോടു രാജാവിന്നുണ്ടായിരുന്ന വാത്സല്യമപരിമിതമായിരുന്നു. പുത്രിയുടെ

ശൈശവമവസാനിക്കാറായപ്പോൾ രാജാവു് ജ്യോതിശ്ശാസ്ത്രവിശാരദനായ ഒരു ബ്രാഹ്മണനെ വരുത്തി, സീമന്തിനിയുടെ ജാതകം പരിശോധിക്കുവാൻ പറഞ്ഞു. ബ്രാഹ്മണൻ ജാതകം നോക്കി രാജാവിനോടിങ്ങിനെ പറഞ്ഞു.

ഉത്തമസ്ത്രീകൾക്കു ചിഹ്നമായുള്ളോരു
ഭർത്തൃസൌന്ദര്യത്തിനും കുറവില്ലല്ലമേ
യോഗ്യനാം ഭർത്താവിവൾക്കുണ്ടു കാണുന്നു
ഭാഗ്യത്തിനേതും കുറവില്ല നിർണ്ണയം
ഭർത്താവിനോടു പതിനായിരത്താണ്ടു
വർദ്ധിച്ചു വാണീടുമേണാക്ഷിയാമിവൾ
എട്ടു സുതന്മാരുമുണ്ടാമിവൾക്കെടോ
ഒട്ടും വികല്പമിതിനില്ല മന്നവ!

പുത്രിയുടെ ഭാഗ്യാതിരേകങ്ങൾ കേട്ടു രാജാവു സന്തോഷസാഗരത്തിൽ മുഴുകി. ബ്രാഹ്മണന്നു അനവധി ദാനവും ചെയ്തു തിരിച്ചയച്ചു. ഇങ്ങിനെയിരിക്കുവേ സീമന്തിനിയുടെ ജാതകം വേറൊരു ബ്രാഹ്മൻ കാണുവാനിടയായി. സീമന്തിനിയുടെ പതിന്നാലാം വയസ്സിൽ അവൾക്കു വൈധവ്യം പിണയുന്നതാണെന്നു് അദ്ദേഹം സത്യം ചെയ്തു. രാജാവതു ശ്രവിച്ചപ്പോൾ ബോധരഹിതനായി എന്നേ പറയേണ്ടു. അദ്ദേഹത്തിന്റെ നേത്രത്തിന്നമൃതമായ കർപ്പൂരവല്ലീതുല്യയായ പുത്രിയുടെ ഭവിഷ്യത്തോർത്തു രാജാവു വിഷണ്ണനായി. തോഴികൾ മുഖേന സീമന്തിനിയും അതു കേൾക്കുവാൻ സംഗതിവന്നു. അലർസമമായ അവളുടെ മേനി അതുമൂലം കരിഞ്ഞുതുടങ്ങി.

ഒരു ദിവസം സീമന്തിനി, യാജ്ഞവൽക്യമഹർഷിയുടെ പത്നിയായ മൈത്രേയിയുടെ പാദങ്ങളിൽ നമിച്ചു്,

"പാഹിമാതാവേ! മഹായോഗിവല്ലഭേ!
മോഹിതദുഃഖങ്ങൾ നീങ്ങീടുവാൻ വരം
ബോധിക്ക നീ പതിന്നാലാം വയസ്സിൽ മേ
വൈധവ്യലക്ഷണമുണ്ടുപോൽ ജാതകേ

അതുകൊണ്ടു ഞാനെന്താണിനി ചെയ്യേണ്ടതെന്നു് അരുളിച്ചെയ്തു് എന്നെ അനുഗ്രഹിക്കേണമേ" എന്നു കേണുകൊണ്ടർത്ഥിച്ചു.

മൈത്രേയി സീമന്തിനിയെ സമാശ്വസിപ്പിച്ചു സങ്കടങ്ങളകലുവാൻ സോമവാരവ്രതം സാധിച്ചുകൊള്ളുകെന്നു പറഞ്ഞു വ്രതം കൊള്ളേണ്ടുന്ന ക്രമങ്ങളുമുപദേശിച്ചു.

തിങ്കളാഴ്ച പുലർകാലേ കുളി കഴിച്ചു ശങ്കരീശങ്കരന്മാരെ സ്മരിച്ചു വെള്ളവസ്ത്രം ധരിച്ചു നിത്യകർമ്മങ്ങൾ കഴിച്ചശേഷം ഭസ്മത്രിപുണ്ഡ്രവും രുദ്രാക്ഷമാലയുമണിഞ്ഞു് 'അസ്മാകമീശൻ ഗിരീശനെന്നാസ്ഥയാ', ശങ്കരക്ഷേത്രത്തിൽ ചെന്നു ദർശനം കഴിഞ്ഞു, പഞ്ചാക്ഷരം ജപിച്ചുകൊണ്ടു പ്രദക്ഷിണം വെയ്ക്കണം. അതിന്നുശേഷം പാർവ്വതിപരമേശ്വരന്മാരെ വിശിഷ്ടസ്ഥാനത്തു പൂജിച്ചു നിവേദ്യങ്ങൾ കഴിച്ചു നമസ്കരിച്ചു മററു വിഷയങ്ങളിൽ മനസ്സു പ്രവേശിക്കാതെ പകൽ കഴിച്ചുകൂട്ടുകയും സന്ധ്യാസമയത്തു വീണ്ടും ക്ഷേത്രദർശനം ചെയ്തു പൂജിച്ചു ബ്രാഹ്മണർക്കു ഭോജനവും ദക്ഷിണയും കൊടുത്തു മൂന്നര നാഴിക രാത്രി ചെന്നാൽ പാരണ കഴിക്കുകയും വേണം.

മൈത്രേയിയാൽ ഉക്തമായ പ്രകാരം മുക്തശങ്കം സീമന്തിനി സോമവാരവ്രതമാരംഭിച്ചു. അക്കാലത്തു ദമയന്തിനന്ദനാനന്ദനനായ ഇന്ദ്രാംഗദപുത്രൻ ചന്ദ്രസേനൻ സീമന്തിനിയെ പാണിഗ്രഹണം ചെയ്തു. സീമന്തിനിക്കു സോമവാരവ്രതത്തിലുള്ള അത്യാസക്തി കണ്ടു ചന്ദ്രാംഗദനും വ്രതം തുടങ്ങി. ഇങ്ങിനെ ചില മാസങ്ങൾ കഴിഞ്ഞപ്പോൾ അർക്കപുത്രിയായ കാളിന്ദിയിൽ കേളിയാടുവാൻ ചന്ദ്രാംഗദന്നു കൌതുകം ജനിക്കയാൽ ദാസന്മാർ പള്ളിയോടങ്ങൾ തയ്യാറാക്കി. ചന്ദ്രാംഗദനും തോഴന്മാരുംകൂടി വഞ്ചികളിക്കുവാനുമൊരുങ്ങി. പല പല നേരമ്പോക്കുകളും കഥകളും പറഞ്ഞാനന്ദിച്ചു മദിച്ചുകൊണ്ടു കാളിന്ദിയുടെ നടുവിലെത്തിയപ്പോൾ ആകാശത്തിൽ മഴക്കാറല്പം കാണാറായി. പറഞ്ഞു പറഞ്ഞിരിക്കവേ കാളിന്ദിയുടെ ഭാവം പകർന്നു ഓളങ്ങൾ പൊങ്ങിത്തുടങ്ങി. വഞ്ചികൾ ചാഞ്ചാടിയും തുടങ്ങി. ജലധരങ്ങൾകൊണ്ടു് അംബരം നിറഞ്ഞു. ഉരുണ്ടുരുണ്ടുലയുന്ന തിരമാലകളുടെ ഇടയിൽ ഓടങ്ങളൊളിച്ചു കളിക്കുംവിധമായി. ചണ്ഡമാരുതന്റെ ആഘാതംകൊണ്ടും കല്ലോലങ്ങളു

ടെ തള്ളിച്ചകൊണ്ടും തോണികളാകെ നിമജ്ജിച്ചു. ജനങ്ങൾ ചിലർ ഗതി കെട്ടമുങ്ങി. ചിലർ നക്രാദിദുഷ്ടജന്തുക്കൾക്കിരയായി. വളരെ കുറച്ചുപേർ ആയുർബ്ബലത്താൽ കരപററി. വിധി വൈപരീത്യത്താൽ സീമന്തിനികാമുകൻ യാമുനാംഭസ്സിൽ മുഴുകുകതന്നെ ചെയ്തു. അദ്ദേഹം കിടഞ്ഞാട്ടേയ്ക്കിറങ്ങുംതോറും നാഗനാരിജനം കണ്ട് അദ്ദേഹത്തെ താങ്ങിയെടുത്തു തങ്ങളുടെ ആവാസമായ പാതാളത്തിൽ കൊണ്ടുപോയി, ശോണരത്നോജ്വലമായ സിംഹാസനത്തിൽ വാണരുളുന്ന അഹീന്ദ്രനായ തക്ഷകൻെറ മുമ്പിൽ കാഴ്ചയായി വെച്ചു.

ചന്ദ്രാംഗദനു് അപായമണഞ്ഞ വിവരം അദ്ദേഹത്തിൻെറ ബന്ധുജനങ്ങളറിഞ്ഞപ്പോളവക്കുണ്ടായ സന്താപം പറഞ്ഞറിയിപ്പാൻ സാധിക്കുന്നതല്ല. ഈശ്വരൻെറ നിയമം ലംഘിക്കുവാൻ കഴിയുന്നതാണോ? മഹിളാരത്നമായ സീമന്തിനിയുടെ പതിന്നാലാം വയസ്സു തികഞ്ഞതു് അന്നാണു്. അവളുടെ ജാതകം രണ്ടാമതു നോക്കിയ ബ്രാഹ്മണൻെറ വചനം പാഴിലായില്ല. കഷ്ടം! ആ സുഭഗയുടെ സ്ഥിതി! വിചാരിക്കുപോലും വയ്യ!

ഭൂമി പരാഗത്തിൽ വീണുരുണ്ടങ്ങിനെ
പൂമെയ്തളന്നു കറുത്തോരു വസ്ത്രവും
കണ്ണുനീർ വാർന്നു വിയർത്തു ശരീരവും
ബന്ധിച്ചു ജീവിച്ചിരുന്നു സീമന്തിനി
സോമവാരവ്രതം തന്നിലേ നിഷ്ഠയാ
വാമദേവാർച്ചനം ചെയ്തു വാണീടിനാൾ

നിഷധരാജ്യത്തിൽ ചന്ദ്രാംഗദപിതാവായ ഇന്ദ്രസേനൻെറ കഥ അതിലും ശോച്യമായി. പുത്രവൃത്താന്തം കേട്ടു് അദ്ദേഹം മോഹിച്ചുവീണു. നിഷധരാജ്യവാസികളും ദുഃഖാർണ്ണത്തിൽ മുങ്ങി. ഇന്ദ്രസേനൻ ഉണ്ണാതേയുമുറങ്ങാതേയും മണ്ണിൽ കിടന്നു കഴിച്ചുകൂട്ടിയതിനാൽ ശരീരവും മെലിഞ്ഞു. ഇപ്രകാരമദ്ദേഹത്തിൻെറ അവശസ്ഥിതിയറിഞ്ഞു പരിപന്ഥി മന്നവന്മാരദ്ദേഹത്തെ ബന്ധിച്ചു കാരാഗാരത്തിലിട്ടു നാടടക്കുകയും ചെ

യ്യും. ആ വിവരവും കേട്ട സമയം സീമന്തിനിയുടെ ഹൃദയം പൂണ്ണിൽ തീക്കൊള്ളി വെച്ചപോലെയായി.

സൎപ്പാലയത്തിൽ ചെന്ന ചന്ദ്രാംഗദൻ ലക്ഷ്മീവിലാസം കൊണ്ടു മനോഹരമായ തക്ഷകാവാസം കണ്ടു വിസ്മിതനായി. സിംഹാസനത്തിലിരിക്കുന്ന സൎപ്പരാജനെ ചന്ദ്രാംഗദൻ പ്രണാമിച്ചു. അപ്പോൾ തക്ഷകന്റെ ഇംഗിതമറിഞ്ഞ സൎപ്പസുന്ദരികൾ ചന്ദ്രാംഗദനെ അവിടെ എത്തിച്ചു വിവാഹം ധരിപ്പിക്കയും ചെയ്തു. അവരുടെ വാക്കുകേട്ടു തക്ഷകൻ കുതൂഹലത്തോടെ ചന്ദ്രാംഗദനോട് അദ്ദേഹത്തിന്റെ വൎത്തമാനങ്ങളും ഏതൊരീശ്വരനിലാണ് അദ്ദേഹത്തിനു വിശ്വാസമെന്നും ചോദിച്ചു. ചന്ദ്രാംഗദൻ തന്റെ വംശത്തെപ്പററി സവിസ്തരം ഗ്രഹിപ്പിച്ചു ശേഷമിങ്ങിനെ പറഞ്ഞു.

ബാലേന്ദുലേഖയും ഗംഗാഭുജംഗവും
മേലെ വസിക്കുന്ന ദേവൻ മഹീശ്വരൻ
കാലാഗ്നിജ്വാലകോലുംവിലോചനം
ഫാലേ വിളങ്ങുന്ന ദേവൻ മഹീശ്വരൻ
കാളകൂടം വിഷം കണ്ഠേ വസിക്കുന്ന
കാളീസഹായനാം ദേവൻ മഹീശ്വരൻ
ശൂലം കപാലവും മാനും കുഠാരവും
നാലും ധരിക്കുന്ന ദേവൻ മഹീശ്വരൻ
വ്യാഘ്രചൎമ്മംകൊണ്ടു വസ്ത്രമുടുക്കുന്ന
ശീഘ്രപ്രസാദിയാം ദേവൻ മഹീശ്വരൻ
നിത്യൻ നിരാമയൻ നിഷ്കളൻ നിൎമ്മലൻ
സത്യൻ സനാതനൻ ദേവൻ മഹീശ്വരൻ
അന്താദിഹീനൻ വിരിഞ്ചാദി കാരണൻ
ചിന്താദിസാധകൻ ദേവൻ മഹീശ്വരൻ
സന്തോഷഭൂഷണൻ സന്താപശോഷണൻ
സംസാരഭൂഷണൻ ദേവൻ മഹീശ്വരൻ
സാക്ഷിസ്വരൂപൻ സ്വയംപ്രകാശൻ ശിവൻ
മച്ചിത്തവൃത്തിയാം ദേവൻമഹീശ്വരൻ."

അതു കേട്ടു ചിത്താനന്ദപരവശനായ തക്ഷകൻ അദ്ദേഹത്തെ ആലിംഗനം ചെയ്തു സദാ കാലം സൎവ്വസുഖങ്ങളുമനുഭവി

ച്ചുകൊണ്ടു സ്വർഗ്ഗസമമായ അവിടെ വസിച്ചുകൊള്ളുകെന്നു പറഞ്ഞു. അപ്പോൾ ചന്ദ്രാംഗദൻ സവിനയമിങ്ങിനെ അറിയിച്ചു.

"ഭവാന്റെ ദർശനം കൊണ്ടു ഞാൻ കൃതകൃത്യനായിരിക്കുന്നു. ഇതിന്നെനിക്കു യോഗം വരുത്തിയ എന്റെ പരമേശ്വരഭഗവാനെ ഞാൻ സർവ്വാത്മനാ പണിയുന്നു. ഭഗവാന്റെ ആജ്ഞാകരനായി ഇവിടെ പാർക്കുന്നതിലെനിക്കുള്ള സന്തോഷത്തിന്നു സീമയില്ല. എങ്കിലും, ഞാൻ അസ്വതന്ത്രനാണെന്നു പറയേണ്ടിവന്നതിൽ ക്ഷമിക്കേണമേ. എന്റെ വിരഹത്താൽ എന്റെ ജനനീജനകന്മാരും പത്നിയും ബന്ധുക്കളും സങ്കട വൻ കടലിൽപ്പെട്ടു കുഴങ്ങുകയായിരിക്കും. അതിനാൽ അവരെ ആശ്വസിപ്പിക്കുവാൻ ഭവാന്റെ കൃപയുണ്ടായി എനിക്കു ധാത്രീതലപ്രവേശം നൽകേണമേ." എന്നു പറഞ്ഞു നമസ്കരിച്ചു. തക്ഷകന്നു ചന്ദ്രാംഗദനിൽ കനിവു തോന്നി, അദ്ദേഹത്തെ ഭൂമിയിലേക്കയക്കേണമെന്നും നിശ്ചയിച്ചു. ചന്ദ്രാംഗദനെ കാമധേനു ദിവ്യങ്ങളായ ഭക്ഷ്യങ്ങൾകൊണ്ടു സൽകരിച്ചു. അതിന്നു ശേഷം തക്ഷകൻ ചന്ദ്രാംഗദന്നു ബഹുദ്രവ്യങ്ങളും രത്നങ്ങളും,

'പത്തുദിക്കും ക്ഷണംകൊണ്ടു ഗമിച്ചീടു
മുത്തമപ്രൌഢമാം വെള്ളക്കുതിരയും'

കൊടുത്തു, സഹായത്തിന്നായി ഒരു രാക്ഷസനേയും ഒരു സർപ്പബാലനേയും അദ്ദേഹത്തിന്റെ കൂടെ അയയ്ക്കയും ചെയ്തു.

അവർ മൂന്നു പേരുംകൂടി വെള്ളക്കുതിരയുടെ പുറത്തു കയറിക്കൊണ്ടു കാളിന്ദി വാരിയിലുന്മജ്ജിതരായി. അവർ കാളിന്ദിയുടെ തിരത്തു ഒരാലിൽചുവട്ടിലിരുന്നു വിശ്രമിക്കുമ്പോൾ മാനിനീരത്നമായ സീമന്തിനി സഖികളോടുകൂടി കാളിന്ദിയിൽ സ്നാനം ചെയ്വാൻ ചെല്ലുകയായിരുന്നു. ദിവ്യതേജോവിഭൂഷണനായ ചന്ദ്രാംഗദനെകണ്ടപ്പോൾ സീമന്തിനിയറിഞ്ഞില്ല. അതുപോലെ സീമന്തിനിയുടെ,

പൂവലംഗം മെലിഞ്ഞെതുയും ദീനയായ്
പാരം മുഷിഞ്ഞൊരു വസ്ത്രവും ഗാത്രവും

ക്രൂരേണ കീർണ്ണമാം ധമ്മില്ല ഭാരവും
കണ്ണാസ്സൂത്രത്തോടുകൂടാത്ത കണ്ണവും
കണ്ടുടൻ ചന്ദ്രാംഗദനും ഗ്രഹിച്ചീല.

രണ്ടുപേരും പരസ്പരം വീക്ഷണം ചെയ്തു നിന്നപ്പോൾ ച ന്ദ്രാംഗദൻ, "സുന്ദരി! നിയാരറിഞ്ഞില ഞാനെടോ നിന്നുടെ നാമമെന്തെന്നോടു ചൊല്ലുക." എന്നു പറഞ്ഞപ്പോൾ സീമന്തി നിയുടെ തോഴികൾ അവളുടെ ഹിതമറിഞ്ഞു പറഞ്ഞുതുടങ്ങി.

"നൈഷധക്ഷ്മാപതിയായ ചന്ദ്രാംഗദൻെറ പ്രാണപ്രിയയാ യ ഇവളുടെ നാമം സീമന്തിനിയെന്നാകുന്നു. ചന്ദ്രാംഗദനൊ രിക്കൽ കാളിന്ദിധുനിയിൽ തോണി കളിച്ച് അപായത്തിൽ പെട്ടതിനാൽ ഞങ്ങളുടെ തോഴിയായ ഇവൾ വൈധവ്യമാലിൽ വീണു പരവശയായിരിക്കുന്നു. ചന്ദ്രാംഗദൻെറ പിതാവായ ഇന്ദ്രസേനനെ ശത്രുക്കൾ വന്നു പിടിച്ചുകെട്ടി തടവിലിട്ടു രാജ്യ ത്തേയും കൈക്കലാക്കി. അതുകൊണ്ടും ഇവൾ വശംകെട്ടിരി ക്കുന്നു. ഇങ്ങിനെ അതികഠിനമായ ദുഃഖം ഇവൾ അനുഭവിച്ചു തുടങ്ങിട്ടു മൂന്നു വത്സരങ്ങളായി. ഇവൾ സാധാരണ പുറത്തിറ ങ്ങി സഞ്ചരിക്കാറില്ല. സോമവാരവ്രതം മുട്ടാതെ അനുഷ്ഠിക്കാറു ള്ളതിനാലും ഇന്നു സോമവാരമായതു കൊണ്ടുമാണു കാളിന്ദിയി ലേക്കു സ്നാനത്തിനു പുറപ്പെട്ടതു്. ഇനിതേജോമയനായ ഭവാ ൻെറ ചരിതവും കേൾക്കുന്നതിൽ ഞങ്ങൾക്കു താല്പര്യ മുണ്ടു്."

സീമന്തിനിയുടെ വർത്തമാനങ്ങൾ കേൾക്കുന്തോറും ചന്ദ്രാം ഗദൻെറ ഹൃദയത്തിൽ നാനാവികാരങ്ങൾ മാറിമാറിക്കളിച്ചി രുന്നു. അദ്ദേഹമതെല്ലാം നിയന്ത്രിച്ചു താൻ വിദ്യാധരന്മാരിലൊ രുവനാണെന്നു മാത്രം അവരെ ധരിപ്പിച്ചു്, രഹസ്യമായി സീമ ന്തിനിയുടെ കർണ്ണത്തിൽ, "നിന്നുടെ വല്ലഭൻ ജീവിച്ചിരിക്കുന്നു. മൂന്നു നാൾക്കിപ്പുറം ചന്ദ്രാംഗദൻ വരും" എന്നു പറഞ്ഞു് അ ശാരൂഢനായി തൻെറ കൂട്ടുകാരൊന്നിച്ചു പുറപ്പെടുകയും ചെയ്തു.

ചന്ദ്രാംഗദൻെറ പ്രത്യംഗഭംഗി സീമന്തിനി സൂക്ഷിച്ചു

നോക്കാതെയിരുന്നില്ല. അദ്ദേഹത്തിൻെറ വയസ്സും വപുസ്സുമാലോചിച്ചപ്പോഠം തൻെറ പ്രാണനാഥൻ തന്നെയാണെന്നവഠം തീർച്ചയാക്കി. ഇതു സംഭാവ്യമാണോ എന്നൊരു ശങ്കയും തൽക്കാലമുണ്ടായില്ലെന്നില്ല. താപസിയായ മൈത്രേയിയുടെ അനുഗ്രഹംകൊണ്ടും മൃത്യുഞ്ജയ ശൃംഗധ്വജൻെറ സേവകൊണ്ടും തൻെറ ദുരിതങ്ങഠം നിങ്ങുകതന്നെ ചെയ്യുമെന്നു നിശ്ചയിച്ചു കളിക്കുവാനാരംഭിക്കുകയും ചെയ്തു.

ചന്ദ്രാംഗദൻ നൈഷധത്തിലേക്കാണു പോയതു്. രാജമന്ദിരത്തിൽചെന്നു പന്നഗബാലനെ തൻെറ ദൂതനായി അക്രമികളുടെ അടുക്കലേയ്ക്കയച്ചു. പന്നഗബാലനവരോടു്,

"ഞാൻ ചന്ദ്രാംഗദൻെറ സന്ദേശവാഹകനാണു്. ചന്ദ്രാംഗദൻ മരിച്ചുപോയിയെന്നു നിങ്ങഠം വിചാരിക്കേണ്ട. അദ്ദേഹം ഇതിൻെറ പുറത്തുതന്നെ വസിക്കുന്നുണ്ടു്. സർപ്പരാജാവായ തക്ഷകൻെറ അനുഗ്രഹം ലഭിച്ചുകൊണ്ടാണദ്ദേഹം വന്നിരിക്കുന്നതു്. നിങ്ങളദ്ദേഹത്തിൻെറ പിതാവിനെ ഈ നിമിഷത്തിൽ വിമുക്തനാക്കി അദ്ദേഹത്തെ വണങ്ങാത്തപക്ഷം നിങ്ങളെ മുഴുവൻ വധിക്കുന്നതാണു്."

എന്നു പറഞ്ഞപ്പോഠം അവർ ഭയത്തോടെ രാജാവിൻെറ ബന്ധനം തീർത്തു ചന്ദ്രാംഗദനെ അടിവണങ്ങി അഭയം യാചിച്ചു. ചന്ദ്രാംഗദനവരെ പറഞ്ഞയച്ചശേഷം മാതാപിതാക്കന്മാരെ വന്ദിച്ചു. അവരുടെ സന്തോഷം ഇന്നവിധമായിരുന്നുവെന്നു, 'ചൊല്ലാൻ നാവിന്നു രണ്ടായിരമെഴുമുരഗാധിശനും ക്ലേശമുണ്ടാം.' അന്തരിച്ച ചന്ദ്രാംഗദൻ ജീവനോടെ വീണ്ടുമെത്തിയിരിക്കുന്നുവെന്നു കേട്ടപ്പോഠം പൌരന്മാർ കരമുക്കുന്ന കടൽപോലെ രാജധാനിയിലേയ്ക്കു തള്ളിക്കയറി. ആശാവകാശങ്ങഠം ആഹ്ലാദശബ്ദം കൊണ്ടു മുഖരിതമായി. സീമന്തിനിയുടെ സോമവാരവ്രതംകൊണ്ടു മാത്രമാണു ചന്ദ്രാംഗദനെ തിരികെ ലഭിച്ചതെന്നു് എല്ലാ മുഖങ്ങളിൽനിന്നും ഒരുപോലെ കേട്ടു. ചന്ദ്രാംഗദൻെറ ആഗമനം ഉടനെ ചിത്രവർമ്മാവിന്നും എഴുതിയയച്ചു. സന്തോഷപാരാവാരത്തിൽ അന്തമില്ലാതാറാടിയ ചിത്രവർമ്മാവു

പുത്രിയുടെ കണ്ഠത്തിലപ്പോൾതന്നെ മംഗല്യസൂത്രമണിയിക്കുകയും ചെയ്തു.

ചിത്രവർമ്മാവു് ഇന്ദ്രസേനനേയും ചന്ദ്രാംഗദനേയും അതിഘോഷത്തോടെ കൂട്ടികൊണ്ടു പോയി, വീണ്ടും പുത്രിയുടെ വിവാഹോത്സവം ഭംഗിയായി നടത്തി. അതിനുശേഷം ചന്ദ്രാംഗദൻ സർപ്പകുമാരനേയും രാക്ഷസനേയും രസാതലത്തിലേക്കു യാത്രയാക്കുകയും താൻ പത്നിയോടുകൂടി നൈഷധത്തിൽ ചെന്നു യഥാസുഖം വസിക്കയും ചെയ്തു. സോമവാരവ്രതം മുട്ടാതെ രണ്ടു പേരും നടത്തിപ്പോന്നു. വ്രതാവസാനത്തിൽ ഗൃഹസ്ഥരായ വിപ്രരെ പാർവ്വതീപരമേശ്വരന്മാരെന്നു സങ്കല്പിച്ചു പൂജിച്ചു ഭോജനം ദാനം മുതലായവ അളവില്ലാതെ നൽകുകയും ചെയ്തിരുന്നു. അതുകൊണ്ടു നാനാ ദിക്കുകളിൽനിന്നും വിപ്രന്മാർ തിങ്കളാഴ്ചകളിൽ അവരുടെ ആതിത്ഥ്യമാഗ്രഹിച്ചു ചെന്നിരുന്നു.

അക്കാലത്തു വിദർഭരാജ്യത്തു വേദവേദാംഗസമ്പന്നന്മാരായി വേദമിത്രനെന്നും സാരസ്വതനെന്നും രണ്ടു ബ്രാഹ്മണരുണ്ടായിരുന്നു. അവർ ദേഹംകൊണ്ടു ഭിന്നിച്ചവരാണെങ്കിലും മനസ്സുകൊണ്ടു ഒന്നായിരുന്നു. വേദമിത്രനു സുമേധാവെന്നും സാരസ്വതനു സാമവാനെന്നും ഓരോ പുത്രൻ ജനിച്ചു. അവരുടെ പുത്രന്മാരും അത്യന്തം സ്നേഹത്തോടെ തന്നെ വളൎന്നുവന്നു. രണ്ടുപേൎക്കും വേളി കഴിക്കുവാൻ കാലമായപ്പോൾ, അവർ പുത്രന്മാരോടിങ്ങിനെ പറഞ്ഞു.

"ഉണ്ണികളെ! നിങ്ങളുടെ വിവാഹത്തിന്നുള്ള കാലമായി. എന്നാൽ ഞങ്ങൾ തിരെ ദരിദ്രന്മാരായതുകൊണ്ടു നിങ്ങളുടെ വിവാഹം നടത്തുവാൻ ഞങ്ങളാൽ സാധിക്കുന്നതല്ല. ഞങ്ങൾ നാലഞ്ചു ഗ്രന്ഥങ്ങൾ തരാം. അതുകൾ നമ്മുടെ രാജാവിന്നു കൊടുത്താൽ നിങ്ങളുടെ വിവാഹത്തിന്നു വേണ്ടുന്ന ധനം അദ്ദേഹം തരും."

സുമേധാവും സാമവാനും ഗ്രന്ഥങ്ങൾ വാങ്ങി വിദർഭരാജാവിനെ മുഖം കാണിച്ചു ഗ്രന്ഥങ്ങൾ കാഴ്ചവെച്ചു. അവരുടെ അഭീഷ്ടം രാജാവിനോടുണൎത്തിച്ചപ്പോൾ രാജാവിങ്ങിനെയാണു് അവരോടു പറഞ്ഞതു്.

"എന്റെ കൈവശത്തിലിപ്പോൾ പണമില്ലാത്തതിനാൽ നിങ്ങളുടെ ആഗ്രഹം നിറവേററുവാൻ സാധിക്കാതെ വന്നതിൽ ഞാൻ വ്യസനിക്കുന്നു. എങ്കിലും ഞാനൊരു ഉപായം പറയാം. നിങ്ങൾ രണ്ടുപേരും നിഷധരാജ്യത്തേക്കു പോകണം. അവിടെ ചന്ദ്രാംഗദനും സീമന്തിനിയും സോമവാരവ്രതമനുഷ്ഠിച്ചു പതി സമേതരായി ചെല്ലുന്ന ബ്രാഹ്മണരെ പാർവ്വതീശങ്കരന്മാരെന്നു സങ്കല്പിച്ചു പൂജിച്ചു, പട്ടും പണങ്ങളും അവധിയില്ലാതെ ദാനം ചെയ്യുന്നുണ്ട്. നിങ്ങളിലൊരുവൻ സ്ത്രീയുടെ വേഷം ധരിച്ചു പുറപ്പെടുക. എന്നാൽ നിങ്ങൾക്കു ധാരാളം ധനം ലഭിക്കുകയും ചെയ്യും."

അങ്ങിനെ ചെയ്യുന്നതു പാപമായതുകൊണ്ടു തങ്ങളതിന്നു ഭാവമില്ലെന്നു കുമാരന്മാർ പറഞ്ഞു. തന്റെ കല്പന കേൾക്കാഞ്ഞതുകൊണ്ടു രാജാവു കോപിച്ച് അവരെ ഭയപ്പെടുത്തുകയും, സാമവാനെ അദ്ദേഹം തന്നെ സ്ത്രീവേഷം കെട്ടിച്ചു രണ്ടുപേരേയും നൈഷധത്തിലേയ്ക്കയക്കയും ചെയ്തു. മടക്കത്തിൽ അദ്ദേഹത്തെക്കണ്ടിട്ടേ പോകാവൂ എന്നു കുമാരന്മാരോടു കല്പിച്ചു.

സുമേധാവും സ്ത്രീവേഷത്തിൽ സാമവാനും നിഷധരാജ്യത്തെത്തി. അനവധി ബ്രാഹ്മണരവിടെ കാലേതന്നെ ചെന്നിരിക്കുന്നു. സന്ധ്യയായപ്പോൾ ചന്ദ്രാംഗദനും സീമന്തിനിയും ബ്രാഹ്മണരെ പൂജിക്കുവാൻ തുടങ്ങി. ഓരോരുത്തരെ പൂജിച്ചു വരുന്നതിന്നിടയിൽ സുമേധാവിനേയും സാമവാനേയും കണ്ടപ്പോൾ, അവരുടെ അസാമാന്യമായ മുഖകാന്തി ധാരയാൽ സീമന്തിനിയത്യാശ്ചര്യപ്പെട്ടു.

ആരുവാനീശ്വരി വല്ലതെന്നാകിലും
ഗൌരിയും ഗൌരീശനെന്നു മുറപ്പിച്ചു
സങ്കല്പശക്ത്യാസമാരാധനം ചെയ്തു
തിങ്കൾക്കലാമൗലിപൂജ തുടങ്ങിനാൾ
ഭൂസുരന്മാരിൽ പുരാരാതി ദേവനെ
ഭൂസുരസ്ത്രീകളിൽ പാർവ്വതീ ദേവിയെ
ആവാഹനം ചെയ്തു സാധു സീമന്തിനി
വൈവാനുകൂലം വരേണമെന്നിച്ഛയാ.

പൂജനം ചെയ്തു്, അതിവിശിഷ്ട ഭക്ഷ്യങ്ങൾകൊണ്ടു പൂജിപ്പിച്ച ശേഷം,

താംബൂലപൂഗവും രത്നഹേമങ്ങളും
ജാംബൂനദം കൊണ്ടണിഞ്ഞോരു ഗോക്കളും
വസ്ത്രമാല്യങ്ങളും രത്നകംഭങ്ങളും
ഛത്രജാലങ്ങളും സ്വർണ്ണപാത്രങ്ങളും
കങ്കണം കാതിലാ മോതിരം നൂപുരം
തങ്കപ്പതക്കവും താലിയുംമാലയും
കുങ്കുമം കസ്തൂരി കർപ്പൂരചൂർണ്ണവും
ശങ്കാപ്രീതയെ നൽകി നാളാദരാൽ.

ബ്രാഹ്മണർ ദാനങ്ങൾ വാങ്ങി സന്തോഷപൂർവ്വം നടന്നു. സുമേധാവും സാമവാനും തങ്ങൾക്കു കിട്ടിയവയും കെട്ടിപ്പേറി തലയിലേററി യാത്രയായി. പക്ഷെ എന്തു പറയേണ്ടു. സ്ത്രീവേഷമണിഞ്ഞ സാമവാൻ സീമന്തിനിയുടെ സങ്കല്പശക്തിയാൽ സ്ത്രീയായി ഭവിച്ചു. ഏകപുത്രൻ സ്ത്രീയായിച്ചമഞ്ഞപ്പോൾ സാരസ്വതൻ നിലത്തുവീണു വാവിട്ടു നിലവിളിച്ചു ഇതിന്നു കാരണം വിദർഭരാജാവാകയാൽ ബ്രാഹ്മണർ യോഗംകൂടി കോവിലകത്തു ചെന്നു രാജാവിൻെറ അനീതിയെപ്പററിയധിക്ഷേപിച്ചു. രാജാവു വിഷണ്ണനായിനിന്നുകൊണ്ടു സീമന്തിനിയെ മനസ്സുകൊണ്ടു സംഖ്യയില്ലാതെ നമസ്കരിച്ചു. സോമവാരവ്രതംകൊണ്ടു മാത്രമേ, സ്ത്രീരൂപമേന്തിയ ബ്രാഹ്മണപുത്രനെ വീണ്ടും പുരുഷനാക്കുവാൻ സാധിക്കയുള്ളുവെന്നു രാജാവു മനസ്സിലാക്കുകയും ബ്രാഹ്മണരോടു ഏതാനും ദിനങ്ങൾ ക്ഷമിക്കേണമെന്നു യാചിച്ച് അദ്ദേഹം ഭരദ്വാജമുനിയെചെന്നു കണ്ടു്, അദ്ദേഹത്താലുക്തമായ മന്ത്രം ഗ്രഹിച്ച് പാർവ്വതീഭജനം തുടങ്ങുകയും ചെയ്തു. നിദ്രാശനാദികൾ വെടിഞ്ഞു വിദർഭരാജാവു തപം ചെയ്തു തുടങ്ങി. മൂന്നഹോരാത്രം കഴിഞ്ഞപ്പോൾ കാത്യായനി ദേവി അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷയായി. സാമവാൻെറ കന്യകാഭാവം കളയേണമെന്നു രാജാവു വീണ്ടും വീണ്ടുമപേക്ഷിച്ചപ്പോൾ,

"മന്ദസ്മിതം പൂണ്ടരുൾചെയ്തു ദേവിയും
മന്ദതപമിങ്ങിനെ ചിന്തിയായ്ക ഭവാൻ

**മൽഭക്തി യുക്തയാം സീമന്തിനിയുടെ**
**കല്യനാശംഗം വരുത്തുകില്ലിന്നു ഞാൻ**
**സോമവാരവ്രതംകൊണ്ടു സേവിയ്ക്കുന്ന**
**സീമന്തിനിയ്ക്കു ഞാൻ ദാസിയെന്നോൎക്ക നീ.**

സാരസ്വതന്നു് ഒരു പുത്രൻകൂടി ഇനി ജനിക്കുന്നതാണു്. കാമിനിയായിത്തീൎന്ന സാമവാൻ സാമവതിയെന്ന പേരോടുകൂടി സുമേധാവിന്റെ ഗൃഹിണിയായി ചിരകാലം വസിക്കും.” എന്നരുളിച്ചെയ്തു മറഞ്ഞു. സുമേധാവു സാമവതിയെ വിവാഹം ചെയ്യുകയും ചെയ്തു. സീമന്തിനിയുടെ കീൎത്തി മൂന്നു ലോകങ്ങളിലും നിറഞ്ഞു. ചന്ദ്രാംഗദനും സീമന്തിനിയും വളരെ കാലം സോമവാരവ്രതമനുഷ്ഠിച്ചുകൊണ്ടു ലോകത്തെ അനുഗ്രഹിക്കയും ചെയ്തു.

---

## 19. വിനായകചതുൎത്ഥി.



ചിങ്ങമാസത്തിൽ ശുക്ലപക്ഷത്തിലെ ചതുൎത്ഥിയാണു വിനായക ചതുൎത്ഥിയെന്നു പറയുന്നതു്. വിനായകചതുൎത്ഥിനാൾ മലയാളികളുടെ ഇടയിൽ വിശേഷമായി പൂജകൾ ചെയ്യുന്നതുകാണ്മാനില്ല. മലയാളികളുന്നു ചന്ദ്രദൎശനം വൎജ്ജിക്കുന്നതു മാത്രമേ കാണുന്നുള്ളു. എന്നാൽ പാരദേശികന്മാർ അന്നു പൂജാദികൾ നടത്തി വരുന്നുണ്ടു്. വിനായകനെ പൂജിപ്പാനുള്ള ഒരു പ്രത്യേകദിവസമായതുകൊണ്ടാണു് അതിന്നു വിനായക ചതുൎത്ഥിയെന്നഭിധാനമുണ്ടായതെന്നാണു് അവരുടെ പക്ഷം. അവരുടെ ഇടയിൽ വിനായകപൂജ നടത്തുന്നതു സ്ത്രീകളാണു്. ചതുൎത്ഥിനാൾ രാത്രി ഒമ്പതു മണിക്കും പത്തു മണിക്കും മദ്ധ്യേ വിനായക വിഗ്രഹം വെച്ചു് ഓരോ ഗൃഹത്തിലും പൂജിക്കാറുണ്ടു്. വിനായകപൂജകൊണ്ടു സമ്പത്തും സന്തതികളും വൎദ്ധിക്കയും വിഘ്നങ്ങൾ നശിക്കയും ചെയ്യുന്നു. വിനായകന്നു, ഗണേശൻ, ഏകദന്തൻ, ഗജാസ്യൻ എങ്ങിനെ പല പേരുകൾ പറയുന്നതിന്നും പല കാരണങ്ങൾ പുറപ്പെടുവിക്കുന്നുണ്ടു്. ഗണപതിയുടെ അവതാരം എങ്ങിനെയാണെന്നുതന്നെ അധികമാളുകളും ധരിച്ചിട്ടില്ല. അ

തിനാൽ ഓരോ തർക്കാരും പറഞ്ഞുവരുന്ന കാരണങ്ങൾ നമുക്കു പരിശോധിക്കേണ്ടിവന്നിരിക്കുന്നു. താഴെ പറയുംപ്രകാരമാണ് ഒരു കാരണം.

പാർവ്വതീദേവിയെ മഹാദേവൻ വരിച്ചശേഷം അദ്ദേഹം ദേവിയോടുകൂടി കൈലാസഗിരിയിലെത്തി വാസം തുടങ്ങി. ഒരു ദിവസം ദേവി ആളികളോടുകൂടി കുളത്തിൽച്ചെന്നു കുളിതുടങ്ങി. കുളി പകുതിയായപ്പോൾ, ഭഗവാൻ കുളപ്പുരകാവൽക്കാരായ ഭൂതങ്ങളെ നീക്കിനിർത്തി കുളപ്പുരയിലേയ്ക്കു കടന്നു. ഭഗവാന്റെ പ്രവേശത്താൽ അവർ ലജ്ജാസലിലത്തിലലിഞ്ഞുപോയി. ദേവിയുടെ നീരസം കണ്ടപ്പോൾ ഭഗവാൻ മടങ്ങിപ്പോകയും ചെയ്തു. പിറേറന്നാളും അവർ സ്നാനം ചെയ്യുമ്പോൾ ഭഗവാന്റെ പ്രവേശമുണ്ടായി. ആളികൾക്ക് അതു തീരെ രസിച്ചില്ലെന്നു പറയേണ്ടതില്ലല്ലോ. ഭൂതഗണങ്ങൾ ഭഗവാന്റെ കിങ്കരന്മാരാകയാൽ അവക്കു സ്വന്തമായിട്ടൊരു കാവൽക്കാരൻ കൂടിയെ കഴിയൂ എന്നവർ ദേവിയോടു പറഞ്ഞു. അപ്പോൾ ദേവി തന്റെ ശരീരത്തിലുണ്ടായിരുന്ന ചളിയുരുട്ടിയെടുത്ത് അതു കൊണ്ട് ഒരു പുരുഷനെ സൃഷ്ടിച്ച് അദ്ദേഹത്തിന്റെ കയ്യിൽ ഒരു ചൂരക്കോലും കൊടുത്ത് അദ്ദേഹത്തെ സ്വന്തം കാവൽക്കാരനായി നിയമിക്കയും ചെയ്തു. മൂന്നാംദിവസവും ഭഗവാൻ കുളക്കടവിലേയ്ക്കു ചെന്നു. എന്നാൽ കാവൽക്കാരൻ തടുത്തുനിർത്തി. അവർ തമ്മിൽ യുദ്ധം പൊടിപാററി. ഒടുവിൽ സംഹാരമൂർത്തിയായ ഭഗവാൻ അദ്ദേഹത്തെ സംഹരിക്കയും ചെയ്തു.

ഭഗവാന്റെ സാഹസം ദേവിക്കതിർകവിഞ്ഞ അസഹ്യത്തിന്നു കാരണമായി ഭവിച്ചു. ദേവിയുടെ നയനസരോജം കോണ്ടു കലങ്ങിമറിഞ്ഞു. ശരീരം വിറച്ചു. ദേവിയുടെ ഭയങ്കരരൂപം കണ്ടപ്പോൾ ആദിത്യദേവൻ മങ്ങി. ദിക്കുകളിലിരുട്ടു വ്യാപിച്ചു. വായു നിശ്ചേഷ്ടനായി. പർവ്വതങ്ങൾ കലുങ്ങി. സാഗരങ്ങൾ കലങ്ങി. അതുകണ്ടു ദേവന്മാരും ഭയാതുരന്മാരായി. ബ്രഹ്മാവാദികൾ ഭഗവാന്റെ അരികത്ത് ഓടിയണഞ്ഞു. എല്ലാവരുംകൂടി ദേവിയെ സ്തുതിച്ചപ്പോൾ ദേവി ശാന്തയായി.

തൻെറ പുത്രനായ കാവൽക്കാരനെ ജീവിപ്പിച്ചാൽ ആപത്തു നീക്കുമെന്നും പറഞ്ഞു.

വടക്കോട്ടു തലവെച്ചു കിടക്കുന്നവരുണ്ടെങ്കിൽ അവരുടെ തലയറുത്തു കൊണ്ടുചെന്നു് അദ്ദേഹത്തിൻെറ കഴുത്തിൽ വെച്ചാൽ ജീവിക്കുന്നതാണെന്നു ഭഗവാൻ പറഞ്ഞപ്രകാരം ഭൂതഗണങ്ങൾ അതന്വേഷിച്ചു പുറപ്പെട്ടു. വടക്കോട്ടു തലവെച്ചുകിടക്കുന്നവരെ അവർ കണ്ടില്ല. എന്നാൽ ഒരാനമാത്രം അങ്ങിനെ കിടക്കുന്നതായിക്കണ്ടു ഭഗവാനോടു പറഞ്ഞു. അതിനാൽ അവർ ഭഗവാൻ പറഞ്ഞതുപോലെ ആ ആനയുടെ തലയറുത്തു കൊണ്ടു ചെല്ലുകയും ബ്രഹ്മാവു് അതു വാങ്ങി പാൎവ്വതിതനയൻെറ കഴുത്തിൽ വെച്ചു അദ്ദേഹത്തെ ജീവിപ്പിക്കയും ചെയ്തു. തെക്കോട്ടു കാലുനീട്ടിക്കിടക്കുന്നതു് അശുഭലക്ഷണമാകുന്നു. അതുകൊണ്ടുതന്നെയാണു വടക്കോട്ടു തല വെയ്ക്കരുതെന്നു നമ്മുടെ ഇടയിൽ പറയുന്നതു്.

ദേവിയെ പ്രസാദിപ്പിക്കുവാനായി ഭഗവാൻ അപ്പോൾ തന്നെ പുത്രനെ ഗണങ്ങളുടെ അധിപതിയാക്കി ഗണനായകനെന്നു പേർ വിളിക്കയും ചെയ്തു. എങ്കിലും തങ്ങളുടെ പുത്രൻ ഗജാസ്യനായിത്തിൎന്നതിനാൽ മറവുള്ളവരുടെ പരിഹാസത്തിന്നു പാത്രമാകുന്നതല്ലേയെന്നു ദേവിക്കു കുണ്ഠിതമുണ്ടായി. അതിനാൽ, പാൎവ്വതീപരമേശ്വരന്മാരെ പൂജിക്കുന്നതിന്നുമുമ്പു ഗണപതിയെ പൂജിക്കേണ്ടതാണെന്നും, അങ്ങിനെ ചെയ്യാത്തവരുടെ പൂജ വിഫലമായിപ്പോകുമെന്നും ഭഗവാനരുളിച്ചെയ്തു. വിനായക പ്രതിഷ്ഠയില്ലാത്ത ശിവക്ഷേത്രം വളരെ ദുല്ലഭമാണല്ലോ. ഗണപതിബിംബം പ്രതിഷ്ഠിച്ചിട്ടില്ലെങ്കിലും ഗണപതിയെ പൂജിച്ചശേഷമേ ശിവക്ഷേത്രങ്ങളിൽ പൂജിക്കാറുള്ളു.

സ്കാന്ദപുരാണത്തിൻെറ ഒരു ഭാഗമായ വിനായകമാഹാത്മ്യത്തിൽ വിനായകൻെറ അവതാരത്തെക്കുറിച്ചു് ഇപ്രകാരമാണു കാണുന്നതു്.

സൃഷ്ടികൎത്താവായ ബ്രഹ്മാവിൻെറ വദനത്തിൽനിന്നു ക്രൂരാസ്യനായ ഒരു പുരുഷൻ നിസ്സൃതനായി. അവൻ ബ്രഹ്മാവി

നെ നമസ്കരിച്ചപ്പോൾ, നീയാരാണെന്നു ബ്രഹ്മാവു ചോദിച്ചു. "ഞാൻ അവിടുത്തെ മുഖത്തിൽനിന്നു് ഉത്ഭവിച്ചവനാണു്. അങ്ങുന്നു് എന്റെ പിതാവുമാണു്" എന്നു് അവൻ പറഞ്ഞപ്പോൾ അവന്റെ ദേഹകാന്തികണ്ടു അവനെ 'സിന്ദൂരൻ' എന്നു വിളിച്ചു ഇപ്രകാരം അനുഗ്രഹിച്ചു.

"നീ ഭൂമിയിൽച്ചെന്നു നിനക്കിഷ്ടമുള്ളേടത്തു താമസിച്ചുകൊൾക. നിന്നെ ദേവന്മാരോ മർത്ത്യരോ വിഷ്ണുവോ അഖില സംഹാരശക്തനായ പരമേശ്വരനോ കൊല്ലുകില്ല. നീ ശസ്ത്രാസ്ത്രങ്ങളാലും വദ്ധ്യനല്ല. നിന്റെ ബാഹുക്കളെക്കൊണ്ടു വേഷ്ടിതനാകുന്നവൻ ഭസ്മമായിപ്പോകയും ചെയ്യും"

ബ്രഹ്മാവു കൊടുത്ത വരങ്ങൾകൊണ്ടു തുഷ്ടനായ സിന്ദൂരൻ പുറപ്പെട്ടു. കുറേവഴി ചെന്നപ്പോൾ സിന്ദൂരന്റെ ഹൃദയത്തിൽ ഗർവ്വമുദിച്ചു് ഇങ്ങിനെ വിചാരിച്ചു. "എന്റെ കൈകൾകൊണ്ടാലിംഗനം ചെയ്യുവർ ഭസ്മമായിത്തീരുമെന്നല്ലേ ബ്രഹ്മാവു പറഞ്ഞതു്? എന്നാൽ ആ വരം ഫലിക്കുമോ എന്നു അദ്ദേഹത്തെത്തന്നെ പരിക്ഷിക്കണം."

സിന്ദൂരൻ സത്യലോകത്തു മടങ്ങിച്ചെന്നു ബാഹുക്കളെക്കൊണ്ടു ബ്രഹ്മാവിനെ വേഷ്ടനം ചെയ്വാനാരംഭിച്ചപ്പോൾ ബ്രഹ്മാവ്,

"എടാ ദുഷ്ട! ഞാൻ നിന്നിൽ പ്രസന്നനായി വരം തന്നതുകൊണ്ടു നീയെന്നെത്തന്നെ ഭസ്മമാക്കുവാൻ മുതിരുന്നോ? എന്നാൽ, പരമാത്മാവു വിനായകനായവതരിച്ചു നിന്നെ വധിക്കും എന്നു ശപിച്ചു. സിന്ദൂരൻ ബ്രഹ്മാവിനെ കൈകളാൽ ചുററുവാൻ വീണ്ടുമടുത്തു. ബ്രഹ്മാവോ, വൈകുണ്ഠത്തിൽച്ചെന്നു മഹാവിഷ്ണുവിനോടു തന്റെ അപകടമറിയിച്ചു. അപ്പോഴയ്ക്കും സിന്ദൂരനും അവിടെയെത്തി. മദോന്മത്തനായ സിന്ദൂരൻ അവരെ രണ്ടുപേരേയും യുദ്ധത്തിന്നാഹ്വാനം ചെയ്തു. അപ്പോൾ മഹാവിഷ്ണു സ്മിതമുഖനായിട്ടിങ്ങിനെ പറഞ്ഞു.

"ഞാൻ സാത്വികനും, സർവ്വചരാചരരക്ഷിതാവും നിർവ്വികാരനുമാണു. എനിക്കു യുദ്ധംചെയ്വാൻ പാടില്ല. ഈ ബ്രഹ്മാ

വിനെക്കൊണ്ടും സാധിക്കയില്ല. ഇദ്ദേഹം വേദാദ്ധ്യയനം ചെയ്യുന്നവനാണ്. അതുകൊണ്ടു നിനക്കു സമനായ ഒരാളെ ഞാൻ പറഞ്ഞുതരാം. അദ്ദേഹം കൈലാസത്തിലുണ്ട്."

സിന്ദൂരൻ മൂന്നുലോകങ്ങളും കുലുക്കിക്കൊണ്ടു കൈലാസത്തിൽ ചെന്നപ്പോൾ ഭഗവാൻ ധ്യാനത്തിലിരിക്കുന്നതുകണ്ടു, പാൎവ്വതീദേവിയുടെ കബരീഭരം ചുററിപ്പിടിച്ചു ദേവിയേയും കൊണ്ടുയാത്രയായി. ദേവിയുടെ ക്രന്ദനം കേട്ടു ഭൂതഗണങ്ങളോടിക്കൂടി. എന്നാലും അന്തകസമനായ സിന്ദൂരനോടെതിൎക്കുവാനവൎക്കു ധൈൎയ്യമുണ്ടായില്ല. സിന്ദൂരൻ ദേവിയേയും കൊണ്ടോടി. ഭൂതഗണങ്ങൾ ഭഗവാന്റെ അരികെ നിന്ന് ഉറക്കെ നിലവിളിച്ചു. അതുകേട്ടു ഭഗവാനുണൎന്നു വൃത്താന്തമറിഞ്ഞപ്പോൾ വൃഷഭാരൂഢനായി സിന്ദൂരനെ അനുധാവനം ചെയ്തു. അല്പനിമിഷങ്ങൾകൊണ്ടു സിന്ദൂരനോടടുത്ത് അവനോടെതിൎത്തു അവർ തമ്മിൽ വളരെ കൊല്ലങ്ങളോളം സംഗരം നടന്നു. ഒടുവിൽ സിന്ദൂരൻ ക്ഷീണിച്ചുതുടങ്ങി. അപ്പോൾ ഒരു ബ്രാഹ്മണൻ അവനോടിപ്രകാരം പറഞ്ഞു.

"പാൎവ്വതീദേവിയെ ഭഗവാൻ രക്ഷിച്ചുകഴിഞ്ഞു. നീ യുദ്ധത്തിൽ അവശനായും ഭവിച്ചിരിക്കുന്നു. ഇനിയും നീ യുദ്ധം ചെയ്താൽ ശ്രീപരമേശ്വരൻ നിന്നെ വധിക്കും. അതുകൊണ്ടു നീ പിന്തിരിഞ്ഞു വേഗത്തിലോടിക്കൊൾക."

സിന്ദൂരൻ യുദ്ധം മതിയാക്കി ഭൂമിയിലേയ്ക്കും ശ്രീപരമേശ്വരൻ കൈലാസത്തിലേയ്ക്കും പോയി. ആ ബ്രാഹ്മണൻ ദേവിയെ ഒരാശ്രമത്തിലിരുത്തിയിരിക്കയായിരുന്നു. യുദ്ധമവസാനിപ്പിച്ചു ബ്രാഹ്മണൻ ദേവിയുടെ അരികത്തു ചെന്നപ്പോൾ ദേവി, "മാമുനിശ്രേഷ്ഠനായ ഭവാനിലെനിയ്ക്കുള്ള കൃതജ്ഞതാപൂൎവ്വമായ സ്നേഹത്തിന്നു സീമയില്ല. ദയവുചെയ്തു ഭവാന്റെ വാസസ്ഥലമേതാണെന്ന് എന്നോടു പറയേണം" എന്നു പറഞ്ഞു.

ബ്രാഹ്മണരൂപമുടനെ അപ്രത്യക്ഷമായി. അതിന്നു പകരം, തേജോരൂപനായ പരമാത്മാവിനെയാണു ദേവി കണ്ടത്. ദേവിയെഴുന്നേററു സ്തുതിച്ചു നമസ്കരിച്ചു. സിന്ദൂരനെ നി

ഗ്രഹിക്കുവാൻ താൻ ദേവിയുടെ പുത്രനായി അവതരിക്കുന്നതാണെന്നു ദേവിക്കു വരംകൊടുത്തു് ആ തേജോമൂർത്തി അന്തർദ്ധാനം ചെയ്തു.

സിന്ദൂരദൈത്യനാകട്ടെ യുദ്ധത്തിൽ ദേവന്മാരെ മുഴുവനും പരാജിതരാക്കി. ഭൂലോകത്തെയും കീഴിലാക്കി, പാതാളത്തെയും അക്രമിച്ചു. ദേവാദികൾ അതിദീനന്മാരായി പരമാത്മാവിനെ സ്തുതിച്ചുതുടങ്ങി. അപ്പോൾ പരമാത്മാവു പ്രത്യക്ഷനായിട്ടു താൻ പാർവ്വതിയുടെ പുത്രനായി വിനായകനെന്ന പേരോടെ അവതരിച്ചു സിന്ദൂരനെ വധിച്ചേയ്ക്കാമെന്നു പറഞ്ഞു മറയുകയും ചെയ്തു.

പാർവ്വതീദേവിക്കക്കാലത്തു ഭൂലോകത്തിൽ ചെന്നു കുറെക്കാലം വിനോദിക്കേണമെന്നു തോന്നുകയാൽ തന്റെ ആഗ്രഹം ഭഗവാനെ അറിയിച്ചു. ഭഗവതിയുടെ വാഞ്ഛിതം സാധിപ്പിക്കുവാൻ ഭഗവാൻ ദേവിയേയും കൂട്ടിക്കൊണ്ടു ഭൂതഗണസമേതനായി ഭൂമിയിൽ 'പെയ്ളീവനത്തിൽ' ചെന്നു കൌതുകാവഹമായ ഒരു മണ്ഡപം തീർത്തു, ദേവിയോടുകൂടി ക്രീഡിച്ചുവന്നു. സിന്ദൂരാസുരൻ ലോകത്രയങ്ങളേയും തന്റെ കീഴിലാക്കിക്കഴിഞ്ഞു. ഒരു ദിവസം അവനിങ്ങിനെ തന്നെത്താൻ പറഞ്ഞു.

“ഇപ്പോൾ മൂന്നുലോകങ്ങളും എന്റേതായിത്തീർന്നു. ഞാൻ ത്രിമൂർത്തികളേയും ജയിച്ചു. എനിക്കു തുല്യനായിട്ടൊരുത്തനുമില്ല. ഞാനിനി ആരേക്കൂട്ടാക്കണം. ഞാൻ ത്രൈലോക്യനാഥനാണ്. എല്ലാവരും എന്നെ വന്ദിക്കണം.

അപ്പോൾ ഒരു അശരീരി വാക്കു കേട്ടു.

“സിന്ദൂര! നീയൊരു വിഡ്ഢിയാണ്. നിന്റെ അന്തകൻ പാർവ്വതിയുടെ ഗർഭത്തിൽ കിടക്കുന്നുണ്ട്. നിനക്കിനി അധികകാലത്തെ ജീവിതമില്ല.”

സിന്ദൂരൻ ക്രോധംകൊണ്ട് ഒരു പിശാചുപോലെയായി. അവൻ ലോകങ്ങളെ വിറപ്പിച്ചുകൊണ്ടു കൈലാസത്തിൽ ചെന്നു. അവിടെ പാർവ്വതീപരമേശ്വരന്മാരെക്കാണാഞ്ഞതിനാൽ രസാതലത്തിലന്വേഷിച്ചു. അവിടേയും കാണാഞ്ഞതു

കൊണ്ടു ഭൂമിയിൽവന്നു തേടിത്തുടങ്ങി. ഒടുവിലവർ പയ്യള കാനനത്തിലെത്തി. അപ്പോൾ ദേവിയും ഭഗവാനും ഗാഢനിദ്രയിലായിരുന്നു. സിന്ദൂരൻ മായയാൽ വായുരൂപിയായി ദേവിയുടെ ഗർഭത്തിൽ പ്രവേശിച്ചു ശിശുവിന്റെ ശിരസ്സുനഖത്താൽ നുള്ളിയെടുത്തു പുറത്തു പോന്നു. ആ ശിരസ്സ്, ഒരവൻ നർമ്മദാനദിയിലെറിയുകയും ചെയ്തു. ആ സംഗതി ദേവിയും ഭഗവാനുമറിഞ്ഞില്ല. കുറേ ദിവസങ്ങൾ കഴിഞ്ഞപ്പോൾ അവർ കൈലാസത്തേയ്ക്കു തന്നെ മടങ്ങി. ഒമ്പതുമാസം കഴിഞ്ഞപ്പോൾ ദേവി പ്രസവിച്ചു. ദശദിക്കുകളേയും ജ്വലിപ്പിക്കുന്ന കാന്തിയാൽ പ്രകാശിപ്പിക്കുന്നവനായി, ചതുർബ്ബാഹു സമന്വിതനായി നില്ക്കുന്ന പരമാത്മാവിനെ ദേവി വണങ്ങിസ്തുതിച്ചു. അപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു.

"ഭഗവതിയുടെ പുത്രനായി ഞാൻ പിറക്കുന്നതാണെന്നു പണ്ടു വനത്തിൽ വെച്ചു വരംതന്നതു സത്യമാക്കുവാനായി ഇപ്പോളവതരിച്ചതാണ്."

കാന്തി വഴിഞ്ഞിരുന്ന ആ രൂപം പെട്ടെന്നു മറഞ്ഞു. പകരം ശിരസ്സില്ലാത്ത ഒരു ശിശുവിനെയാണു കണ്ടത്. ദേവി ദുഃഖാർത്തയായി നിലവിളി തുടങ്ങി. ദേവിയുടെ സങ്കടം കേട്ടു ശ്രീപരമേശ്വരൻ ചെന്നപ്പോൾ അദ്ദേഹവും ശിരോവിഹീനനായ ബാലനെക്കണ്ടു വളരെ വ്യസനിച്ചു. അദ്ദേഹത്തിന്നു അതിന്റെ കാരണമറിയുവാൻ കഴിയാഞ്ഞതുകൊണ്ടു ദേവന്മാരെക്കൂട്ടിക്കൊണ്ടുചെല്ലുവാൻ നന്ദികേശ്വരനെ അയയ്ക്കുകയുംചെയ്തു.

പാർവ്വതീപരമേശ്വരന്മാർക്കു പററിയ ദുഃഖം നന്ദികേശ്വരൻ ദേവന്മാരെ അറിയിച്ചു. ഒട്ടും താമസിയാതെ വിഷ്ണു, ബ്രഹ്മാവു, ത്രയസ്ത്രിംശൽകോടി ദേവന്മാർ, ഋഷികൾ ഇവരെല്ലാം കൈലാസത്തിലെത്തിയപ്പോൾ ശിരസ്സില്ലാത്ത ബാലശരീരം മഹാദേവൻ മടിയിൽ വെച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്താണിനി ചെയ്യേണ്ടതെന്നു ദേവന്മാർ വളരെനേരമാലോചിച്ചു. ബാലന്റെ ശരീരം കടലിലേയ്ക്കെറിയുന്നതാണു നല്ലതെന്ന് എല്ലാവരും തീർച്ചയാക്കി. എങ്കിലും ബ്രഹ്മാവുമാത്രം അവരുടെ

അഭിപ്രായത്തോടു യോജിച്ചില്ല. അദ്ദേഹം ശ്രീപരമേശ്വരൻെറ മടിയിൽനിന്നും ആ ശരീരമെടുത്തു, തൻെറ മടിയിൽ കിടത്തി ക്കൊണ്ടിങ്ങിനെ പറഞ്ഞു.

"ദേവന്മാരെ! നിങ്ങഠം വിചാരിക്കുന്നതുപോലെ ഈ ബാലൻ സാധാരണനല്ലെന്നാണ് എൻെറ പക്ഷം. ലോകത്തിൻെറ സ്ഥിതിലയങ്ങഠം ചെയ്യുന്നവനാണ് ഈ ബാലനെന്നു ഞാൻ ബലമായി പറയുന്നു. അതിനാൽ

"എല്ലാക്കുമാത്മാവായിവിളങ്ങും പരാത്മാവേ!
വല്ലാതെ കുഴങ്ങുന്നു ഭൃത്യരാമടിയങ്ങഠം!
എങ്ങുതാവകശിരസ്സെന്നുമീയവതാര-
മങ്ങുന്നു കൈക്കൊണ്ടതിൻ കാരണമെന്തെന്നതും
നീതന്നെയരുഠംചെയ്യേടണമേ കൃപാപൂർവ്വ-
മേതുമേ മടിയാതെ നമസ്തേ നമോസ്തുതേ."

ശിരസ്സില്ലാത്തവനോടു വർത്തമാനം ചോദിക്കുന്ന ബ്രഹ്മാവിനെ മഹാവിഷ്ണു പരിഹസിച്ചു. അപ്പോഠം ബ്രഹ്മാവ് ആ ബാലനെ നോക്കി പിന്നെയും അപേക്ഷിച്ചു.

"നിന്നുടെ ലീല നേരായറിയുന്നവനായി
മൂന്നുലോകത്തിലും നീയല്ലാതില്ലാരുവനും
ദേവദേവേശ! തവ പൊൽപാദം പണിയുന്നേ-
നേവനെന്നറിയിപ്പാൻ കാരുണ്യമുണ്ടാകേണം."

അപ്പോളവിടെ കൂടിയിരുന്നവര ിശയിക്കുംവിധം ആ ബാലക ശരീരത്തിൽനിന്നു ശബ്ദങ്ങളിങ്ങനെ പുറപ്പെട്ടുതുടങ്ങി.

"സിന്ദൂരാസുരൻെറ നാശത്തിന്നായി, സകല ചരാചരാത്മാവായ ഞാൻ ജനിച്ചിരിക്കുകയാണ്. പാർവ്വതിപരമേശ്വരന്മാർ പർവ്വളീവനത്തിൽ വിനോദിച്ചിരിക്കുന്ന കാലത്തു, ഞാൻ ഗർഭസ്ഥനായ വിവരം സിന്ദൂരാസുരൻ ആകാശവാണിയാൽ ഗ്രഹിച്ചു, പർവ്വളീവനത്തിൽചെന്നു. അപ്പോഠം പാർവ്വതീപരമേശ്വരന്മാർ നിദ്രചെയ്യുകയായിരുന്നു. അവൻ മായയാൽ വായുവായി പാർവ്വതിയുടെ ഗർഭത്തിൽ പ്രവേശിച്ചു എൻെറ ശിരസ്സു നഖങ്ങഠംകൊണ്ടു നുള്ളിയെടുത്തു നർമ്മദാനദിയിലെറിഞ്ഞു. ഇ

തെട്ടാമത്തെ മാസത്തിലാണുണ്ടായതു്. അതിൽപിന്നെയാണിവർ കൈലാസത്തിലേയ്ക്കു മടങ്ങിയതു്." ഈ ശബ്ദങ്ങൾ നിലച്ചയുടനെ നാലു തൃക്കൈകളിലും ജ്വലിക്കുന്ന ആയുധങ്ങളും ധരിച്ചു കുഞ്ജരാസ്യനായി അദ്ദേഹമെഴുന്നേററു. എല്ലാവരും വളരെ സന്തോഷിക്കുകയുംചെയ്തു. ബ്രഹ്മാവു് അദ്ദേഹത്തിന്നു വിനായകനെന്നു നാമകരണംചെയ്തു ദിവ്യവസ്തുക്കൾ കാഴ്ചവെച്ചശേഷം ദേവന്മാർ മടങ്ങുകയും ചെയ്തു.

ചിങ്ങമാസത്തിൽ ശുക്ലചതുർത്ഥിനാളാണു് വിനായകനവതരിച്ചതു്. അതുകൊണ്ടു വിനായകചതുർത്ഥിയെന്നു പ്രസിദ്ധമായിത്തീരുകയും ചെയ്തു. ചതുർത്ഥിനാൾ ഉപവസിച്ചു ഗണേശപൂജകഴിച്ചു ശുചിയായിരിക്കുകയും പഞ്ചമിനാൾ ബ്രാഹ്മണർക്കു കാലുകഴുകിച്ചൂട്ടുകഴിച്ചു ദക്ഷിണ കൊടുത്തു പാരണ കഴിക്കുകയും വേണം.

'കരിവരകരിണികളായി പാർവ്വതിപരമേശ്വരന്മാർ വനങ്ങൾതോറും കളിച്ചുനടന്ന കാലത്തുണ്ടായ പുത്രനാണു ഗജാസ്യനായ ഗണപതി'യെന്നു കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളിൽ കാണുന്നുണ്ടു്. അവർ യഥേഷ്ടം വിഹരിച്ചുവെന്നല്ലാതെ കരിയും കരിണിയുമായി കളിച്ച വിവരം കാണുന്നില്ല. ശിരസ്സില്ലാതെ പിറന്ന കാരണവും പിന്നീടു ഗജാസ്യനായി വിനായകനെഴുന്നേററതും മുൻ പ്രസ്താവിച്ച ഭാഗങ്ങൾകൊണ്ടുതന്നെ സ്പഷ്ടമായിട്ടുണ്ടു്. ഇതുതന്നെയാണു വിനായകാവതാരത്തെക്കുറിച്ചു വിശ്വസിക്കാവുന്ന സംഗതിയെന്നും പറയാം.

---

## 20. ഭുവനേശ്വരീപൂജ.

(നവരാത്രി)

സർവ്വാണ്ഡങ്ങളുടേയും ഉൽപ്പത്തിസ്ഥിതിലയകാരണയാകുന്ന പരാശക്തിയാണു ഭുവനേശ്വരി. ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നീ മൂർത്തിത്രയങ്ങളുടേയും മാതാവാണു പരാശക്തിയെന്നു പറയുന്നു. അതു് അബദ്ധമാണെന്നു വൈഷ്ണവാദികൾ വാദിക്കു

വാൻ ബാധകങ്ങളൊന്നും കാണുന്നില്ല. അദ്വൈതസിദ്ധാന്തപ്രകാരം ബ്രഹ്മമൊന്നേയുള്ളൂ. ഗുണാശ്രയികളായ ത്രിമൂർത്തികളുടെ മൂലം ബ്രഹ്മംതന്നെയാണ്. ആ ബ്രഹ്മത്തെ പരാശക്തിയെന്നു സ്ത്രീരൂപം കല്പിക്കുന്നതു ഭക്തന്മാൎക്ക് ഉപാസനയിങ്കലുള്ള വാസനകൊണ്ടുമാത്രമാണ്.

'യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം'

എന്നാണല്ലോ ഈശ്വരന്റെ മതം. അതുകൊണ്ട് ഓരോരുത്തരുടേയും അനുഭവമനുസരിച്ച് ആ 'ശക്തി'യെ ഏതു നാമംകൊണ്ടും സംബോധനചെയ്യാം. ബ്രഹ്മാവാദി മൂർത്തിത്രയങ്ങളും പല വിഷമഘട്ടങ്ങളിലും ധ്യാനനിഷ്ഠന്മാരായിരുന്നിട്ടുള്ളതായി പുരാണങ്ങളിൽ കാണുന്നതിനാൽ അവൎക്കും മീതെയായി ഒരവിച്ഛിന്നശക്തിയുണ്ടെന്നു നമുക്കു നിരൂപിക്കാം. യോഗനിദ്രാധീനനായിരിക്കുന്ന വിഷ്ണു ആ ശക്തിയെയാണ് അശ്രാന്തം ഭജിക്കുന്നതു്. ശിവൻ ഹിമാചലസാനുക്കളിൽവെച്ചു തപസ്സുചെയ്യുന്നതും ആ ശക്തിയെത്തന്നെയാണ്. ബ്രഹ്മാവിനെ സൃഷ്ടിക്കും, വിഷ്ണുവിനെ രക്ഷയ്ക്കും, മഹാദേവനെ നാശത്തിനും നിയോഗിച്ചിരിക്കുന്നതും ആ പരാശക്തിയാണ്.

മൂർത്തിത്രയങ്ങളുടെ ഉത്ഭവാനന്തരം അവർ മൂവരും തങ്ങളുടെ പ്രവൃത്തിയെക്കുറിച്ചറിവില്ലാതെ അലയുമ്പോൾ ഭുവനമാതാവ് അവരുടെ മുമ്പിൽ പ്രത്യക്ഷയായി മൂവരേയും ഓരോ കൎമ്മങ്ങളേല്പിക്കയും അതിലവരെ സഹായിക്കുവാനായി തന്റെ അംശത്താൽ സൃഷ്ടിക്കപ്പെട്ട ലക്ഷ്മീഭഗവതിയെ വിഷ്ണുവിനും, സരസ്വതിയെ ബ്രഹ്മാവിനും, മഹാകാളിയെ ശിവനും ഭാൎയ്യമാരായി കൊടുക്കുകയുംചെയ്തു. (സരസ്വതി മുതലായവരുടെ ഉൽപത്തി 'സരസ്വതിപൂജ' എന്ന വിഷയത്തിൽ വിസ്തരിക്കുന്നതാണ്.)

ദേവിയുടെ കിങ്കരന്മാരായി ശങ്കരാദികൾ പ്രവൎത്തിനടത്തുന്ന കാലത്തു മഹിഷാസുരൻ ബ്രഹ്മാവിനെ തപസ്സുചെയ്തു സ്ത്രീയാൽമാത്രം വധം വരമായി യാചിക്കുകയും അദ്ദേഹമങ്ങിനെ

അനുവദിക്കയും ചെയ്തു. മഹിഷാസുരൻ അചിരേണ ലോകങ്ങളെല്ലാമടക്കി. യുദ്ധത്തിൽ ദേവന്മാരേയും മടക്കി. ശങ്കരാച്യുതന്മാരേയും തോല്പിച്ചു. അതിനാൽ ദേവന്മാർ വിവശന്മാരായി ഭുവനേശ്വരിയെ ഭജിക്കയും ദേവി മൂമ്മൂത്തികളുടേയും, ദേവകളിടേയും ദേഹത്തിൽനിന്നു പുറപ്പെട്ട തേജോരാശികളാൽ ഗൃഹീതമനോവിമോഹനാകാരത്തോടുകൂടിയവളായി, പതിനെട്ടുകൈകളിൽ ശൂലാങ്കുശശരാസനാദ്യായുധങ്ങളും ധരിച്ചു വിളങ്ങി. വധിമുഖ്യന്മാരാൽ വന്ദിതയായ ദേവി, സുരാദികളെ സമാശ്വസിപ്പിച്ചശേഷം മഹിഷാസുരനോടെതിൎത്തു. അതിസ്ഥൂലബുദ്ധിയായ ദാനവനെ വംശത്തോടെ നശിപ്പിച്ചശേഷം ദേവി അരൂപയായി ഭവിക്കയും ചെയ്തു. ഈ പരാശക്തിയെ ഉദ്ദേശിച്ചാണു നവരാത്രിപൂജ.

നവരാത്രി ശരത്തിലും വസന്തത്തിലും വരുന്നുണ്ട്. ഈ രണ്ടു ഋതുക്കളേയും യമദംഷ്ട്രൎത്തുക്കളെന്നു പറയുന്നു. ആ പേരുകൊണ്ടുതന്നെ ആ കാലങ്ങൾ അനേകമാപത്തുകൾക്കു കാരണമാണെന്ന് ഊഹിക്കാവുന്നതാണ്. അതു മൂലമാണു ചൈത്രവും ആശ്വിനവും ദേവിപൂജയ്ക്കു വളരെ വിശേഷമായുള്ള മാസങ്ങളാണെന്നു പറഞ്ഞുവരുന്നത്. ഈ മാസങ്ങളിൽ ശുക്ലപക്ഷത്തിലാണു വ്രതമാചരിക്കേണ്ടതെന്നു പ്രത്യേകം പറഞ്ഞുകൊള്ളുന്നു. ആശ്വിനത്തിലെ നവരാത്രിക്കു പ്രാധാന്യം കൂടുമെന്നാണു ചിലരുടെ അഭിപ്രായം. നവരാത്രിവ്രതമെന്നാൽ സരസ്വതിയെ ഭജിക്കുകയെന്നാണ് ഇപ്പോൾ കണ്ടുവരുന്നത്. പക്ഷേ അതും അടിസ്ഥാനമില്ലാത്തതല്ല. എന്നു മാത്രമല്ല, ശരദൃതുവിലെ നവരാത്രി സരസ്വതിപൂജയാണെന്നു തീൎപ്പു കല്പിക്കതന്നെ ചെയ്തിട്ടുണ്ട്. (രണ്ടാം പുസ്തകത്തിൽ പറയുന്ന സരസ്വതിപൂജയിൽനിന്നും ഈ സംഗതികൾ സ്പഷ്ടമായി ഗ്രഹിക്കാവുന്നതാണ്)

അമാവാസിക്കു മുമ്പുതന്നെ നവരാത്രിപൂജയ്ക്കു വേണ്ടുന്ന സാമഗ്രികൾ ഒരുക്കിയശേഷം അമാവാസി ദിവസം മുതൽ വ്രതം ആരംഭിക്കേണ്ടതാകുന്നു. അന്ന് ഏകഭക്ഷണമേ പാടുള്ളൂ. ദേവിപൂജ നടത്തേണ്ടതു പ്രത്യേകമായ ഒരു വിശുദ്ധ ഗൃഹത്തി

ലാണ്. ആ ഗൃഹം തോരണം മുതലായവകൊണ്ടു ഭംഗിയായി അലങ്കരിക്കയും വേണം. വേദവേദാംഗപാരഗന്മാരായ ബ്രാഹ്മണശ്രേഷ്ഠന്മാരെ, ക്ഷണിച്ചുവരുത്തി സൽക്കരിച്ചശേഷം അവരെക്കൊണ്ടു പൂജ നടത്തിക്കേണ്ടതാകുന്നു. പൂജാവിധികൾ തൽക്കാലം വിവരിക്കുവാൻ വിചാരിക്കുന്നില്ല.

സോമവാരവ്രതത്തിന്റെ അവസാനത്തിൽ ബ്രാഹ്മണദമ്പതികളെ പാർവ്വതീപരമേശ്വരന്മാരെന്നു സങ്കല്പിച്ചു പൂജിക്കുന്നതുപോലെ നവരാത്രിപൂജ കഴിഞ്ഞാൽ ഓരോ ദിവസവും കന്യകമാരെ ദേവിയെ സങ്കല്പിച്ചു പൂജിക്കേണ്ടതാണ്. രണ്ടു വയസ്സു മുതൽ മീതെയും പത്തു വയസ്സിൽ താഴെയുമുള്ള സർവ്വലക്ഷണയുക്തകളായ കന്യകകളെ ദേവിയുടെ പ്രതിനിധികളെന്നനിലയിൽ പൂജിച്ചശേഷമേ ഭക്ഷണം കഴിച്ചുകൂടു. ഓരോ ദിവസവും ദേവിയെ ഏതു രൂപത്തിലാണു സങ്കല്പിക്കേണ്ടതെന്നും പറയാം. ഒന്നാം ദിവസം കുമാരി, രണ്ടാം ദിവസം ത്രിമൂർത്തി, മൂന്നാം ദിവസം കല്യാണി, നാലാം ദിവസം രോഹിണി, അഞ്ചാം ദിവസം കാളി, ആറാം ദിവസം ചണ്ഡിക, ഏഴാം ദിവസം ശാംഭവി, എട്ടാം ദിവസം ദുർഗ്ഗ, ഒമ്പതാം ദിവസം സുഭദ്ര ഇപ്രകാരമാകുന്നു.

ദേവീപൂജയ്ക്കു നവരാത്രിയാണു വിശേഷമെന്നു പറയുന്നതിന്റെ കാരണമാണ് ഇനി ആലോചിപ്പാനുള്ളത്: ഒരിടത്തു് ഇങ്ങനെ കാണുന്നുണ്ടു്. ദേവാദികൾ 'ദുർഗ്ഗൻ' എന്ന ദൈത്യന്റെ ഉപദ്രവംകൊണ്ടു കുഴങ്ങുകയാൽ പരാശക്തിയെ ഭജനംതുടങ്ങി. അതു ശുക്ലപക്ഷത്തിൽ പ്രഥമദിവസമാണ്. എട്ടാം ദിവസം ദേവി, 'ദുർഗ്ഗ' എന്ന അഭിധാനത്തോടെ അവരുടെ മുമ്പിലാവിർഭൂതയായി. അതിനാൽ ആ ദിവസത്തെ 'ദുർഗ്ഗാഷ്ടമി'യെന്നും, 'മഹാഷ്ടമി'യെന്നും പറഞ്ഞുവരുന്നു. പിന്നീടു ദേവി ദുർഗ്ഗനെ ദശമിനാൾ വധിച്ചതിനാൽ അതിന്നു 'വിജയദശമി'യെന്നു നാമകരണം ചെയ്തു.

നവരാത്രിവ്രതം ആദ്യമായി ഭൂമിയിൽ നടത്തിയതു രാവണാരിയായ ശ്രീരാമനാണെന്നാണു പുരാണങ്ങളിൽ കാണുന്ന

ത്തു. ബ്രഹ്മാവിനാൽ ദത്തമായ വരത്താൽ ദുരഹങ്കാരിയായി ത്തീൎന്ന രാവണൻ മൂലോകവാസികളേയും, വിശിഷ്യ, പതിവ്രത കളേയും, ദ്രോഹിച്ചതിനാൽ അവനെ വധിക്കുവാനായി, ദേവന്മാരാൽ പ്രാൎത്ഥിതനായ ശ്രീനാരായണൻ, കോസലാധിപനായ ദശരഥന്റെ പുത്രനായി രാമനെന്ന പേരോടെ അവതീൎണ്ണനായി. അദ്ദേഹം പിതൃസത്യത്തെ രക്ഷിക്കുവാൻ പത്നിയായ സീതാദേവിയോടും ഭ്രാതാവായ ലക്ഷ്മണനോടുംകൂടി കാട്ടപുക്കു വസിക്കുമ്പോൾ രാവണഭഗിനിയായ ശൂൎപ്പണഖയെ ലക്ഷ്മണൻ വിരൂപയാക്കിയതിനാൽ ക്രുദ്ധന്മാരായി യുദ്ധത്തിന്നു ചെന്ന ഖരദൂഷണത്രിശിരാക്കളേയും അവരുടെ ഭടജനങ്ങൾ പതിനാലായിരത്തേയും ശ്രീരാമൻ വധിച്ചതു കേട്ടു കാലചോദിതനായ രാവണൻ മാരീചനെ പൊന്മാനിന്റെ വടിവാക്കിവിട്ടു, ജാനകിയെ മോഹിപ്പിക്കയും മാൻ രാമലക്ഷ്മണന്മാരെ ആശ്രമത്തിൽനിന്നും ദൂരികരിക്കയും ചെയ്തു. ആ തക്കംനോക്കി രാവണൻ ഭിക്ഷുരൂപിയായിച്ചെന്നു സീതയെ അപഹരിച്ചു തന്റെ രാജ്യമായ ലങ്കയിലുള്ള അശോകവനികയിൽ പാൎപ്പിക്കയും ചെയ്തു. ശ്രീരാമൻ മാരീചമൃഗത്തെ വധിച്ചു സാനുജനായി തിരികെ ആശ്രമത്തിൽ ചെന്നപ്പോൾ സീതാദേവിയെക്കാണായ്കയാൽ വ്യസനിച്ചു നിലവിളിച്ചു. ലക്ഷ്മണൻ സാമാധാനങ്ങൾ പലതും പറഞ്ഞുനോക്കിയെങ്കിലും അതൊന്നും അദ്ദേഹത്തിന്റെ ഹൃദയത്തിൽ കടന്നില്ല.

അവർ സീതാദേവിയെ അന്വേഷിച്ചു പോകുമ്പോൾ, രാവണന്റെ വെട്ടേററു കാലപാശത്തിൽ കുടുങ്ങിക്കിടക്കുന്ന വൃദ്ധജടായുവിനെക്കണ്ടു. ജടായു സീതാവൃത്താന്തം ഗ്രഹിപ്പിച്ചശേഷം നാമാവശേഷനായി. അവർ ജടായുവിന്റെ ശേഷക്രിയകൾ കഴിച്ചു കിഷ്കിന്ധയെന്ന രാജ്യത്തിലെത്തി. ദേവീവിരഹത്താൽ ശ്രീരാമൻ നഷ്ടപ്രജ്ഞനായി. ലക്ഷ്മണൻ കഴിയുന്നേടത്തോളം ജ്യേഷ്ഠനെ സമാശ്വസിപ്പിക്കുന്നുണ്ടു്. ആ അവസരത്തിൽ ലോകഗുരുവായ ശ്രീനാരദൻ 'മഹതി'യെന്ന തന്റെ വീണമീട്ടി ഭഗവൽസ്തോത്രങ്ങൾ പാടിക്കൊണ്ടു ശ്രീരാമ

ൻെറ പുരോഭാഗത്തു പ്രത്യക്ഷനായി. അദ്ദേഹം മഹഷിയെ ആദരിച്ചശേഷം മഹഷി ഇങ്ങനെ പറഞ്ഞു:

"ഞാൻ ദേവലോകത്തിൽ ചെന്നപ്പോൾ രാവണൻ സീതയെ ചോരണംചെയ്ത വൃത്താന്തം കേൾക്കുകയുണ്ടായി. അതുകൊണ്ടു ഭവാനെ ഒന്നുകാണേണമെന്നു തീച്ചയാക്കീട്ടാണ് ഇങ്ങോട്ടു പോന്നതു്. ഭവാൻ പ്രാകൃതപുരുഷന്മാരെപ്പോലെ ഖിന്നനായി വസിക്കുന്നതെന്താണ്? രാവണനെക്കൊൽവാനായിട്ടല്ലേ അങ്ങയുടെ അവതാരം? സീതാദേവി അതിന്നൊരു കാരണഭൂതയാണ്. ദേവി പൂവ്വജന്മത്തിൽ മുനി തനയയായ വേദവതിയായിരുന്നു. കാമാന്ധനായ രാവണൻ വേദവതിയെ ധഷണം ചെയ്വാനടുത്തപ്പോൾ അവൾ രാവണനെ ശപിച്ച് അഗ്നിയിൽ പ്രവേശിച്ചു. ആ വേദവതിതന്നെയാണു ലക്ഷ്മീദേവിയുടെ അംശത്തോടെ അയോനിജയായി ജനിച്ച സീതാദേവി. അങ്ങയെ ധ്യാനിച്ചുംകൊണ്ടും ദേവി രാവണൻെറ ഉദ്യാനത്തിൽ മൂത്തിമത്തായ മാലെന്നപോലെ വസിക്കുന്നു. ക്ഷുധാത്തയായിരുന്ന ദേവിക്കു ഞാൻ ദേവലോകത്തുനിന്നും കാമധേനുവിൻെറ പാൽകൊണ്ടുപോയി കൊടുത്തു. അതിനാലിനി വിശപ്പും ദേവിയെ ബാധിക്കയില്ല.

ഇവിടുന്നിങ്ങോട്ടു നമുക്കാലോചിക്കേണ്ടതു രാവണവധത്തിന്നുള്ള ഉപായമാണ്. ആശ്വിനമാസത്തിൽ വരുന്ന നവരാത്രി വളരെ ശ്രദ്ധയോടെ അനുഷ്ഠിക്കേണ്ടതാണ്. ഒമ്പതു ദിവസവും ഉപവസിച്ചിരിക്കതന്നെ വേണം. ദേവിയെ ഭിവസംപ്രതി പൂജിക്കയും സവ്വസിദ്ധികരമായ ജപവും ഹോമവും ചെയ്കയും ശുദ്ധമായുള്ള ഒരു മൃഗത്തെ ബലികൊടുക്കുകയും ജപസംഖ്യയിൽ പത്തിലൊരംശം ഹോമം ചെയ്കയും ചെയ്താൽ ഭവാൻ എത്രയും ബലവാനായിത്തീരുമെന്നു ഞാനോററ പറയുന്നു. ഈ നവരാത്രിവ്രതം ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ അവരവരുടെ ലോകങ്ങളിൽവെച്ചു നടത്തിട്ടുണ്ട്. സാധാരണ മനുഷ്യരുടെ ഇടയിൽ ഈ വ്രതം ഇതുവരെ വ്യാപിച്ചിട്ടില്ല. ഭവാൻ മൂലം അതും സാധിക്കട്ടേ. പലവിധസങ്കടങ്ങൾകൊണ്ടു ഭഗ്നാ

ശന്മാരായിരിക്കുന്നവൻ നവരാത്രിവ്രതം അവശ്യമനുഷ്ഠിക്കേണ്ടതാണ്. ഭൃഗു, കശ്യപൻ, കൌശികൻ, വസിഷ്ഠൻ മുതലായ മഹൎഷിശ്രേഷ്ഠന്മാരും ഈ വ്രതമാചരിച്ചിട്ടുള്ളവരാണ്. ബൃഹസ്പതിയും നവരാത്രിവ്രതമനുഷ്ഠിച്ചിട്ടുണ്ട്. ദേവേന്ദ്രന്നു വൃത്രാസുരനെ കൊല്ലുവാനുള്ള ശക്തിയും ഈ വ്രതംകൊണ്ടാണു സിദ്ധിച്ചതു്. ശിവൻ ത്രിപുരന്മാരെ സംഹരിച്ചതും നവരാത്രിവ്രതമാചരിച്ച ശേഷമാണ്. മഹാവിഷ്ണു മധുകൈടഭന്മാരെ വധിക്കുവാനപ്രാപ്തനാകയാൽ നവരാത്രിവ്രതമനുഷ്ഠിക്കയും ദേവി പ്രത്യക്ഷയായി വരംകൊടുക്കയും ചെയ്തതിനാൽ മാത്രമാണ് അദ്ദേഹം ആ അസുരന്മാരുടെ ഹന്താവായി ഭവിച്ചതു്. അതുകൊണ്ടു രാവണവധാൎത്ഥം ഭവാനും ഈ വ്രതംതന്നെ അനുഷ്ഠിക്കുക."

ദേവൎഷിയായ നാരദന്റെ വചനം കേട്ടപ്പോൾ ശ്രീരാമൻ ദേവിയുടെ മാഹാത്മ്യമറിയിക്കേണമെന്നാവശ്യപ്പെട്ടു. ദേവീമാഹാത്മ്യവും നാരദൻ വിസ്തരിച്ചു പറഞ്ഞപ്പോൾ ജാതോത്സാഹനായ ശ്രീരാമൻ ദേവീപൂജയ്ക്കുത്സുകനായി ഭവിച്ചു. നാരദമഹൎഷി വ്രതാനുഷ്ഠാനവിധികളുമദ്ദേഹത്തിനുപദേശിച്ചു.

നാരദോക്തപ്രകാരം ശ്രീരാമൻ ആ ശരൽകാലത്തിൽ തന്നെ നവരാത്രിവ്രതം ദീക്ഷിച്ചു. നാരദമഹൎഷിതന്നെ ആചാൎയ്യനായിനിന്നു വിധിപോലെ വ്രതകൎമ്മങ്ങൾ ചെയ്യിക്കയും ചെയ്തു. ശ്രീരാമൻ ശുഭമായ പീഠം നിൎമ്മിച്ച് അതിൽ മംഗല്യദായിനിയായ അംബികയെ സ്ഥാപിച്ച് ആവാഹിച്ചു. അദ്ദേഹം ഒമ്പതു ദിവസവും ഉപവസിച്ചു. ദാനാദികളും ചെയ്തു. വ്രതം ദീക്ഷിച്ചിരുന്ന രാമലക്ഷ്മണന്മാരുടെ മുമ്പിൽ അഷ്ടമിനാളൎദ്ധരാത്രിയിൽ ദേവി പ്രത്യക്ഷയായി. സിംഹാരൂഢയായ പരാശക്തിയെ അവർ ഭക്തിപൂൎവ്വം സ്തുതിച്ചു. അവരുടെ അവതാരോദ്ദേശം ദേവി അവരോടു പറഞ്ഞു. രാവണാദികളെ സംഹരിപ്പാൻ വരവും ദാനം ചെയ്തു. രാവണവധാനന്തരം വസന്തകാലത്തിലും നവരാത്രിവ്രതമാചരിക്കേണമെന്നുപദേശിച്ചു മറഞ്ഞു. ശ്രീരാമൻ രാവണനെക്കൊന്നശേഷവും ദേവിയരുളിച്ചെയ്തുപോലെ നവരാത്രിവ്രതമനുഷ്ഠിച്ചു. ശ്രീരാമൻ രാവണ

നെ വധിച്ചതുതന്നെ വിജയദശമിനാളാണെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഉത്തരേന്ത്യയിൽ നവരാത്രിയും, ശ്രീരാമാവതാരം പ്രമാണിച്ചുള്ള, 'രാമലീല'യും ചൈത്രമാസത്തിലായതുകൊണ്ടു, ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ ആഘോഷത്തിൽതന്നെ മത്സരിക്കാറുണ്ട്. രാമരാവണന്മാരുടെ യുദ്ധത്തിന്റെ അനുകരണമാണു 'രാമലീല'. രാമന്റെ പടം തേരിൽകയററി ആഡംബരത്തോടെ പട്ടണമദ്ധ്യത്തിൽക്കൂടെ കൊണ്ടുപോകുമ്പോൾ, രാവണന്റെ രൂപം പ്രമാണിച്ചു മുളകൊണ്ടു് ഒരാളുടെ രൂപവും പിമ്പേകൊണ്ടുപോകുന്നു. മുളകൊണ്ടുള്ള രാവണരൂപത്തിൽ കടലാസ്സു പററിക്കാറുണ്ട്. പത്താംദിവസം ഘോഷയാത്രയ്ക്കുശേഷം രാവണന്റെ രൂപം കത്തിച്ചുകളകയും ചെയ്യുന്നു. ശേഷം ഭാഗങ്ങൾ ശ്രീരാമനവമിയിൽ വിസ്തരിച്ചിട്ടുണ്ട്.

നവരാത്രിവ്രതം ശ്രീരാമനനുഷ്ഠിച്ചുവെങ്കിലും എല്ലാവരും ആ വ്രതമാചരിച്ചേകഴിയൂവെന്നു നിർബ്ബന്ധമായിത്തീർന്നതു സുദർശനനെന്ന രാജാവിന്റെ കാലം മുതൽക്കാണ്. കോസലരാജ്യത്തു 'ധ്രുവസന്ധി'യെന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം കലിംഗരാജാവായ വീരസേനന്റെ പുത്രി മനോരമയേയും ഉജ്ജയിനിയിലെ രാജാവായ യുധാജിത്തിന്റെ പുത്രി ലീലവതിയേയും വിവാഹം ചെയ്തു. മനോരമ 'സുദർശനൻ'എന്ന പുത്രനേയും അതിന്നുശേഷം ലീലാവതി 'ശത്രുജിത്ത്' എന്ന പുത്രനേയും പ്രസവിച്ചു. കുമാരന്മാർ തരുണന്മാരാകുന്നതിന്നുമുമ്പിൽ ധ്രുവസന്ധി കൃതാന്തവശനായി. അതിനാൽ മന്ത്രിശ്രേഷ്ഠന്മാർ വസിഷ്ഠമഹർഷിയുടെ ഉപദേശപ്രകാരം സുദർശനനെ രാജാവായി അഭിഷേകം ചെയ്യാൻ വട്ടംകൂട്ടി. അപ്പോൾ യുധാജിത്ത് അതു തടയുവാനൊരുമ്പെട്ടു. അതുകേട്ടു വീരസേനൻ തന്റെ പൌത്രനെ സഹായിപ്പാൻ സൈന്യങ്ങളോടുകൂടി അയോദ്ധ്യയിലേയ്ക്കു ചെന്നു. അവർ തമ്മിൽ ഉഗ്രമായ രണം നടന്നു. അതിൽ വീരസേനൻ വീരസ്വർഗ്ഗം പ്രാപിച്ചു. യുധാജിത്തിനെ പേടിച്ചു മനോരമയും സുദർശനനും മന്ത്രിയായ വിഭല്ലന്റെ സഹായ

ത്തോടെ ഭരദ്വാജാശ്രമത്തിൽ ചെന്നു. ഭരദ്വാജമഹർഷി അവക്ക് അഭയംകൊടുത്തു. ശത്രുജിത്തിനെ യുധാജിത്തു രാജാവാക്കിയശേഷം സുദർശനനും മനോരമയും ഭരദ്വാജാശ്രമത്തിലുണ്ടെന്നറിഞ്ഞ് അവരെ കുലചെയ്വാനവിടേക്കു ചെന്നു. ഭരദ്വാജൻ യുധാജിത്തിനെ ഭംഗിവാക്കുകളാൽ തിരിച്ചയപ്പാൻ ശ്രമിച്ചിട്ടു സാധിക്കാഞ്ഞതിനാൽ അദ്ദേഹം കോപിച്ചു. മനോരമയേയും സുദർശനേയും തൊട്ടുപോയാൽ, നന്ദിനിയെ ഗ്രഹിച്ച വിശ്വാമിത്രന്നു പററിയതുപോലെ യുധാജിത്തിന്നും പററുമെന്നു മഹർഷി പറഞ്ഞു. അതിനാൽ യുധാജിത്തു മടങ്ങുകതന്നെ ചെയ്തു.

ഭാഗ്യത്താൽ സുദർശനൻ ദേവീമാഹാത്മ്യം മുനിമാരിൽനിന്നു ഗ്രഹിച്ചു. സദാ അദ്ദേഹം ദേവിയെ ഭജിച്ചു. ദേവി അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷയായി, അചിരേണ അദ്ദേഹം കോസലാധിപനായിത്തീരുമെന്നു പറഞ്ഞു തിരോഭൂതയായി. അക്കാലത്തു കാശിരാജാവായ സുബാഹുവിൻെറ പുത്രിയായ ശശികല പൂർണ്ണയൌവനയുക്തയായി. ഭരദ്വാജാശ്രമത്തിൽ വാഴുന്ന സുദർശനെ വരിക്കുവാൻ ശശികലയോടു ഭുവനേശ്വരി സ്വപ്നത്തിലുപദേശിച്ചു. അതേവിധം സ്വപ്നം സുദർശനനുമുണ്ടായി. ശശികല സുദർശനനെ മനസാ വരിക്കയും ചെയ്തു.

സുബാഹു ശശികലയുടെ സ്വയംവരം നിശ്ചയിച്ചു. രാജാക്കന്മാരേയും ക്ഷണിച്ചുവരുത്തി. വേണ്ടുന്ന ആഘോഷങ്ങളും കൂട്ടി. അതുകണ്ടു സുദർശൻെറ സമീപത്തേക്കു ശശികല ഒരു ബ്രാഹ്മണനെ അയച്ചു, തൻെറ അഭീഷ്ടമറിയിച്ചു. ദേവിയുടെ പ്രസാദത്താൽ ശൃംഗിവേര പുരാധിപൻ, സുദർശനന്നു വിവാഹത്തിന്നു പുറപ്പെടുവാനുള്ള രഥമയച്ചുകൊടുത്തു. സുദർശനൻ മഹർഷിമാരുടെ അനുഗ്രഹം വാങ്ങി കാശിരാജ്യത്തേക്കു പുറപ്പെട്ടു. മനോരമയും സുദർശനനെ അനുഗമിച്ചു.

സുദർശൻെറ ആഗമനത്താൽ യുധാജിത്തു കോപകഷായിതാക്ഷനായി. ശശികല സുദർശനനെ വരിക്കുവാൻ തീച്ചയാ

ക്കിയ വിവരവും അദ്ദേഹം ഗ്രഹിച്ചു. ശശികല ശത്രുജിത്തിനെയോ മററ രാജാക്കന്മാരിൽ ഒരാളേയോ മാലയിടാതെ സുദശ്നനെ വരിക്കുന്നതായാൽ സുദശ്നനേയും സുബാഹുവിനേയും മററം വധിച്ചു കന്യകയെ തന്റെ പൌത്രനായ ശത്രുജിത്തിന്നു കൊടുക്കുന്നതാണെന്നു് അദ്ദേഹം ഭീഷണിപ്പെടുത്തി. സുദശ്നനെയല്ലാതെ മററൊരാളെ മാലയിടുവാനോ കാമാന്ധന്മാരായ രാജാക്കന്മാരുടെ സദസ്സിൽ ചെല്ലുവാനോ സതിയായ ശശികല ഒരുങ്ങിയില്ല. അതിനാൽ യുധാജിത്തിന്റെ പ്രേരണകൊണ്ടു രാജാക്കന്മാരെല്ലാം സുബാഹുവിന്റെ വിരോധികളായി ഭവിച്ചു. ശശികല സുദശ്നനെ മാലയിട്ടു വിവാഹകർമ്മങ്ങളും നടത്തി. രാജാക്കന്മാർ സുബാഹുവിന്റെ സൽക്കാരം സ്വീകരിക്കാതെ സുദശ്നനെ തടയുവാൻ വഴിമദ്ധ്യേ താമസിച്ചു. ജഗദീശ്വരിയെ മാത്രം ആശ്രയിച്ചു സുദശ്നൻ വിവാഹാനന്തരം ശശികലയോടും തനിക്കു ലഭിച്ച സ്ത്രീധനത്തോടും ഭരദ്വാജാശ്രമത്തിലേക്കു യാത്രയായി. മാഗ്ഗത്തിൽ രാജാക്കന്മാർ യുധാജിത്തിനെ മുന്നിട്ടു സുദശ്നനെ തടഞ്ഞു. അതറിഞ്ഞു സുബാഹുവും തന്റെ സൈന്യങ്ങളോടുകൂടെ സുദശ്നസഹായത്തിന്നെത്തി. ജഗദംബികയെസ്മരിച്ചു, സുദശ്നൻ യുദ്ധസന്നദ്ധനായി. യുധാജിത്തും ശത്രുജിത്തും പൂവ്വവൈരം കരുതിക്കൊണ്ടു് അദ്ദേഹത്തോടെതിത്തു. ആ മാത്രയിൽ സിംഹാരൂഢയായി ഭുവനേശ്വരി പ്രത്യക്ഷയായി. യുധാജിത്തും അദ്ദേഹത്തിന്റെ സൈന്യങ്ങളുമൊഴികെ മററുള്ളവർ ദേവിയെക്കണ്ടു പിന്മാറി. യുധാജിത്തു വീണ്ടുമെതിത്തു. അദ്ദേഹത്തിനേയും ശത്രുജിത്തിനേയും മഹാമായ സൈന്യത്തോടെ ഒടുക്കി. സുബാഹുവും സുദശ്നനും ദേവിയെ നമസ്കരിച്ചു സ്തുതിച്ചു. ദേവി വാരാണസിയിൽ വസിക്കേണമെന്നു സുബാഹുവത്ഥിച്ചതുപോലെ ദേവി സമ്മതിക്കുകയും ആ സ്ഥലത്തിനു മേലിൽ 'മുക്തിപുരി'യെന്നു പേരുണ്ടാകുമെന്നു് അരുളിച്ചെയ്കയും ചെയ്തശേഷം സുദശ്നനെ അയോദ്ധ്യയിലേക്കും അയച്ചു.

ദേവിയാലുപദിഷ്ടമായപോലെ സുദശ്നൻ അയോദ്ധ്യ

യിൽ ചെന്നു അഭിഷിക്തനായി. അദ്ദേഹമാദ്യമായിച്ചെയ്തു ദേവിപൂജ ലോകത്തിൽ പ്രചരിപ്പാനുള്ള ഉത്സാഹമാണ്. ശില്പിശ്രേഷ്ഠന്മാരെ വരുത്തി മനോഹരമായ ഒരു ക്ഷേത്രം പണിചെയ്യിച്ച് അതിൽ ശുഭമുഹൂർത്തത്തിൽ ദേവിയുടെ ബിംബം പ്രതിഷ്ഠിച്ചു. അപ്രകാരംതന്നെ കാശിരാജാവും ചെയ്തു. എല്ലാ പ്രജകളും നവരാത്രിവ്രതമാചരിച്ചുകൊള്ളണമെന്നു സുദർശനൻ വിളംബരപ്പെടുത്തി. അതിനാൽ നവരാത്രിവ്രതം പ്രസിദ്ധമായിത്തീരുകയും ചെയ്തു.

അഷ്ടമി, നവമി, ചതുർദ്ദശി ഈ ദിവസങ്ങൾ ദേവിപൂജയ്ക്കു വളരെ വിശേഷമാണ്. നവരാത്രിപൂജയ്ക്കു 'മഹാപൂജ'യെന്നും പറയുന്നു. ചൈത്രം, ആശ്വിനം, ആഷാഢം, മാഘം എന്നീമാസങ്ങളിൽ ദേവിക്കു മഹോത്സവങ്ങൾ നടത്തുകയും വേണം. കൃഷ്ണപക്ഷാഷ്ടമിയിലും, ചതുർദ്ദശിയിലും ചെയ്യുന്ന ദേവീപൂജയ്ക്കു ഫലം വളരെയുണ്ട്.

---

## ശ്രീരാമനവമി.

പരമേഷ്ഠിയുടെ പൌത്രനായ വിശ്രവസ്സു മഹർഷിയുടെ പുത്രനായി രാക്ഷസിയായ കൈകസിയിലുല്പന്നനായ രാവണൻ പൂർവ്വജനായ വൈശ്രവണന്റെ പ്രഭാവത്താൽ ജാതാമർഷനായിച്ചമഞ്ഞു, 'തപസ്സാൽ നേടുവൽകാമം' എന്നു തീർച്ചയാക്കി പതിനായിരമാണ്ടു തീവ്രതപംചെയ്തു, പിതാമഹനെ പ്രത്യക്ഷനാക്കി,

"സുപർണ്ണനാഗയക്ഷന്മാർ-ദൈത്യദാനവരാക്ഷസർ
കൊല്ലൊല്ലെന്നെപ്രജാദ്ധ്യക്ഷ-ദേവന്മാരും സനാതന!
മറ്റുദേഹികളിൽക്ലേശ-മില്ലെനിയ്ക്കമരാർച്ചിത!
പുല്ലാണെന്നുനിനയ്ക്കുന്നേ-നാമനുഷ്യാദിദേഹികൾ."

എന്നു യാചിച്ചു വരങ്ങളും വാങ്ങി, സ്നേഹിതന്മാരൊന്നിച്ചു ചെന്നു, വൈശ്രവണനെ, അദ്ദേഹത്തിന്റെ രാജ്യമായ ലങ്കയിൽനിന്നും ബഹിഷ്കരിച്ച്, അദ്ദേഹത്തിന്റെ ദിവ്യമായ പുഷ്പകവിമാനവും കൈക്കലാക്കിയെന്നുതന്നെയല്ല, കാലവിളംബനമെന്നിയെ

മൂന്നുലോകങ്ങളും പിടിച്ചടക്കുകയും ചെയ്തു. രാക്ഷസന്മാരുടെ ശല്യം നിമിത്തം സജ്ജനങ്ങൾക്ക് ഇരിക്കപ്പൊറുതിയില്ലാതായി. വരത്താലുന്മത്തനായ രാവണൻ ശക്രാദിദേവന്മാരെ ധർഷണം ചെയ്തു. യക്ഷകിന്നരഗന്ധർവ്വാദികളേയും ബ്രാഹ്മണരേയും ആക്രമിച്ചു.

:അവനുസൂര്യൻചൂടേററി_ല്ലധികകാററടിച്ചിടാ
അനങ്ങില്ലവനെക്കണ്ടാ_ലലയാടിട്ടമാഴിയും.

ഇങ്ങിനെ ഭുവനത്രയം ഏകശാസനയിലായപ്പോൾ ലോകപാലന്മാരേയും അവൻ തച്ചോട്ടിക്കളഞ്ഞു. യാഗാദികർമ്മങ്ങളും മുടക്കി. യോഗീന്ദ്രന്മാരേയും മുനിമാരേയും ഭക്ഷിച്ചുതുടങ്ങി. ധർമ്മപത്നികളേയും ഹഠാൽഹരിച്ചു. ധർമ്മം മുടിഞ്ഞു. മര്യാദയുംമറഞ്ഞു. ദുഷ്ടന്മാരായ രാക്ഷസന്മാരുടെ ഭാരംകൊണ്ടും അവരിൽനിന്നുള്ള ഭയംകൊണ്ടും തപ്തയായിത്തീന്ന ഭൂമിദേവി ആത്മഭൂവിനോടു തന്റെ വേദനയെല്ലാമറിയിച്ചപ്പോൾ, അദ്ദേഹം, ഭൂമിയേയും ദേവന്മാരേയും ഋഷികളേയും ശ്രീപരമേശ്വരനേയും കൂട്ടിക്കൊണ്ടു ക്ഷീരസാഗരതീരം പ്രാപിച്ചു മഹാവിഷ്ണുവിനെ സ്തുതിച്ചു.

അന്നേരമൊരുപതിനായിരമാദിത്യന്മാ—
രൊന്നിച്ചുകിഴക്കുദിച്ചുയരുന്നതുപോലെ
പത്മസംഭവൻതനിക്കുമ്പോട്ടുകാണായ്വന്നു
പത്മലോചനനായ പത്മനാഭനെമോദാൽ

മഹാവിഷ്ണുവാകട്ടെ, താൻ സൂര്യാന്വയത്തിലെ രാജാവായ ദശരഥന്റെ തനയനായി അവതരിച്ചു, ലോകത്രയധൂമകേതുവായ രാവണനെ വംശത്തോടെ നശിപ്പിക്കുന്നതാണെന്നു പറഞ്ഞു എല്ലാവരേയും യാത്രയാക്കി. ശ്രീരാമനായി ശ്രീപതി അവതരിച്ച ശുഭദിവസമാണ 'ശ്രീരാമനവമി.

ദശരഥരാജാവക്കാലത്തു ഋശ്യശൃംഗമഹർഷിയെക്കൊണ്ടു പുത്രാർത്ഥം പുത്രകാമേഷ്ടി നടത്തിക്കുകയായിരുന്നു. അദ്ദേഹവും പത്നിമാർ, കൌസല്യ, കൈകേയി, സുമിത്ര, എന്നിവർ മൂവരും വ്രതം കൈക്കൊണ്ടിരിക്കവേ, ഋശ്യശൃംഗമുനി ഹവിസ്സർപ്പിച്ച

യാഗാഗ്നിയിൽനിന്നും, കരിഞ്ചേലയുടുത്തു്, മുഖം തുടുത്തു, പടഹംപോലെ ശബ്ദിച്ചു, ചെമ്പിച്ച കേശവും മീശയും ചേൎന്നു, ദിവ്യാഭരണങ്ങളണിഞ്ഞു, മഹാവിഷ്ണുബലമുള്ള ഒരു മഹാഭൂതം, കയ്യിൽ പായസം നിറച്ച ഒരു പൊൻപാത്രം വെള്ളിയടപ്പിട്ടു പിടിച്ചുംകൊണ്ടു കുന്നിൻകൂടംപോലെ ഉയൎന്നു. ദേവന്മാർ നിൎമ്മിച്ചതായ ആ പായസം, ആ ദിവ്യന്റെ കയ്യിൽനിന്നു രാജാവു ഭക്തിപുരസ്സരം തൊഴുതു വാങ്ങി, ധനം നേടിയ നിൎദ്ധനനെപ്പോലെ തെളിഞ്ഞു് അന്തഃപുരത്തിൽ ചേന്നു.

കൌസല്യയ്ക്കപ്പുഴുതന്നൎ- പായസം പാതിനാൾകിനാൻ
നൽകിനാൻപാതിയിൽപാതി- സുമിത്രയ്ക്കു നരാധിപൻ
ബാക്കിയിൽപാതികൈകേയി- ക്കായുംനൽകീസുതാൎത്ഥമായ
പായസംബാക്കിയിൽപാതി- നൽകിനാനമ്മതോപമം
ആലോചിച്ചസുമിത്രയ്ക്കായ് -വീണ്ടുമേഭൂമിവല്ലഭൻ.

രാജപത്നിമാരുംകൂടെ സമ്മാനംപോലെ ആ പായസം വാങ്ങി പുത്രാൎത്ഥം ഭക്ഷിച്ചു. ദിനേശാനലതുല്യ മഹസ്സിയന്ന ഗൎഭങ്ങളെ അവരപ്പോഴേ ധരിക്കയും ചെയ്തു.

പ്രണയിനിമാരിൽ ഗൎഭലക്ഷണം കണ്ടുതുടങ്ങിയപ്പോൾ രാജാവു ബ്രാഹ്മണശ്രേഷ്ഠന്മാരെ വരുത്തി ഗൎഭരക്ഷയ്ക്കായി ജപഹോമാദികൾ ചെയ്യിച്ചുതുടങ്ങി. അവരുടെ ഗൎഭം വളൎന്നുവരുംതോറും രാജാവിന്നു സന്തോഷവും കൂടിക്കൂടിവന്നു. ദേവന്മാരുടേയും ഭൂമിദേവിയുടേയും മഹൎഷിമാരുടേയും സന്താപവും ശാന്തമായിത്തുടങ്ങി. ദശരഥമഹഷിമാൎക്കു കാന്തിയും വൎദ്ധിച്ചു. ഗൎഭവും പരിപൂൎണ്ണമായി.

ഉച്ചത്തിൽപഞ്ചഗ്രഹംനില്ക്കുന്നനേരത്തിങ്ക-
ലച്യുതനയോദ്ധ്യയിൽകൌസല്യാത്മജനായാൻ
നക്ഷത്രംപുനൎവ്വസു നവമിയല്ലോതിഥി
നക്ഷത്രാധിപനോടുകൂടവേബൃഹസ്പതി
കൎക്കിടകത്തിലത്യുച്ചസ്ഥിതനായിട്ടല്ലും
അൎക്കനുമത്യുച്ചസ്ഥനുദയംകൎക്കിടകം
അൎക്കജൻതുലാത്തിലുംഭാൎഗ്ഗവൻമീനത്തിലും
വക്രനുമുച്ചസ്ഥനായ്മകരംരാശിതന്നിൽ

നില്ക്കുമ്പോളവതരിച്ചിടിനാൻജഗന്നാഥൻ
ദിക്കുകളൊക്കെപ്രസാദിച്ചിതു,ദേവകളും.

അന്നാണു ചൈത്രമാസത്തിലെ ശുക്ലനവമിയായ ശ്രീരാമനവിമി. പിറേറന്നാൾ കൈകേയി ഭരതനേയും അതിന്നും പിറേറന്നാൾ സുമിത്ര ലക്ഷ്മണനേയും ശത്രുഘ്നനേയും പ്രസവിച്ചു.

ലോകത്തിലുണ്ടായിരുന്ന ദുഷ്ടന്മാരെ സംഹരിച്ചു ശിഷ്ടന്മാരെ അവനംചെയ്യാനായി ഭഗവാനവതരിച്ച ആ ദിവസം, അന്നുതുടങ്ങിത്തന്നെ, ഉത്സവാദികളാൽ കൊണ്ടാടിത്തുടങ്ങി. ഭഗവാൻെറ അവതാരംകൊണ്ടു സാധുജനങ്ങൾക്കുണ്ടായ സന്തോഷാധിക്യത്താൽ രാജ്യമെല്ലാടവുമലങ്കരിച്ച് ഉത്സവമാഘോഷിച്ചു. ദേവലോകത്തെ കഥ പറയേണമോ? ദേവന്മാർ ആനകദുന്ദുഭികൾ ഘോഷിച്ചു. കല്പകമലർ വാരിവർഷിച്ചു. നാരദൻ തുംബുരു മുതലായവർ വീണമീട്ടി ഭഗവൽ സ്തോത്രങ്ങൾ പാടി. ദേവസ്ത്രീകൾ ആ താളത്തിനൊത്താടി. അക്കനംബരത്തിൽ തിളങ്ങി. മാരുതൻ വിശ്വാസത്തോടെ സഞ്ചരിച്ചു. ഭൂമീദേവി വേദനനീങ്ങി കുതൂഹലയായി. ഭൂഭാരത്താൽ ഫണങ്ങൾ തളന്നിരുന്ന അനന്തനും അനന്താനന്ദമൂൽഭൂതമായി. ഇപ്രകാരം ലോകങ്ങൾ മൂന്നും മോദാണ്ണത്തിൽ കളിയ്ക്കുമ്പോൾ ദശരഥരാജാവിൻെറ അരമനയിലെ ആഘോഷങ്ങളും അവണ്ണനീയങ്ങളായിരുന്നുവെന്നുമാത്രമേ പറഞ്ഞുകൂടു.

അന്നത്തെ ആഘോഷങ്ങളാലോചിച്ചാൽ നാമിന്നു യാതൊന്നും ചെയ്യുന്നില്ലെന്നു പറയേണ്ടിവരും. ചൈത്രമാസത്തിലെ ശുക്ലപ്രഥമമുതല്ക്കാണ് ഉത്സവമാരംഭിയ്ക്കുന്നതു്. നവമിദിവസത്തിലവസാനിപ്പിക്കയും ചെയ്യുന്നു. ദശരഥരാജാവു് ഒമ്പതുമാസം ഗർഭരക്ഷ നടത്തിയതിൻെറ ചിഹ്നമായിട്ടാണ് ഒമ്പതു ദിവസം നാം കൊണ്ടാടുന്നതു്. ഓരോ ദിവസവും ഓരോവിധത്തിലാഘോഷിക്കുകയും ഭഗവാൻെറ അവതാരദിവസമായ 'നവമി' പതിവിൽകവിഞ്ഞു കൊണ്ടാടുകയും ചെയ്തുവരുന്നു. ഹിമവൽസേതുപര്യന്തം 'ശ്രീരാമജയന്തി' ആഘോഷിച്ചുവരുന്നുണ്ടു്. ഓരോ ദേശത്തും നടത്തുന്നതിലല്പം വ്യത്യാസവും കാണാവുന്ന

താണ്. ശ്രീരാമന്റെ ജീവിതം സംക്ഷിപ്തമായിട്ടെങ്കിലും ഇവിടെ പറയുന്നതുചിതമായിരിക്കുമല്ലോ.

സോദരന്മാരൊന്നിച്ചു കളിച്ചുനടന്നു വിദ്യാഭ്യാസവും കഴിഞ്ഞ കാലത്തു കൌശികമാമുനി വന്നു യാഗരക്ഷാൎത്ഥം ലക്ഷ്മണനോടുകൂടെ അദ്ദേഹത്തെക്കൂട്ടിക്കൊണ്ടു പോകുംവഴിയിൽ താടകയെ വധിച്ചു. പിന്നീടു സുബാഹു മുഖ്യന്മാരെ കൊന്നു, മാരീചന്നഭയംകൊടുത്തു യാഗംരക്ഷിച്ചു, വിശ്വാമിത്രവചനപ്രകാരം മിഥിലയിലേക്കു പോകുമ്പോൾ അഹല്യയുടെ ശാപം തീൎത്തു. മിഥിലയിൽ ചെന്നു ശൈവചാപം ഖണ്ഡിച്ചു സീതയെ വരിച്ചു ബന്ധുജനങ്ങളോടുകൂടി അയോദ്ധ്യക്കു മടങ്ങുമ്പോൾ ഭാൎഗ്ഗവദൎപ്പം കെടുത്തു, വില്ലുവാങ്ങി. അയോദ്ധ്യയിലെത്തിയശേഷം അദ്ദേഹത്തെ യുവരാജാവായി അഭിഷേകംചെയ്യാൻ വട്ടംകൂട്ടിയതുകണ്ടു രാജ്യം ഭരതന്നുവേണ്ടി കൈകേയി ആവശ്യപ്പെട്ടതനുസരിച്ചു പിതാവിന്റെ സത്യം രക്ഷിപ്പാൻ താൻ സീതയോടും ലക്ഷ്മണനോടുംകൂടി കാട്ടുപൂകി. അതിനാൽ ശോചിച്ചു മരിച്ചു പിതാവിന്റെ പിണ്ഡകൎമ്മം ഭരതൻ പറഞ്ഞറിഞ്ഞു കാട്ടിൽവെച്ചു കഴിച്ചു. രാജ്യത്തേക്കു മടങ്ങുവാൻ കേണപേക്ഷിച്ച ഭരതന്നു പാദുകം കൊടുത്തയച്ചശേഷം ദണ്ഡകയിൽ ചെന്നു വിരാധൻ തുടങ്ങിയ രാക്ഷസന്മാരെ കൊന്നു. ശരഭംഗൻ, അത്രി, സുതീക്ഷ്ണൻ, അഗസ്ത്യൻ മുതലായ മഹൎഷിമാരെ വന്ദിച്ചു അനുഗ്രഹവും വാങ്ങി പഞ്ചവടിയിൽ വാഴുമ്പോൾ ലക്ഷ്മണൻ ശൂൎപ്പണഖക്കു വൈരൂപ്യമേകി. അതുകൊണ്ടു യുദ്ധത്തിന്നു വന്ന ഖരാദികളെക്കൊന്നു. രാവണനാതു കേട്ടു മാരീചനെ പൊന്മാനാക്കി വിട്ടു. സീതാദേവിയുടെ ആവശ്യപ്രകാരം അദ്ദേഹം മാനിന്റെ പിമ്പേ പോയി. ദേവിയുടെ ആവശ്യമനുസരിച്ചു ലക്ഷ്മണനും അദ്ദേഹത്തെ തിരഞ്ഞു പോയി. അപ്പോൾ രാവണൻ ഭിക്ഷുരൂപത്തിൽ വന്നു ദേവിയെ അപഹരിച്ചു. അവർ തിരിച്ചെത്തിയ സമയം ദേവിയെ കാണാഞ്ഞുയാൽ ദുഃഖിച്ചു നടക്കുമ്പോൾ രാവണന്റെ വെട്ടുകൊണ്ടു കിടക്കുന്ന ജടായുവിൽനിന്നു സംഗതിയറിഞ്ഞു വീണ്ടും നടന്നു. വഴിക്കു കബ

സധനെക്കൊന്നു. സുഗ്രീവനെകൊണ്ടു സഖ്യംചെയ്തു. ബാലിയെക്കൊന്നു സുഗ്രീവന്നു രാജ്യം കൊടുത്തു പകരം സീതാന്വേഷണത്തിന്നായി സുഗ്രീവൻ നാലുദിക്കുകളിലേയ്ക്കും കപികളെവിട്ടു. അതിൽ ഹനുമാൻ സമുദ്രം ചാടിക്കടന്നു ദേവിയെക്കണ്ടു അദ്ദേഹത്തിൻെറ സന്ദേശം പറഞ്ഞു തിരികെവന്നു ചൂഡാരത്നം അദ്ദേഹത്തിന്നു കാഴ്ചവെച്ചു. പിന്നീടു കപിസേനയോടുകൂടി പുറപ്പെട്ടു സമുദ്രത്തിൽ സേതുബന്ധിച്ചു ലങ്കയിൽചെന്നു രാവണനെ സകുലം വധിച്ചു ഭക്തനായ വിഭീഷണനെ ലങ്കാധിപനായി അഭിഷേകം ചെയ്തു. ദേവിയെ വീണ്ടെടുത്തു, പുഷ്പകവിമാനത്തിൽ കയറി അയോദ്ധ്യയിലെത്തി രാജായി വാഴുകയും ചെയ്തു. ഈ കഥ എളുപ്പത്തിലോമ്മവെയ്ക്കുവാൻ ഒരു ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതു താഴെ എഴുതുന്നു.

പൂർവ്വംരാമതപോവനാനിഗമനം,ഹത്വാമൃഗംകാഞ്ചനം
വൈദേഹീഹരണം,ജടായുമരണം, സുഗ്രീവസംഭാഷണം
ബാലിനിഗ്രഹണം,സമുദ്രതരണം,ലങ്കാപുരീമർദ്ദനം
പശ്ചാദ്രാവണകുംഭകർണ്ണനിധനം,എതദ്ധിരാമായണം

ശ്രീരാമൻ വിഷ്ണുവിൻെറ അവതാരം തന്നെയെങ്കിലും ത്രേതായുഗത്തിലെ തോതുപിടിച്ചു നോക്കിയാൽ അദ്ദേഹത്തിന്നു സാധാരണ മനുഷ്യരിൽനിന്നും കവിഞ്ഞതായ ഒരു ശക്തി കല്പിയ്ക്കേണമെന്നു തോന്നുന്നില്ല. എന്തെന്നാലദ്ദേഹത്തിൻെറ ഉദ്ദേശം ധർമ്മസ്ഥാപനമാകുന്നതിനാൽ സാധാരണന്മാക്കും ചെയ്യാവുന്ന പ്രവൃത്തികളാണ് അദ്ദേഹം ചെയ്തിട്ടുള്ളതു്. അതിനാൽ അദ്ദേഹം നരനായകനാണെന്നു നിശ്ചയമായും, പറയാവുന്നതാണ്. മാനുഷാതീതമായ ശക്തി അദ്ദേഹത്തിൽ കല്പിക്കുന്ന പക്ഷം അദ്ദേഹത്തിൻെറ അവതാരംകൊണ്ടുള്ള ഉദ്ദേശം സാധിക്കുന്നതല്ലെന്നു നമുക്കു സൂക്ഷ്മപരിശോധനയാൽ ഗ്രഹിക്കാവുന്നതാണ്.

ശ്രീരാമൻെറ സ്വർഗ്ഗാരോഹണം കഴിഞ്ഞ സ്ഥലത്തു പൂർവ്വികന്മാർ വലിയ ഒരു ക്ഷേത്രം നിർമ്മിച്ചിട്ടുണ്ടായിരുന്നു. ശ്രീരാമനവമിനാറാം ഭാരതവഷത്തിൻെറ മുക്കിലും മൂലയിലുമുള്ള ജനങ്ങൾ അവതാരദിനം ഘോഷിക്കുവാനായി അയോദ്ധ്യയിലെ പ്രസ്തുത

ക്ഷേത്രത്തിലെത്തിച്ചേരുക പതിവായിരുന്നു. എന്നാൽ ആ ക്ഷേത്രമിപ്പോളെവിടെ? അതുപോലെ ഏഴു ക്ഷേത്രങ്ങൾ അതേസ്ഥലത്തുതന്നെ പണിചെയ്യിട്ടുണ്ടായിരുന്നുവെന്നാണു കേൾവി. എന്തുകൊണ്ടാണിത്ര പ്രാവശ്യം പണിയേണ്ടിവന്നതു്? ക്രൂരന്മാരായ മഹമ്മദീയരുടെ അവിച്ഛിന്നാക്രമണങ്ങളാൽ തന്നെ. പൂർവ്വകാലത്തു ശ്രീരാമക്ഷേത്രം സ്ഥിതിചെയ്യിരുന്ന സ്ഥലത്തു് ഇപ്പോൾ നില്ക്കുന്നതു് ഒരു മഹമ്മദീയ പള്ളിയാണു്. അവിടെച്ചെന്നു നോക്കിയാൽ ഏതൊരു വിശുദ്ധഹിന്തുവിന്റെ ഹൃദയമാണു തകരാത്തതു്? ആ ക്ഷേത്രത്തിന്റെ മുമ്പിൽ ഒരു അരയാൽ നിന്നിരുന്നതു് ഇന്നും അവിടെത്തന്നെയുണ്ടു്. അതു മുറിച്ചുകളയുവാൻ ശ്രമിച്ച സമയങ്ങളിൽ മഹമ്മദീയൎക്കു ആത്മനാശം സംഭവിച്ചതിനാലാണു് ആ അരയാലെങ്കിലും കാണ്മാൻ നമുക്കു ഭാഗ്യമുണ്ടായതു്. ലോകത്രയരാവണനായിരുന്ന രാവണനെ സകുലം മുടിച്ചു ധൎമ്മം സ്ഥാപിച്ച ഭഗവാന്റെ ജനനസ്ഥലമിപ്രകാരം മലിനപ്പെട്ടുപോയല്ലോ! ശ്രീരാമനവമിയടുത്താൽ ആ ആലിൻചുവട്ടിൽ ഒരു ചെറിയ പുരകെട്ടി, അതിൽ വെച്ചാണു ഉത്സവം നടത്തിവരുന്നതു്. ഇക്കാലങ്ങളിൽ ശ്രീരാമനവമിനാൾ അനവധിജനങ്ങളയോദ്ധ്യയിലേക്കു പോകുന്നതു നമുക്കനുഭവമാണല്ലോ.

"യദായദാഹിധൎമ്മസ്യ-ഗ്ലാനിൎഭവതിഭാരത!
അഭ്യുത്ഥാനമധൎമ്മസ്യ-തദാത്മാനംസൃജാമ്യഹം.
പരിത്രാണായസാധൂനാം-വിനാശായചദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായസംഭവാമിയുഗേയുഗേ"

എന്ന ഭഗവദ്വചനം തന്നേ നമുക്കിന്നു ആശ്രയമായിട്ടുള്ളു.

പരദേശബ്രാഹ്മണരുടെ ആഗമനത്തോടുകൂടിയാണു കേരളത്തിൽ ശ്രീരാമനവമി കൊണ്ടാടിത്തുടങ്ങിയതെന്നു പറയേണ്ടിവന്നതിൽ ലേശവും സംശയിക്കുന്നില്ല. എങ്കിലും ശ്രീകൃഷ്ണജയന്തിയോളം പ്രാധാന്യമിതിന്നു കൊടുത്തുകാണുന്നില്ല. അതു നമ്മുടെ അജ്ഞതകൊണ്ടാണെന്നുതന്നെ സമാധാനിക്കാം. ഇനി ശ്രീരാമനാമത്തിന്റെ മാഹാത്മ്യംകൂടി പറഞ്ഞുകൊള്ളട്ടെ.

ശ്രീരാമനാമത്തിന്റെ മാഹാത്മ്യം പറയുവാനായി ശങ്കരാദികൾക്കും സാധിക്കാത്തതിനാൽ അവർപോലും സദാ രാമനാമം ഉച്ചരിച്ചുകൊണ്ടാണിരിക്കുന്നതു്. എങ്കിലും മഹാത്മാക്കൾ പറഞ്ഞിട്ടുള്ളതിന്റെ സാരം നമുക്കു അറിയേണ്ടതാണല്ലോ. 'രാ' ശബ്ദം ഉച്ചരിച്ചാൽ സർവ്വപാതകങ്ങളും നശിച്ചുപോകയും 'മ' ശബ്ദം ഉച്ചരിച്ചാൽ കിട്ടിയഫലം പുറത്തുപോകാതിരിപ്പാനുള്ള ഒരു കവാടമായി ഭവിക്കുകയും ചെയ്യുന്നു. ഈ ശബ്ദത്തിനു വേദമന്ത്രങ്ങളെപ്പോലെ പ്രാധാന്യമുണ്ടു്.

"ജഗതിവിശദമന്ത്രംജാനകീപ്രാണമന്ത്രം
വിബുധവിനുതമന്ത്രംവിശ്വവിഖ്യാതമന്ത്രം
ദശരഥസുതമന്ത്രംദൈത്യസംഹാരമന്ത്രം
രഘുപതിനിജമന്ത്രംരാമരാമേതിമന്ത്രം"

എന്നു ഭക്തന്മാർ ശ്ലാഘിക്കുന്നതിന്റെ ഉദാഹരണമായി പൂർവ്വകാലത്തു നടന്ന ഒരു സംഭവംതന്നെ പറയാം. കുരുക്ഷേത്രത്തിൽ കൌരവപാണ്ഡവന്മാർ ശസ്ത്രാസ്ത്രപാണികളായി അവരവരുടെ അക്ഷൌഹിണികളോടുകൂടെ യുദ്ധോദ്യുക്തമായി നിരന്നുവന്നു. അപ്പോൾ കൌരവസേനാനായകനായ ഭീഷ്മർ ദുര്യോധനനോടു് ഇപ്രകാരം ചോദിച്ചു. "ആയുധപ്രയോഗത്തിനുള്ള ശുഭസമയമെപ്പോഴാണെന്നു നോക്കിവെച്ചിട്ടില്ലേ?

ദുര്യോധനന — "ഇല്ല. അങ്ങിനെ വേണമെന്നു എനിക്കറിവുണ്ടായിരുന്നില്ല."

ഭീഷ്മർ— "ശുഭസമയമറിയാതെ ഞാനായുധം പ്രയോഗിക്കയില്ല. വല്ല സമയത്തും കാര്യത്തിലിറങ്ങിയാൽ അപകടം പറ്റും. നല്ല സമയത്തെ യുദ്ധമാരംഭിക്കാവൂ. നമുക്കു ജയമുണ്ടാവാനേതുസമയത്താണു പുറപ്പെടേണ്ടതു് എന്നറിയണം."

ദുര്യോധനൻ— "ഇതു തീർച്ചയാക്കുവാനുള്ള ശാസ്ത്രജ്ഞൻ നമ്മുടെ കൂട്ടത്തിലില്ലല്ലോ."

ഭീഷ്മർ— "എന്നാൽ സഹദേവനെ ഞാൻ വിളിക്കുന്നുവെന്നു പറഞ്ഞു കൂട്ടിക്കൊണ്ടുവരുവാൻ പാണ്ഡവസൈന്യത്തിലേക്കു് ഒരാളെ അയക്കു."

സഹദേവൻ ചെന്നു ഭീഷ്മരെ വന്ദിച്ചു. അദ്ദേഹമിങ്ങിനെ പറഞ്ഞു. "ഏതു ശുഭമുഹൂൎത്തത്തിൽ ഞങ്ങൾ രംഗത്തിലിറങ്ങി ആയുധംപ്രയോഗിച്ചാലാണ ഞങ്ങൾക്ക ജയമുണ്ടാവുക എന്നു ഗണിച്ചു പറയണം."

സഹദേവൻ കൃത്യസമയം പറഞ്ഞുകൊടുത്തു മടങ്ങിപ്പോവുകയും ചെയ്തു. തെല്ലു കഴിഞ്ഞപ്പോൾ ശ്രീകൃഷ്ണൻ സഹദേവനെ വിളിച്ചു, പാണ്ഡവന്മാൎക്ക യുദ്ധരംഗത്തിലേക്കിറങ്ങി യുദ്ധം തുടങ്ങുവാനുള്ള ശുഭസമയമേതെന്നു ചോദിച്ചു. കൌരവന്മാൎക്ക ജയംവരുവാനുള്ള ശുഭസമയം പറഞ്ഞുകൊടുത്തു കഴിഞ്ഞു. ഇനി പാണ്ഡവന്മാൎക്ക ശുഭസമയം പറഞ്ഞുകൊടുപ്പാനും തരമില്ലാതെയായി. ഒടുവിൽ സഹദേവൻ കുറച്ചാലോചിച്ചു പറഞ്ഞതിങ്ങിനെയാണ്. 'ശുഭസമയം നോക്കി പുറപ്പെടുന്നതായാൽ നമുക്ക ജയം വളരെ സന്ദേഹമാണ്. 'രാമ! രാമ!"എന്നു ഭക്തിയോടെ ജപിച്ചുകൊണ്ടു യുദ്ധമാരംഭിച്ചുകൊള്ളു. എന്നാൽ ഭയപ്പെടുവാനില്ല. ജയംതന്നെ." ശുഭസമയം നോക്കി യുദ്ധത്തിന്നു ചെന്ന കൌരവന്മാർ അടിപെടുകയും പാണ്ഡവന്മാർ ജയിക്കുകയും ചെയ്തുവല്ലോ. ഏതുകാൎയ്യത്തിന്നൊരുങ്ങുമ്പോഴും രാമനാമം ജപിക്കേണമെന്നു ജ്ഞാനവൃദ്ധന്മാർ പറയുന്നതിന്റെ രഹസ്യം ഇതാണ്. അതിനാൽ രാമനാമം ജപിക്കുന്നവൎക്ക സദാകാലം ശുഭം.

ശത്രുച്ഛേദൈകമന്ത്രംസരസമുപനിഷ-
　　ദ്വാക്യസംപൂജ്യമന്ത്രം
സംസാരോത്താരമന്ത്രംസമുചിതസമയേ
　　സംഗനിൎയ്യാണമന്ത്രം
സൎവ്വൈശ്വൎയ്യൈകമന്ത്രംവ്യസനഭുജഗസം-
　　ദഷ്ടസന്ത്രാണമന്ത്രം
ജിഹ്വേ! ശ്രീരാമമന്ത്രംജപ ജപസതതം
　　ജന്മസാഫല്യമന്ത്രം

ശുഭമസ്തു.

# ജ്ഞാനസാഗരംവക പ്രസിദ്ധീകരണങ്ങൾ.

## 1. ദാമ്പത്യരഹസ്യം – ഗദ്യം

ഭാര്യാഭർത്താക്കന്മാർ അറിയേണ്ടതായ 150-ൽ അധികം പ്രധാന വിഷയങ്ങളും അനേകം ശാസ്ത്രപുസ്തകങ്ങളും പരിശോധിച്ച് എഴുതിയതാകുന്നു ഈ പുസ്തകം. ദമ്പതിമാർക്കും ദമ്പതിമാരാവാൻ പോകുന്നവർക്കും ഇതിൽനിന്നു വിലയേറിയ അനവധി വിവരങ്ങൾ അറിവാനുണ്ട് – കൂടാതെ 1. ഭാര്യാധർമ്മങ്ങൾ 2. പൊരുത്തങ്ങൾ 3. രക്തം 4. ആർത്തവകാലം 5. വിവാഹശേഷമുള്ള അനവധി സുരതവിധികൾ 6 സ്ത്രീകൾക്ക് എളുപ്പം കിട്ടുന്ന പുരുഷന്മാർ 7. പുരുഷന്മാർക്ക് എളുപ്പം കിട്ടുന്ന സ്ത്രീകൾ 8. പരസ്ത്രീഗമനം 9 ശുക്ലസ്വരൂപം 10. പുരുഷപ്രജയാവാൻ 11. സ്ത്രീപ്രജയാവാൻ 12. ഗർഭലക്ഷണം 13. ഗർഭിണികൾ വർജ്ജിക്കേണ്ടവ 14. ഗർഭചര്യകൾ 15. സൂതികാഗാരം 16. പ്രസവമടുത്ത ലക്ഷണം 17. പ്രസവം 18. ഗർഭശിശുവിൻെറ അവസ്ഥ 19. പ്രസവഗണനപ്പട്ടിക 20. ധാത്രിപരീക്ഷ 21. മുലയിൽ പാലുണ്ടാവാൻ 22. ദമ്പതിമാരുടെ ദിനചര്യ 23. രോഗകാരണങ്ങൾ 24. ദുഷ്കർമ്മങ്ങൾ 25. സൽകർമ്മങ്ങൾ 26. പതിവ്രതാധർമ്മം 27. നരകം 28. സ്ത്രീകൾക്കു ആർത്തവം ഉണ്ടാവാൻ 29. ടി ഗർഭം ഉണ്ടാവാൻ 30. ഗർഭം ഉണ്ടാവാതിരിപ്പാൻ 31. യോനി ചെറുതാവാൻ 32. യോനി വലുതാവാൻ 33. ശുക്ലസ്തംഭനവിധി 34. ധാതുപുഷ്ടിക്ക് 35. മുലകൾ വീഴാതിരിപ്പാൻ 36. ലിംഗരോഗത്തിന്നു 37. മുടി കറപ്പാൻ 38. മുടി ഉണ്ടാവാൻ 39. ഉറക്കം ഉണ്ടാവാൻ 40. മെലിഞ്ഞവൻ തടിപ്പാൻ 41. മുല വളരാൻ 42. വേദനകൂടാത്ത പ്രസവത്തിന്നു 43. സ്ത്രീപുരുഷവശ്യങ്ങൾ തുടങ്ങി 150-ൽ അധികം സംഗതികൾ ഇതിൽ വിവരിക്കുന്നു. സകലർക്കും മനസ്സിലാവത്തക്കവണ്ണം ലളിതമലയാളത്തിൽ എഴുതിയത്.

വില ക. 1 0 0

**2. നന്തൻചരിത്രം (ഗദ്യം)**

പറയരുടെ കുലത്തിൽ പിറന്നു പിന്നീടു വലിയ ശിവഭക്തനായി ചിദംബരം ക്ഷേത്രത്തിൽ ചെന്നു ഭജിച്ചു ഭഗവാനെ പ്രത്യക്ഷമാക്കിയ നന്തന്റെ ചരിത്രം സുപ്രസിദ്ധമായിട്ടുള്ളതാണു്. ഈ പുസ്തകത്തിൽ നന്തന്റെ ജീവചരിത്രം മുഴുവൻ ലളിതമലയാളത്തിൽ വിസ്തരിച്ചു് എഴുതിട്ടുണ്ടു്. സകലരും വായിക്കേണ്ട ഈ ശിവഭക്തന്റെ ചരിത്രത്തിനു വില ക. 0 8 0

**3. ശൃംഗാരശതകം. (ഒറ്റശ്ലോകം)**

ഓരോരോ മഹാന്മാർ ഓരോരോ സന്ദർഭങ്ങളിൽ എഴുതിയതും പ്രസിദ്ധപ്പെട്ടവയുമായ 100 ഒറ്റശ്ലോകങ്ങൾ വ്യാഖ്യാനസഹിതം ഇതിലുണ്ടു്. മുഴുവൻ ശൃംഗാരവുമാണു്.

വില ക. 0 8 0

**4. അഷ്ടപദി ഗീതഗോവിന്ദം. (വ്യാഖ്യാനം)**

ജയദേവന്റെ സുപ്രസിദ്ധകൃതിയായ അഷ്ടപദി ഭാഷാവ്യാഖ്യാനസഹിതം അടിച്ചതു്. ജയദേവന്റെ ജീവചരിത്രവും ഉണ്ടു്. വില ക. 1 0 0

**5. പരീക്ഷിത്തു്. (ജീവചരിത്രം)**

പരിക്ഷിത്തു മഹാരാജാവിന്റെ ജീവചരിത്രം മുഴുവൻ ഇതിലടങ്ങിയിരിക്കുന്നു. ഭാഗവതത്തിൽ ഇത്ര വിവരം ഇല്ല. സപ്തസത്രം പ്രത്യേകിച്ചും വർണ്ണിച്ചിട്ടുണ്ടു്. വില ക. 0 10 0

**6. അമ്മയും മകളും. (നോവൽ)**

ഒരു പ്രസിദ്ധ ബംഗാളിനോവലിന്റെ പരിഭാഷ—പുണ്യത്തിന്റെ ഉൽകൃഷ്ടതയേയും പാപത്തിന്റെ നികൃഷ്ടതയേയും വിവരിക്കുന്നതും കരുണരസം കവിഞ്ഞൊഴുകുന്നതും ആയ നോവൽ. വില ക. 1 4 0

**7. ശ്രീരാമകൃഷ്ണപരമഹംസർ. (ജീവചരിത്രം)**

വിവേകാനന്ദസ്വാമികളുടെ ഗുരുവായ ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവചരിത്രം, ഉപദേശം മുതലായതു് ഇതിൽ അടങ്ങിയിരിക്കുന്നു. വില ക. 1 0 0

**8. കല്യാണിക്കുട്ടി.** (നോവൽ)

നവരസം തുളുമ്പുന്ന ഒരു രസികൻകഥ. കഥാഘടന, പാത്രസൃഷ്ടി, ഇവ ഇതിന്റെ പ്രത്യേക ഗുണങ്ങളാണ്. ലളിതമലയാളം. വില ക. 1 0 0

**9. ഹരിണാക്ഷി.** (നോവൽ)

പ്രസിദ്ധ നോവലെഴുത്തുകാരനായ ബങ്കിമചന്ദ്രചാററർജി എഴുതിയ മൂലത്തിൽനിന്നു സരസഗദ്യകാരനായ ശ്രീമാൻ പുത്തേഴത്തു രാമൻമേനോൻ ബി. എ. ബി. എൽ. പരിഭാഷപ്പെടുത്തിയതു്. ഇതിലെപ്പാട്ടു് ആരേയും ആശ്ചര്യപ്പെടുത്താതിരിക്കയില്ല. വില ക. 0 8 0

**10. മാലതീദേവി.** (നോവൽ)

വി. സി. ബാലകൃഷ്ണപണിക്കർ എഴുതിയതാണ് ഈ പുസ്തകം. 1-ാം പതിപ്പ് ഉടൻ വിററു. രണ്ടാം പതിപ്പാണ് ഇതു്. വില ക. 0 6 0

**11. പത്മാലയം.** (നോവൽ)

പാറക്കൽ ഗൌരിഅമ്മ അവർകൾ എഴുതിയതും, നായർ സമുദായത്തിൽ നടന്നതും, ആയ ഒരു രസികൻ നോവൽ.

വില 1-ാം ഭാഗം ക. 1 8 [illegible]

2-ാം ഭാഗം ക. 1 [illegible]

**12. ചന്ദ്രഗുപ്തൻ.** (നോവൽ)

ചന്ദ്രഗുപ്തന്റെ ശരിയായ ചരിത്രം ഇതേവരെ ഉണ്ടായിട്ടില്ല. അനവധി അന്വേഷണങ്ങൾ കഴിച്ചു ചരിത്രദൃഷ്ട്യാ എഴുതിയതാണ് ഈ നല്ല പുസ്തകം. സാഹിത്യരസികന്മാക്കും വിദ്യാർത്ഥികൾക്കും ഇതു് അത്യന്തം ഉപകാരമുള്ളതാണ്. വില ക. 1 0 0

**13. കാമശാസ്ത്രം.** (ഗദ്യം)

രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പു വാത്സ്യായനമഹർഷി ഉണ്ടാക്കിയ സംസ്കൃതഗ്രന്ഥത്തിന്റെ പരിഭാഷ. ഇതിലെ വിഷയം മുഴുവൻ രതിശാസ്ത്രങ്ങളെപ്പററി വിവരിക്കുന്നു. ദമ്പതിമാർ ഈ പുസ്തകം വായിച്ചു ശാസ്ത്രീയമായവിധം രതിക്രീഡകൾ ചെയ്തു പരമസുഖം അനുഭവിക്കുവിൻ. വില ക. 2 0 0

---

